ദിവ്യബോധനം ഗ്രന്ഥാവലി – 11

# അപ്പോസ്തോല പ്രബോധനങ്ങൾ

(പുതിയനിയമ ലേഖനങ്ങൾ – ഒരു പഠനം)

ഫാ. ടി. ജെ. ജോഷ്വാ

ദിവ്യബോധനം പബ്ലിക്കേഷൻസ്
ഓർത്തഡോക്സ് സെമിനാരി
കോട്ടയം – 686 001

വില: 50.00

*(Malayalam)*

**APPOSTOLA PRABODHANANGAL**

(New Testament Epistles A Study)

**Fr. Dr. T. J. Joshua, B.A., B.D., S.T.M.**

| | | |
|---|---|---|
| Published by | : | **Divyabodhanam Publications** |
| | | Orthodox Seminary, P.B. 98, Kottayam |
| | | Ph: 0481 - 2566 526, 2568 083 |
| First Published | : | July 1986 |
| Second Edition | : | March 1997 |
| Third Edition | : | May 2013 |
| Copyright reserved | | |
| Number of copies | : | 3000 |
| Available at | : | Orthodox Seminary and Other Christian Bookshops. |
| D.T.P. | : | Sophia Print House, Kottayam |
| Printing | : | Udaya Offset, Kottayam |

Price: **Rs. 50/-**

# പ്രസ്താവന

സഭാംഗങ്ങൾക്കുവേണ്ടി ഓർത്തഡോക്സ് വൈദിക സെമിനാരി അവതരിപ്പിക്കുന്ന ഒരു വിശ്വാസ പരിശീലനപദ്ധതിയാണ് ദിവ്യബോധനം. കഴിവും താൽപര്യവുമുള്ള ആർക്കും സ്ത്രീപുരുഷ ഭേദമെന്യേ ഈ പദ്ധതിയിൽ ചേരാം.

സഭയുടെ വിശ്വാസം അറിയുന്നതിനും പുലർത്തുന്നതിനും അടുത്ത തലമുറയ്ക്കു പകർന്നുകൊടുക്കുന്നതിനുമുള്ള ചുമതല വൈദികർക്കു മാത്രമുള്ളതല്ല. സഭ മുഴുവന്റെയും കൂടിയുള്ള ഉത്തരവാദിത്വമാണിത്. അത്മായക്കാരായ സ്ത്രീകൾക്കും പുരുഷന്മാർക്കും വളരെ വലിയ പങ്കാണുള്ളത്, ഈ ചുമതല കാര്യക്ഷമമായി നിർവഹിക്കുന്നതിൽ.

യുക്തിചിന്തയുടെ ഈ കാലയളവിൽ സത്യവിശ്വാസം നിലനിർത്തണമെങ്കിൽ, ആരാധനയിലും സത്യത്തിലും സ്നേഹത്തിലും അധിഷ്ഠിതമായ ഓർത്തഡോക്സ് വിശ്വാസത്തെ ബുദ്ധിപരമായിക്കൂടെ സ്വായത്തമാക്കേണ്ടുന്നയാവശ്യം സഭാംഗങ്ങൾക്കെല്ലാവർക്കുമുണ്ട്.

പ്രത്യേകിച്ചും സണ്ടേസ്കൂൾ അദ്ധ്യാപകർ, മർത്തമറിയം സമാജപ്രവർത്തകർ, യുവജന പ്രസ്ഥാനത്തിലും വിദ്യാർത്ഥി പ്രസ്ഥാനത്തിലും നേതൃത്വം നൽകുന്നവർ, മുതലായ നേതൃത്വ നിരയിലുള്ള അത്മായർക്ക് വിശ്വാസപഠനം പ്രത്യേകമായി ആവശ്യമാണ്.

ഭക്തിയോടും വിശ്വാസത്തോടുംകൂടിയുള്ള സത്യാരാധനയും ക്രിസ്തുവിന്റെ മനുഷ്യസ്നേഹത്തിന്റെ മൂർത്തീകരണവുമാണ് സഭയുടെ രണ്ടു പ്രധാന ചുമതലകൾ. ഇവ രണ്ടും ശരിയായി നിർവഹിക്കണമെങ്കിൽ സഭാപാരമ്പര്യത്തിലെ ഗാഢമായ ഉപരിജ്ഞാനത്തിന്റെ താഴ്ന്ന പടികളിലേക്കെങ്കിലും വിശ്വാസികൾ കടന്നുവരാതെ, വിശ്വാസകാര്യങ്ങൾ വൈദികർക്കു മാത്രമായി വിട്ടുകൊടുക്കുന്നതു ഓർത്തഡോക്സ് പാരമ്പര്യത്തിനു നിരക്കാത്തതാണ്. മൂറോനഭിഷേകംമൂലം പരിശുദ്ധാത്മാവിനെ പ്രാപിച്ചിട്ടുള്ള എല്ലാ സത്യവിശ്വാസികൾക്കും, ആരാധനയിലും മനുഷ്യസേവനത്തിലും കൂടിയുള്ള തങ്ങളുടെ ക്രിസ്തീയ ധർമനിർവ്വഹണത്തിന് ഈ പദ്ധതി സഹായകമായിത്തീരട്ടെ. ദൈവത്തിന്റെ പരിശുദ്ധാത്മാവ് നമ്മുടെ സ്നേഹം നിറഞ്ഞ ജനങ്ങളെ തന്റെ പ്രത്യേക കരുണയാൽ കടാക്ഷിച്ച് അവർക്കു ദിവ്യബോധനം നൽകാൻ ഈ പദ്ധതി ഉപയോഗിക്കുമാറാകട്ടെ.

**ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലീത്താ**

(പ്രസിഡന്റ്, ദിവ്യബോധനം കേന്ദ്രക്കമ്മിറ്റി)

കോട്ടയം

06-01-2012



മലങ്കര ഓർത്തഡോക്സ് സഭയിലും ഭാരത ക്രൈസ്തവ സഭാ മണ്ഡലങ്ങളിലും സ്വന്തം വ്യക്തിമുദ്ര പതിപ്പിച്ചിട്ടുള്ള വന്ദ്യ വൈദികനാണ് ജോഷ്വാ അച്ചൻ. സുവിശേഷ പ്രഭാഷണങ്ങളിലൂടെ അനേകരെ ക്രിസ്തുവിങ്കലേക്ക് ആകർഷിച്ചിട്ടുള്ള അച്ചൻ കാൽ ശതാബ്ദത്തിലധികമായി ഓർത്തഡോക്സ് വൈദികസെമിനാരിയിൽ പുതിയനിയമ വിഭാഗത്തിന്റെ പ്രൊഫസറായും, വൈസ് പ്രിൻസിപ്പാൾ ആയും നിസ്തുല സേവനമനുഷ്ഠിച്ചു. സണ്ടേസ്കൂൾ ഡയറക്ടർ ജനറൽ, ദിവ്യബോധനം ഡയറക്ടർ, മലങ്കരസഭാ മാസികയുടെ പത്രാധിപസമിതിയംഗം എന്നീ നിലകളിൽ വിലപ്പെട്ട സേവനങ്ങൾ അർപ്പിക്കുന്നതിനും പുറമെ, സഭയ്ക്കകത്തും പുറത്തുമുള്ള ക്ലാസുകൾ, ധ്യാനങ്ങൾ, ചർച്ചകൾ, കോൺഫറൻസുകൾ, സാമൂഹ്യക്ഷേമ പ്രവർത്തനങ്ങൾ എന്നിവയ്ക്കും അച്ചൻ നേതൃത്വം നൽകിവരുന്നു. ഒരു നല്ല എഴുത്തുകാരൻ കൂടിയായ അച്ചന്റെ വിലപ്പെട്ട ഗ്രന്ഥങ്ങൾ ജനശ്രദ്ധയാകർഷിച്ചിട്ടുള്ളവയാണ്.

# ആമുഖം

രണ്ടു വാല്യങ്ങളിലായി പുതിയനിയമ പഠനത്തിലേക്ക് ആഹ്വാനം ചെയ്യുകയാണ് ലക്ഷ്യം. 'പ്രകാശത്തിലേക്ക്' എന്ന ഒന്നാമത്തെ കൃതി ദിവ്യബോധനപദ്ധതിയിൽ ആദ്യത്തെ പഠന പുസ്തകമായിരുന്നു. ദിവ്യ ബോധന പഠിതാക്കളും മറ്റുള്ളവരും അതിനു സന്തോഷപൂർവമായ സ്വാഗതം നൽകി എന്നത് ചാരിതാർത്ഥ്യജനകമാണ്. പുതിയനിയമത്തെ പ്പറ്റി കൂടുതൽ ആഴമായ പഠനത്തിനു പ്രചോദനവും പ്രേരണയും നൽകു കയായിരുന്നു ഉദ്ദേശ്യം.

പുതിയനിയമത്തെക്കുറിച്ച് പൊതുവായും നാലു സുവിശേഷങ്ങൾ, അപ്പോസ്തോല പ്രവൃത്തികൾ എന്നിവയെക്കുറിച്ചു പ്രത്യേകമായും ഉള്ള പഠനങ്ങളാണ് 'പ്രകാശത്തിലേക്ക്' എന്ന കൃതിയിൽ നടത്തിയത്. 'അപ്പോ സ്തോല പ്രബോധനങ്ങൾ' എന്ന രണ്ടാം വാല്യത്തിൽ പുതിയനിയമ ത്തിലുള്ള മറ്റു പുസ്തകങ്ങളെക്കുറിച്ചു പ്രതിപാദിക്കുന്നു.

പുതിയനിയമത്തിൽ ഏതാണ്ട് നാലിൽ ഒന്നു ഭാഗം വരുന്നതാണ് പൗലോസിന്റെ ലേഖനങ്ങൾ. ആദ്യത്തെ യൂണിറ്റുകളിൽ പൗലോസിന്റെ കത്തുകളെപ്പറ്റിയും, അദ്ദേഹത്തിന്റെ ചിന്താധാരകളെക്കുറിച്ചും വിവരി ക്കുന്നു. വളരെ വൈപുല്യമാർന്ന ചിന്താധാരയിൽ നിന്ന് ആറു വിഷയ ങ്ങൾ മാത്രം തെരഞ്ഞെടുത്ത് ആറ് പാഠങ്ങളായി അവതരിപ്പിച്ചിരിക്ക യാണ്. പൊതുവിലുള്ള ലേഖനങ്ങളെക്കുറിച്ചും വെളിപാടു പുസ്തക ത്തെപ്പറ്റിയുമാണ് മൂന്നാമത്തെ യൂണിറ്റ്. കാലിക പ്രാധാന്യമുള്ള ചില വിഷയങ്ങൾക്കു പുതിയനിയമ പഠനത്തിൽ നിന്ന് എന്ത് ഉൾക്കാഴ്ച ലഭി ക്കുന്നു എന്നാണ് നാലാം യൂണിറ്റിൽ പറയുന്നത്.

ലേഖനങ്ങളിൽക്കൂടി തെളിഞ്ഞുവരുന്ന 'അപ്പോസ്തോല പ്രബോധ നങ്ങൾ' എന്തെല്ലാമെന്നു സംക്ഷിപ്തമായി ചൂണ്ടിക്കാണിക്കുകയാണ് ഈ കൃതിയിൽ ചെയ്തിട്ടുള്ളത്. ദിവ്യബോധനപഠനം ആദ്യത്തെ കോഴ്സ് പൂർത്തിയായവർക്ക് തുടർന്നുള്ള ഡിപ്ലോമാ കോഴ്സിനുവേണ്ടി ഈ കൃതി പാഠപുസ്തകമായി ഉദ്ദേശിക്കപ്പെട്ടിരിക്കുന്നു. മറ്റുള്ള വായന ക്കാർക്കും ഇതു പ്രയോജനപ്രദമായിത്തീരട്ടെ എന്നാശംസിക്കുന്നു.

**ഫാദർ റ്റി. ജെ ജോഷ്വാ**

ഓർത്തഡോക്സ് സെമിനാരി
കോട്ടയം

# പ്രസാധകക്കുറിപ്പ്

ദിവ്യബോധനം ഗ്രന്ഥാവലിയിൽ 11-ാമതായി പ്രസിദ്ധീകരിച്ച ഗ്രന്ഥത്തിന്റെ മൂന്നാം പതിപ്പാണിത്. ഗ്രന്ഥകർത്താവായ ബഹു. ടി. ജെ. ജോഷ്വാ അച്ചനോടുള്ള നിസ്സീമമായ നന്ദിയും കടപ്പാടും ഇവിടെ രേഖപ്പെടുത്തുന്നു. ദിവ്യബോധനം ഗ്രന്ഥാവലിയിലെ എല്ലാ ഗ്രന്ഥങ്ങളിലും ബ. ജോഷ്വാ അച്ചന്റെ ഭാഷാവൈശിഷ്ട്യം പ്രയോജനപ്പെടുന്നു എന്ന സന്തോഷവും ഞങ്ങൾക്കുണ്ട്.

ദിവ്യബോധനം പ്രവർത്തനങ്ങൾക്കായി നിർലോപമായ അനുഗ്രഹാശിസ്സുകൾ നൽകിക്കൊണ്ടിരിക്കുന്ന ഈ പ്രസ്ഥാനത്തിന്റെ രക്ഷാധികാരി കൂടിയായ പ. മോറാൻ മാർ ബസ്സേലിയോസ് മാർത്തോമാ പൗലൂസ് ദ്വിതീയൻ കാതോലിക്കാബാവാ തിരുമേനിയോടുള്ള വിധേയത്വവും ആദരവും വിനയപുരസ്സരം സമർപ്പിക്കുന്നു.

ഈ ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിക്കുന്നതിൽ മേൽനോട്ടം വഹിക്കുന്ന പ്രസ്ഥാനം പ്രസിഡന്റ് യൂഹാനോൻ മാർ ദീയസ്ക്കോറോസ്, പ്രിൻസിപ്പൽ ഫാ. ഡോ. ജേക്കബ് കുര്യൻ, ഡയറക്ടർ റവ. ഫാ. റ്റി. ജെ. ജോഷ്വാ, ജോ. ഡയറക്ടർ റവ. ഫാ. സി. സി. ചെറിയാൻ, സെൻട്രൽ ഓർഗനൈസർ പ്രൊഫ. വർഗ്ഗീസ് മാത്യു എന്നിവരടങ്ങുന്ന ദിവ്യബോധനം കേന്ദ്രകമ്മറ്റിയാണ് ഈ പ്രസ്ഥാനത്തിന്റെ അനുദിന പ്രവർത്തനങ്ങൾ നിയന്ത്രിച്ചു വരുന്നത്.

വൈദിക സെമിനാരിയുടെ ആഭിമുഖ്യത്തിൽ നടത്തിവരുന്ന ഈ പദ്ധതിയുടെ പഠനനിലവാരത്തിന്റെ ഉത്തരവാദിത്വം സെമിനാരി ഫാക്കൽറ്റിയിൽ നിക്ഷിപ്തമാണ്. പ്രാദേശികതലത്തിലും യൂണിറ്റു തലത്തിലും അദ്ധ്യാപകരും സംഘാടകരും ഈ പ്രസ്ഥാനത്തിന്റെ നടത്തിപ്പിൽ അക്ഷീണം പ്രവർത്തിക്കുന്നുണ്ട്. അവർക്കെല്ലാം പ്രത്യേകം നന്ദി രേഖപ്പെടുത്തുന്നു.

ഈ ഗ്രന്ഥത്തിന്റെ ഡി.റ്റി.പി. ഭംഗിയായി നിർവ്വഹിച്ച സോഫിയാ പ്രിന്റ് ഹൗസിനും അച്ചടി നിർവ്വഹിച്ച ഉദയാ ഓഫ്സെറ്റിനും നന്ദി. സർവ്വോപരി സകല നന്മകൾക്കും കാരണഭൂതനായ സർവ്വശക്തനായ ദൈവത്തിനു സ്തുതി അർപ്പിച്ചുകൊണ്ട് ഈ ഗ്രന്ഥം ദിവ്യബോധനം ഗ്രന്ഥാവലിയിൽ പ്രസിദ്ധീകരിക്കുന്നു.

ദിവ്യബോധനം കേന്ദ്രകമ്മറ്റിക്കു വേണ്ടി

**ഫാ. നൈനാൻ കെ. ജോർജ്**

(രജിസ്ട്രാർ)

# ഉള്ളടക്കം

5. വിശ്വാസവും പ്രവൃത്തിയും: യാക്കോബിന്റെ ലേഖനം

6. വെളിപാടു പുസ്തകം

## യൂണിറ്റ് 4

## പുതിയനിയമ പഠനത്തിൽ നിന്നുത്ഭവിക്കുന്ന ചില വിഷയങ്ങൾ

1. സഭയും, രാഷ്ട്ര ഭരണകൂടവും
2. ക്രിസ്തീയസഭയും അന്യമതങ്ങളും
3. സഭയും ശിക്ഷണവും
4. സഭയിൽ സ്ത്രീകളുടെ പങ്കാളിത്തം
5. ക്രിസ്തീയ കാര്യവിചാരകത്വം
6. സഭയും ക്രിസ്തീയ കുടുംബവും

## യൂണിറ്റ് 1

# വിശുദ്ധനായ പൗലോസ്

## പാഠം 1

## സാംസ്കാരിക പശ്ചാത്തലം

❑ പൗലോസ് എന്ന വ്യക്തി ❑ എക്കാലവും ഒരു വിവാദ പുരുഷൻ ❑ ഗ്രേക്കോ റോമൻ സാംസ്കാരിക പശ്ചാത്തലം ❑ യഹൂദമത സ്വാധീനം

ക്രിസ്തുസഭാ ചരിത്രത്തിൽ പൗലോസിന്റെ സ്ഥാനം അദ്വിതീയമാണ്. അദ്ദേഹത്തിന്റെ പ്രവർത്തനവും ചിന്തകളും ക്രിസ്തുസഭയുടെ ചരിത്ര പുരോഗതിയിൽ നിർണായകമായ പങ്കു വഹിച്ചു. വൈരുദ്ധ്യങ്ങൾ നിറഞ്ഞതാണ് ആ വ്യക്തിത്വം. എല്ലാവരേക്കാൾ വലിയ പാപി എന്നു സ്വയം ഏറ്റുപറഞ്ഞ ഒരു പരീശൻ, ജാതികളുടെ അപ്പോസ്തോലൻ എന്നു വിളിക്കപ്പെട്ട യഹൂദൻ, ക്രിസ്തുസഭയുടെ നിഷ്ഠൂര സംഹാരകനായി ജീവിതം ആരംഭിച്ച്, അവസാനം അതിന്റെ പ്രധാന ശില്പി ആയിപ്പരിണമിച്ച അപ്പോസ്തോലൻ - ഇതെല്ലാമായിരുന്നു അദ്ദേഹം.

പൗലോസ് എന്നും ഒരു വിവാദപുരുഷനായിരുന്നു. അപ്പോസ്തോലിക കാലത്തുതന്നെ അദ്ദേഹത്തെ രൂക്ഷമായി വിമർശിക്കുന്നവരും എതിർക്കുന്നവരും സഭയ്ക്കുള്ളിൽതന്നെ ഉണ്ടായിരുന്നു. അവർ അദ്ദേഹത്തിന്റെ സ്ഥാനത്തെയും അധികാരത്തെയും ചോദ്യം ചെയ്യുകയും ഉപദേശങ്ങളെ വിമർശിക്കുകയും ചെയ്തു. ആധുനികകാലത്ത്, പൗലോസിനെ അടിസ്ഥാനമാക്കി പല വിവാദങ്ങളും പണ്ഡിതലോകത്ത് ഉയരുന്നുണ്ട്. അദ്ദേഹത്തിന്റെ യഥാർത്ഥമായ ലേഖനങ്ങൾ ഏതെല്ലാമെന്നു സംവാദം നടക്കുന്നു. അദ്ദേഹത്തിന്റെ സാംസ്കാരിക പശ്ചാത്തലത്തെക്കുറിച്ചും അഭിപ്രായാന്തരമാണുള്ളത്. യവന സംസ്കാരത്തിന്റെ അടിത്തറയിൽ അദ്ദേഹത്തെ പ്രതിഷ്ഠിക്കുന്നവരും തികച്ചും യഹൂദ സംസ്കാരത്തിൽ മാത്രം അദ്ദേഹത്തിന്റെ തായ്വേര് കണ്ടെത്തുന്നവരുമുണ്ട്.

പൗലോസ് എന്ന വ്യക്തിയെക്കുറിച്ചും അദ്ദേഹത്തിന്റെ ചിന്താധാരകളെക്കുറിച്ചും മനസ്സിലാക്കുന്നതിന് അദ്ദേഹത്തിന്റെ സാംസ്ക്കാരിക പശ്ചാത്തലം അറിഞ്ഞേ മതിയാവൂ. അതിന് അദ്ദേഹത്തെ സ്വാധീനിച്ച ചിന്തകളും സംസ്ക്കാരങ്ങളും ഏതെല്ലാമെന്ന് അന്വേഷിക്കേണ്ടിയിരിക്കുന്നു.

അന്നു ലോകത്തിൽ സ്ഥാനമുണ്ടായിരുന്ന മൂന്നു പ്രമുഖ സംസ്ക്കാരങ്ങളെയും ജനതകളെയും അഭിമുഖീകരിക്കുവാൻ പോരുന്ന വ്യക്തി

ആയിരുന്നു പൗലോസ്. ജനനം, മതാഭ്യസനം എന്നിവ മൂലം ഒരു തികഞ്ഞ യഹൂദനും, ഭാഷാപരിജ്ഞാനം, തത്ത്വചിന്ത എന്നിവയിൽ യവന സംസ്ക്കാരവുമായി അടുത്ത ആഭിമുഖ്യമുള്ളവനും, പൗരത്വം നിമിത്തം റോമൻ സംസ്ക്കാരത്തോടു ബന്ധപ്പെട്ടവനുമായിരുന്നു. ഇതിൽ നിന്ന് ഏതെങ്കിലും ഒരു സംസ്ക്കാരത്തിന്റെ മാത്രം സ്വാധീനമല്ല അദ്ദേഹത്തിനുണ്ടായിരുന്നത് എന്നു കാണാം.

### 1. യവന സാംസ്ക്കാരിക പശ്ചാത്തലം

പൗലോസ് ജനിച്ചുവളർന്നത് തർസോസ് എന്ന നഗരത്തിലായിരുന്നു (അ.പ്ര. 21:39; 22:3). യവന സംസ്ക്കാരത്തിന്റെയും തത്ത്വചിന്തയുടെയും ഒരു വലിയ കേന്ദ്രമായിരുന്നു ആ നഗരം. സ്റ്റോയിക്ക് തത്ത്വജ്ഞാനികൾ പലരും അവിടെ പ്രവർത്തിച്ചിരുന്നു. അവരുടെ ഉപദേശങ്ങൾ അന്തരീക്ഷത്തിൽ അലയടിച്ചു. അവിടെ വളർന്ന പൗലോസ് യവന സംസ്ക്കാരത്തെയും, തത്ത്വചിന്തകളെയും സ്വാംശീകരിച്ചു എന്നാണു പലരും കരുതുന്നത്. പത്തൊമ്പതാം നൂറ്റാണ്ടിന്റെ അന്ത്യത്തിലും ഈ നൂറ്റാണ്ടിന്റെ ആരംഭത്തിലുമാണ് ഈ അഭിപ്രായത്തിനു വലിയ പ്രചാരമുണ്ടായത്.

'യവനനെ നേടേണ്ടതിന്' യവനനെപ്പോലായ പൗലോസിൽ (1 കോരി. 9:21) യവന സംസ്ക്കാരവുമായി ബന്ധപ്പെട്ട പല ആശയങ്ങളും ഉണ്ട്.

(a) ജഡവും ആത്മാവും തമ്മിലുള്ള സംഘട്ടനം (റോമ. 7). 'ജഡാഭിലാഷം ആത്മാവിനും ആത്മാഭിലാഷം ജഡത്തിനും വിരോധമായിരിക്കുന്നു' (ഗലാ. 5:17).

(b) ആത്മാവിന്റെ അമർത്യതയെക്കുറിച്ചുള്ള ചിന്ത യവന സംസ്ക്കാരത്തിൽ നിന്നാണ് (2 കോരി. 5:1–10).

(c) ക്രിസ്തുവിജ്ഞാനീയത്തിൽ കൂടുതൽ പ്രകടമാണ്. ക്രിസ്തുവിനെ ജ്ഞാനമെന്നു (Wisdom) വിളിക്കുന്നു (1 കോരി. 1:30). കർത്താവ് (Kurios) എന്നു യേശുവിനെ വിളിക്കുന്നതിലും യവനസ്വാധീനമുണ്ട്. ഗ്രീക്കുകാരുടെ ഇടയിൽ പല ദൈവങ്ങളും പല കർത്താക്കന്മാരും ഉണ്ടായിരുന്നു (1 കോരി. 8:5).

(d) മാമോദീസാ, കുർബാന എന്നീ കൂദാശകളെക്കുറിച്ചുള്ള ഉപദേശത്തിലും യവന സ്വാധീനം മുന്തിനിൽക്കുന്നു. പ്രത്യകിച്ച് അന്നു പ്രചരിച്ചിരുന്ന മിസ്റ്ററി മതങ്ങളുടെ ആശയങ്ങളും അനുഷ്ടാനങ്ങളും 'മരിക്കുകയും ഉയിർത്തെഴുന്നേൽക്കുകയും ചെയ്യുന്ന രക്ഷകന്മാരെ'ക്കുറിച്ചുള്ള പരാമർശം അവിടെ ധാരാളമുണ്ട്.

(e) ധാർമ്മികപ്രമാണങ്ങളെപ്പറ്റി (Ethical exhortation) യുള്ള ഉപ

ദേശത്തിൽ സ്റ്റോയിക്ക് ചിന്തയുടെ സ്വാധീനം വളരെ പ്രകടമാണ്.

(f) പ്രതിപാദന ശൈലിയിൽതന്നെ സ്റ്റോയിക്ക് സ്വാധീനം കാണാം. സ്റ്റോയിക് പ്രബോധകർ സ്വീകരിച്ച ഒരു പ്രബോധന രീതിയാണ് 'ഡയ ട്രിബേ' (diatribe) എന്നുള്ളത്. ചോദ്യങ്ങളുടെ മറുപടിയെന്ന നിലയിൽ വാദങ്ങൾ അവതരിപ്പിക്കുന്ന വിധമാണ് ഇത് (റോമ. 2:1-3:9).

(g) 'മനസ്സാക്ഷി' (Conscience) എന്നുള്ള പദവും ആശയവും യഹൂദ മതത്തിലുള്ളതല്ല; യവന ദർശനത്തിൽ നിന്ന് പൗലോസിന് ലഭിച്ചതാണ് (റോമ. 2:14-15).

ഭാഷാശൈലിയിലും ആശയാവിഷ്ക്കരണത്തിലും യവന സ്വാധീനം ഒരു പരിധിവരെ പൗലോസിൽ നമുക്ക് കണ്ടെത്താൻ കഴിയും. എന്നാൽ കൂടുതൽ ആഴമായ പഠനവും അന്വേഷണവും നാം നടത്തുമ്പോൾ യവന സ്വാധീനം പരിമിതമായിരുന്നു എന്നു ബോധ്യമാകും. ഉദാഹരണമായി ആത്മാവും ജഡവും തമ്മിലുള്ള സംഘട്ടനത്തെപ്പറ്റി പറയുന്നുവെങ്കിലും ജഡം തിന്മയാണെന്ന് (യവനചിന്ത അപ്രകാരമാണ്) പൗലോസ് ഒരിക്കലും വിശ്വസിച്ചില്ല. ശരീരത്തെ ദൈവത്തിനു സമർപ്പിക്കുവാൻ പറയുന്നതും (റോമ. 12:1-2) ശരീരത്തിനു പുനരുത്ഥാനം ഉണ്ടെന്ന് പറയുന്നതും യഹൂദ വിശ്വാസത്തിന്റെ പശ്ചാത്തലത്തിലാണ്. യവന പശ്ചാത്തലത്തിൽ അങ്ങനെ പറയുക സാധ്യമല്ല. അതുപോലെ 'കർത്താവ്' എന്നു യേശുക്രിസ്തുവിനെ സംബോധന ചെയ്യുന്നത് യവന മതതത്ത്വങ്ങളിൽ നിന്നല്ല എന്നു മനസ്സിലാക്കാം. പഴയനിയമത്തിന്റെ ഗ്രീക്കു പരിഭാഷയിൽ (സപ്തതി = Lxx) 'യാഹ്വേ'ക്കു പകരം ഉപയോഗിക്കുന്ന പദമാണ് 'കർത്താവ്' (കുറിയോസ്) എന്നുള്ളത്. അപ്പോൾ ഗ്രീക്കു പഴയനിയമമാണ് പൗലോസിനെ അക്കാര്യത്തിൽ സ്വാധീനിച്ചത് എന്നു പറയാം. കൂദാശകളെപ്പറ്റിയുള്ള പൗലോസിന്റെ വീക്ഷണം മിസ്റ്ററി മതങ്ങളിൽ നിന്ന് തികച്ചും വ്യത്യസ്തമാണ്. സാമ്യമുള്ള വാക്കുകൾ ഉണ്ടെങ്കിലും ആശയങ്ങൾ വിഭിന്നമാണ്. അത്തരത്തിലുള്ള പദങ്ങൾ മിസ്റ്ററി മതങ്ങളിൽ മാത്രമല്ല, ഒന്നാം നൂറ്റാണ്ടിൽ നിലവിലിരുന്ന യഹൂദ കൃതികളിലും പ്രത്യക്ഷപ്പെടുന്നുണ്ട്.

### 2. യഹൂദമത, സാംസ്ക്കാരിക പശ്ചാത്തലം

പൗലോസിനെക്കുറിച്ചു ചിന്തിക്കുമ്പോൾ അദ്ദേഹത്തിന്റെ യഹൂദമത സ്വാധീനം ഒരിക്കലും വിസ്മരിക്കാവുന്നതല്ല. 'അന്ത്യം വരെയും പൗലോസ്, മാറ്റമില്ലാത്ത അഭിമാനബോധമുള്ള ധീരതയാർന്ന യഹൂദനായിരുന്നു.' അദ്ദേഹത്തിന്റെ എഴുത്തുകളിലെല്ലാം 'യഹൂദത്വം' മുഴച്ചു നിൽക്കുന്നു (1 കോരി. 10:1; റോമ. 4:1-2; കോരി. 11:22; ഫിലി. 3:4-6). ജാതികളുടെ അപ്പോസ്തോലനായിരുന്നെങ്കിലും, തന്റെ പിതാക്കന്മാരുടെ

വിശ്വാസത്തെ നിരാകരിച്ചില്ല. യഹൂദമതത്തിലെ ആചാരാനുഷ്ഠാനങ്ങൾ അദ്ദേഹം പിന്തുടർന്നു (1 കോരി. 16:8; അ. പ്ര. 18:18; 21:17-26).

പൗലോസിന്റെ ആശയങ്ങളും ഉപദേശങ്ങളും പഴയനിയമത്തിൽ അധിഷ്ഠിതമാണ്. അതിൽനിന്നു ധാരാളമായി ഉദ്ധരിക്കുന്നുണ്ട്. യഹൂദന്മാരോടുള്ള സംവാദത്തിൽ മാത്രമല്ല മറ്റവസരങ്ങളിലും ക്രൈസ്തവ ചിന്തകൾ ആവിഷ്ക്കരിക്കുന്നതിൽ പഴയനിയമം അവലംബ മാക്കിയിട്ടുണ്ട്. ധാർമികമായ വിഷയങ്ങൾക്കു ദൈവശാസ്ത്രപരമായ ഭാഷ്യം നൽകുവാൻ പഴയനിയമത്തെയാണ് ആശ്രയിക്കുന്നത് (ഗലാ. 5:14, താരതമ്യം – ലേവ്യ 19:18; 1 തെസ്സ. 5:8, യെശയ്യ 59:17).

എന്നാൽ പഴയനിയമത്തിൽ നിന്നു മാത്രം പൗലോസിന്റെ ചിന്താമണ്ഡലത്തെ വിശദമാക്കുവാൻ സാധിക്കുന്നില്ല. പഴയനിയമഗ്രന്ഥങ്ങൾക്കു ശേഷമുള്ള യഹൂദമതത്തിലേക്കും അന്നുണ്ടായ അപ്പോക്രിഫാ ഗ്രന്ഥങ്ങളിലേക്കും നോക്കിയാൽ അവയുടെ സ്വാധീനം പൗലോസിൽ ഉണ്ടെന്നു കാണാം. തോബിത്ത്, ഹാനോക്ക് മുതലായ (അപ്പോക്രിഫാ) പുസ്തകങ്ങളിൽ നിന്ന് പല ധാർമികോപദേശങ്ങളും സ്വീകരിച്ചിട്ടുണ്ട് എന്നു ചിലർ ചൂണ്ടിക്കാണിക്കുന്നു.

പിൽക്കാലത്തു പ്രചാരത്തിൽ വന്ന റാബിമാരുടെ ഉപദേശം പൗലോസിനെ നിശ്ചയമായും സ്വാധീനിച്ചിട്ടുണ്ട്. ന്യായപ്രമാണം ദൂതന്മാർ വഴിയാണ് മോശയ്ക്കു കൊടുത്തത് എന്നുള്ള ആശയം പഴയനിയമത്തിലില്ല; റാബിമാരുടെ ഉപദേശത്തിലുണ്ട്. പൗലോസ് ഇതു സ്വീകരിച്ചിരിക്കുന്നു (ഗലാ. 3:18). ഇസ്രായേല്യർക്ക് അവരുടെ മരുപ്രയാണത്തിൽ ജലം നൽകിയ പാറ അവരെ അനുഗമിച്ചിരുന്നു എന്നുള്ളതും റാബിമാരുടെ ഉപദേശത്തിൽ മാത്രമുള്ളതാണ്; പഴയനിയമത്തിലില്ല. എന്നാൽ പൗലോസ് അത് അംഗീകരിച്ചിട്ടുണ്ട് (1 കോരി. 10:4). പൗലോസിന്റെ ചില ആശയപ്രകാശനത്തിലും വാദമുഖങ്ങളിലും റാബിമാരുടെ വീക്ഷണവും, സ്വാധീനവും വളരെ പ്രകടമാണ് (ഉദാ. ഗലാ. 4:24-26).

'ചാവുകടൽ ചുരുളുകൾ' ലഭ്യമായതോടെ കുംറാൻ സമൂഹത്തെപ്പറ്റിയും, അവരുടെ വിശ്വാസാചാരങ്ങളെപ്പറ്റിയും അറിയുവാൻ കഴിഞ്ഞു. അവരുടെ വിശ്വാസാചാരങ്ങൾ പൗലോസിനു പരിചിതമായിരുന്നു എന്നു കരുതത്തക്കവണ്ണം, പലതും അദ്ദേഹത്തിന്റെ ലേഖനങ്ങളിൽ കാണ്മാനുണ്ട്. പൗലോസ് ഉപയോഗിച്ചിട്ടുള്ള പല പദങ്ങളും ആശയങ്ങളും കുംറാന്യ കൃതികളിലുണ്ട്. ഒന്നാം നൂറ്റാണ്ടിൽ പലസ്തീനിലെ യഹൂദമതത്തിൽ, ഗ്രീക്ക്, പേർഷ്യൻ സംസ്ക്കാരങ്ങളുടെ സ്വാധീനം ഉണ്ടായിരുന്നു എന്ന് അവ വ്യക്തമാക്കുന്നു. പൗലോസ് യവന സംസ്ക്കാരത്തിൽ നിന്നും നേരിട്ടു സ്വീകരിച്ചിട്ടുള്ളവ എന്നു മുൻകാലത്ത് കരുതിയിരുന്ന

പലതും, പലസ്തീനിലെ യഹൂദമതത്തിൽ പൗലോസിനു മുമ്പു തന്നെ അംഗീകരിക്കപ്പെട്ടിരുന്നു എന്നു മനസ്സിലാക്കാം.

കുംറാൻ കൃതികളിൽ കാണുന്ന മിസ്റ്ററി, ജ്ഞാനം മുതലായ പദങ്ങളുമായി പൗലോസിന്റെ പ്രയോഗങ്ങൾക്കു സാമ്യമുണ്ട്. ധാർമ്മിക മൂല്യങ്ങൾ വിവരിക്കുന്ന ഭാഗങ്ങൾക്കും ഇതുപോലെ സാമ്യം കാണാം.

'ബെലിയൽ' - എന്നു സാത്താനു നൽകിയിട്ടുള്ള പേര് (2 കൊരി. 6:14, 15) പുതിയനിയമത്തിൽ മറ്റെങ്ങും കാണ്മാനില്ല. കുംറാൻ ചുരുളുകളിൽ കാണുന്നുണ്ട്. 'വാഴ്ചകൾ, അധികാരങ്ങൾ', 'അനുസരണക്കേടിന്റെ മക്കൾ' തുടങ്ങിയ പല പ്രയോഗങ്ങളും ഇതുപോലുള്ളവയാണ്.

'വിശ്വാസത്താലുള്ള നീതീകരണം' എന്നുള്ളത് പൗലോസിന്റെ പ്രധാനമായ ഒരു സിദ്ധാന്തമാണ്. കുംറാന്യരുടെ ഉപദേശത്തിൽ നീതീകരിക്കുന്ന ദൈവത്തെക്കുറിച്ച് കാണുന്നു. ആരാധനയിൽ സ്ത്രീകൾ ശിരോവസ്ത്രം ധരിക്കുന്നതിനെപ്പറ്റി പൗലോസ് പ്രസ്താവിക്കുന്നു (1 കൊരി. 11:10-16). അവിടെ 'ദൂതന്മാർ മൂലം തലമേൽ അധീനതാലക്ഷ്യം ഉള്ളതുകൊണ്ട്' ശിരോവസ്ത്രം ധരിക്കണമെന്നുണ്ട്. അതിന്റെ അർത്ഥം പ്രത്യക്ഷത്തിൽ വ്യക്തമല്ല. എന്നാൽ കുംറാൻ കൃതികളിൽ ആരാധനയിൽ ദൂതന്മാർ സന്നിഹിതരാണ് എന്നുള്ള വിശ്വാസം പ്രകടിപ്പിച്ചിട്ടുണ്ട്. ആ ചിന്തയാണ് പൗലോസ് അവതരിപ്പിക്കുന്നത്.

മേൽ പ്രസ്താവിച്ച കാര്യങ്ങളുടെ വെളിച്ചത്തിൽ പൗലോസിന്റെ മേൽ യഹൂദമതത്തിന്, പ്രത്യേകിച്ച് പിൽക്കാലത്തു വളർന്നുയർന്ന റാബിമാരുടെ ഉപദേശങ്ങൾക്കു വലിയ സ്വാധീനം ഉണ്ടായിരുന്നതായി കാണാം.

പൗലോസ് ഒരു പരീശ യഹൂദനായിരുന്നു. അതേസമയം യവന പശ്ചാത്തലത്തിൽ വളർന്നവനുമായിരുന്നു. റോം, ആതൻസ്, യറുശലേം എന്നീ നഗരങ്ങളും അവയുടെ സാംസ്ക്കാരിക സ്വാധീനവും പൗലോസിന്റെ മേൽ ഉണ്ടായിരുന്നു എന്നു പറയുന്നതിൽ തെറ്റില്ല.

**അഭ്യാസം**

1. പൗലോസിനെ യവന സംസ്ക്കാരത്തിൽ ഉറപ്പിക്കുന്നതിനു ചൂണ്ടിക്കാണിക്കുന്ന വാദങ്ങൾ ഏവ?
2. ക്രിസ്ത്യാനി ആയതിനുശേഷവും യഹൂദമതാചാരങ്ങൾ പൗലോസ് അനുവർത്തിച്ചു എന്ന് അപ്പോസ്തോല പ്രവൃത്തികളിൽ നിന്നു തെളിയിക്കുക.
3. പൗലോസിന്റെ സാംസ്ക്കാരിക പശ്ചാത്തലം അദ്ദേഹത്തിന്റെ ക്രിസ്തീയ പ്രവർത്തനങ്ങൾക്ക് എപ്രകാരം പ്രയോജനപ്പെട്ടു എന്നു പരിശോധിക്കുക.

## പാഠം 2

# പൗലോസിന്റെ മാനസാന്തരം

❑ വേദഭാഗങ്ങൾ ❑ സംഭവസംഗ്രഹം ❑ എങ്ങനെ വിശദീകരിക്കാം?
❑ വരുത്തിയ പരിവർത്തനങ്ങൾ

പൗലോസിന്റെ മതപരിവർത്തനം പ്രത്യേകം പഠനമർഹിക്കുന്ന വിഷയമാണ്. സഭയുടെ പീഡകനും, പരീശപുത്രനുമായ പൗലോസ് എങ്ങനെ ക്രിസ്ത്യാനി ആയിത്തീർന്നു? അഥവാ ദൈവവിളി അദ്ദേഹത്തിന് എപ്രകാരമുണ്ടായി? ഈ സംഭവത്തെപ്പറ്റി അപ്പോസ്തോല പ്രവൃത്തികളിൽ 9:1–19; 22:4–16; 26:9–18 എന്നീ മൂന്നു ഭാഗങ്ങളിൽ വിവരിക്കുന്നു. കൂടാതെ അതേപ്പറ്റി ഗലാത്യലേഖനത്തിൽ അപ്പോസ്തോലൻ തന്നെ പരാമർശിക്കുന്നുണ്ട് (ഗലാ. 1:11–17).

### സംഭവസംഗ്രഹം

ക്രിസ്തുമാർഗത്തിനെതിരെ ഭീഷണിയും പീഡനവുമായി ശൗൽ (പൗലോസ്) പുരാതനനഗരമായ ദമസ്ക്കോസിലേക്കു പുറപ്പെട്ടു. നഗരത്തിനു സമീപമെത്തിയപ്പോൾ മധ്യാഹ്ന സമയത്ത് ശൗലിനും കൂടെയുള്ളവർക്കും ചുറ്റും അത്യുഗ്രമായ പ്രകാശം ദൃശ്യമായി. ശൗൽ നിലത്തു വീണു. 'ശൗലേ, ശൗലേ നീ എന്നെ ഉപദ്രവിക്കുന്നത് എന്ത്' എന്ന അശരീരി ഉണ്ടായി. തുടർന്ന് ഉത്ഥിതനായ ക്രിസ്തു പ്രത്യക്ഷനാകുകയും ശൗലിനെ, ക്രിസ്തുവിന്റെ വേലയ്ക്കായി വേർതിരിക്കയും ചെയ്തു. മൂന്നു ദിവസത്തേക്കു ശൗലിന്റെ ബാഹ്യനയനങ്ങൾക്ക് അന്ധത സംഭവിച്ചു. ദമസ്ക്കോസിൽ യൂദാ എന്ന വിശ്വാസിയുടെ ഭവനത്തിൽ പാർക്കുമ്പോൾ അനന്യാസ് (അപ്പോ. പ്ര. 5-ാം അദ്ധ്യായത്തിലെ അനന്യാസ് അല്ല) എന്ന സഭാനേതാവ് ക്രിസ്തുവിൽ നിന്നുള്ള പ്രത്യേക നിയോഗത്താൽ ശൗലിന്റെ അടുക്കലെത്തി. തന്റെ ദൗത്യം ശൗലിനെ അറിയിച്ചു. അനന്തരം ശൗലിന്റെ തലയിൽ കൈവച്ച് കാഴ്ച നൽകുകയും സ്നാപനം നടത്തി സഭയിലേക്കു ചേർക്കുകയും ചെയ്തു.

### സംഭവത്തിന്റെ പ്രാധാന്യം

ശൗലിന്റെ ജീവിതത്തെ സമൂലമായി പരിവർത്തനം ചെയ്ത ഈ സംഭവം ചരിത്രപരമായും, ദൈവശാസ്ത്രപരമായും അത്യധികം പ്രാധാന്യം അർഹിക്കുന്നു. സൂര്യതാപത്തിൽ നിന്നുണ്ടായ ആഘാതവും അതേ തുടർന്നുളവായ മാനസിക വിഭ്രാന്തിയുമായി ഈ സംഭവത്തെ കരുതുന്നവർ ഉണ്ട്. ബാഹ്യമായി നടന്ന സംഭവങ്ങളെ അവഗണിച്ചുകൊണ്ട്, ശൗലിന്റെ മനസിൽ മാത്രം ഉണ്ടായ ഒരനുഭവമായി ചിത്രീകരി

ക്കുന്നവരുമുണ്ട്. മനഃശാസ്ത്രപരമായ വിശദീകരണത്തിനാണവർ ഒരു മ്പെടുന്നത്. അതായത് ശൗൽ ന്യായപ്രമാണത്തിൽ ആനന്ദംപൂണ്ട് അതു പൂർണമായി പാലിക്കുന്നതിനുള്ള വ്യഗ്രതയിൽ മുന്നേറുകയായിരുന്നു. എന്നാൽ അന്തരാത്മാവിൽ വലിയ സംഘർഷം അദ്ദേഹത്തിന് അനുഭ വപ്പെട്ടു. ക്രിസ്ത്യാനികളെ പീഡിപ്പിച്ചതുതന്നെ ഇതിന്റെ ഫലമായിട്ടാണ്. നിരപരാധികളായ ക്രിസ്ത്യാനികളെ പീഡിപ്പിച്ചതിൽ പശ്ചാത്തപിച്ച് അദ്ദേഹം ക്രിസ്തീയമാർഗ്ഗം സ്വീകരിച്ചു എന്നാണ് അവർ നൽകുന്ന വിശ ദീകരണം.

ബാഹ്യമായ സംഭവങ്ങളെ നമുക്ക് ഒരിക്കലും വിസ്മരിക്കാനോ അവ ഗണിക്കാനോ പാടില്ല. നിർണായകമായ ഒന്നായി ആ സംഭവത്തെ പൗലോസ് കരുതി. തേജസ്ക്കരിക്കപ്പെട്ട ക്രിസ്തുവിനെ താൻ നേരിട്ടു കണ്ടു എന്നു പൂർണമായി വിശ്വസിച്ചു. മനഃശാസ്ത്രപരമായി എന്തു വിശദീകരണം നൽകിയാലും ക്രിസ്തു തനിക്കു പ്രത്യക്ഷനായി എന്നും തന്നെ അപ്പോസ്തോല പദവിയിലേക്കു വിളിച്ചു എന്നും ഉള്ളതു പൗലോ സിന്റെ ഉത്തമബോധ്യമാണ്. ചോദ്യം ചെയ്യാൻ പാടില്ലാത്ത യാഥാർ ത്ഥ്യമാണ്. ഒരിക്കൽ ചോദിക്കുന്നു, 'കർത്താവായ യേശുവിനെ ഞാൻ കണ്ടിട്ടില്ലയോ?' (1 കോരി. 9:1). 'എല്ലാവർക്കും ഒടുവിൽ അകാലപ്രജ പോലെയുള്ള എനിക്കും പ്രത്യക്ഷനായി' (1 കൊരി. 15:9) എന്ന് അവകാ ശപ്പെടുന്നു. തന്റെ ജീവിതത്തെ ആകമാനമായി രൂപാന്തരപ്പെടുത്തിയ ആ മഹൽ സംഭവത്തെപ്പറ്റി അപ്പോസ്തോലൻ എപ്പോഴും ബോധവാനാ യിരുന്നു. പന്ത്രണ്ട് അപ്പോസ്തോലന്മാരുടെ പദവിയിലേക്കു തന്നെ ഉയർ ത്തിയതു ക്രിസ്തുവിന്റെ നേരിട്ടുള്ള ദർശനവും വിളിയുമാണെന്നു പൗലോസ് വിശ്വസിച്ചു. തന്റെ അപ്പോസ്തോലത്വത്തെ എതിരാളികൾ ചോദ്യം ചെയ്തപ്പോൾ ശക്തമായി അവരോടു മറുപടി നൽകുന്നു. മറ്റ് അപ്പോസ്തോലന്മാരേക്കാൾ താൻ ഒട്ടും കുറഞ്ഞവനല്ല എന്നു പൗലോസ് അവകാശപ്പെട്ടു.

## മാനസാന്തരം വരുത്തിയ മാറ്റങ്ങൾ

പൗലോസിന്റെ വ്യക്തിത്വത്തിലും വീക്ഷണത്തിലും അത്ഭുതകരമായ മാറ്റങ്ങൾ സംഭവിച്ചു.

1. നസറായനായ യേശു തന്നെയാണു ചരിത്രത്തിന്റെ സമ്പൂർത്തി വരുത്തുന്ന ക്രിസ്തു എന്ന് പൗലോസിനു ബോധ്യമായി. മറ്റു യഹൂദ ന്മാരെപ്പോലെ പൗലോസും പ്രവചന പൂർത്തീകരണമായി മശിഹാ (ക്രിസ്തു) വരുമെന്നു പ്രതീക്ഷിച്ചിരുന്നു. ആ മശിഹായാണ് നസറായ നായ യേശു എന്ന് ദമസ്ക്കോസിലെ സംഭവം മൂലം പൗലോസ് വിശ്വ സിച്ചു. അവൻ 'നമ്മുടെ അതിക്രമങ്ങൾ നിമിത്തം മരണത്തിന് ഏൽ

പ്പിച്ചും നമ്മുടെ നീതീകരണത്തിനായി ഉയിർപ്പിച്ചുമിരിക്കുന്ന നമ്മുടെ കർത്താവായ യേശു' (റോമ. 4:25) എന്നു സാക്ഷിച്ചു. ദമസ്ക്കോസിലേക്കു പോകുമ്പോൾ മരത്തിന്മേൽ തൂക്കപ്പെട്ട യേശുവിനെപ്പറ്റി അറിഞ്ഞിരുന്നു. എന്നാൽ ന്യായപ്രമാണത്തിന്റെ അടിസ്ഥാനത്തിൽ അവൻ ശപിക്കപ്പെട്ടവൻ (ആവ. 21:23) എന്നു മാത്രം കരുതി, തനിക്കുണ്ടായ ദർശനം മൂലം യേശുവിന്റെ മരണം തന്റെയും സകല മനുഷ്യവർഗ്ഗത്തിന്റെയും രക്ഷയ്ക്കു നിദാനമാണെന്നു മനസ്സിലാക്കി. ന്യായപ്രമാണത്തിന്റെ ശാപം യേശു വഹിച്ചതു മൂലം സകലരെയും ശാപവിമുക്തരാക്കിത്തീർക്കുകയായിരുന്നു. 'തടങ്കൽ പാറ'യായിരുന്ന ക്രൂശ് പൗലോസിന്, 'ദൈവജ്ഞാനത്തിന്റെ ശക്തിയായി' അനുഭവപ്പെട്ടു (1 കൊരി. 1:18).

2. യുഗാന്ത്യത്തെപ്പറ്റിയുള്ള (eschaton) തന്റെ വീക്ഷണത്തിനു വ്യതിയാനമുണ്ടായി. ദമസ്ക്കോസ് സംഭവത്തിനു മുമ്പു മറ്റു യഹൂദന്മാരെപ്പോലെ പൗലോസും വിശ്വസിച്ചത് ചരിത്രത്തിന്റെ മൂന്നു ഘട്ടങ്ങളെക്കുറിച്ചാണ്. (a) ആദാം മുതൽ മോശ വരെ. (b) മോശ മുതൽ മശിഹാ വരെ. (c) മശിഹാ മുതൽ പുതുയുഗം. എന്നാൽ ഇപ്പോൾ പൗലോസിനു ബോധ്യമായത് മശിഹായുഗം (Messianic age) വന്നു കഴിഞ്ഞു എന്നാണ്. ആകാംക്ഷാപൂർവ്വം പ്രതീക്ഷിച്ചിരുന്ന യുഗാന്ത്യം ആരംഭിച്ചു കഴിഞ്ഞു. എന്നാൽ മശിഹാ മഹത്വത്തോടെ ഇനിയും പ്രത്യക്ഷനാവാനിരിക്കുന്നു. അപ്പോൾ മാത്രമാണു മശിഹായുഗത്തിന്റെ സമ്പൂർണത.

3. ദമസ്ക്കോസ് സംഭവം വരെ പൗലോസ് വിശ്വസിച്ചതു യഹൂദന്മാർ മാത്രമാണു ദൈവത്തിന്റെ ജനം; അവർക്കു മാത്രമാണു രക്ഷ. എന്നാൽ യേശുവിനെപ്പറ്റിയുള്ള പുതിയ അവബോധം, ജാതികളുടെയും രക്ഷകനായി യേശുവിനെ കാണാൻ സഹായിച്ചു. യേശു ലോകത്തിൽ വന്നപ്പോൾ അദ്ദേഹത്തെ സ്വീകരിച്ചതു പാവപ്പെട്ടവരും പതിതരുമായ ജനവിഭാഗമായിരുന്നു. അവർക്കാണു രക്ഷയുടെ സുവിശേഷം ലഭിച്ചത്. അതിനാൽ ഈ രക്ഷ സകലർക്കും വേണ്ടിയുള്ളതാണ്. യഹൂദനും, വിജാതീയനും എന്ന വേർതിരിവ് അപ്രത്യക്ഷമായി, ദൈവത്തിന്റെ രക്ഷ വിജാതീയർക്കും നൽകപ്പെട്ടിരിക്കുന്നു. ആ ദൗത്യനിർവഹണത്തിനായിട്ടാണു ക്രിസ്തു പൗലോസിനെ വിളിച്ചു വേർതിരിച്ചതെന്ന് അദ്ദേഹം വിശ്വസിച്ചു. എന്റെ ജനനം മുതൽ എന്നെ വേർതിരിച്ചു തന്റെ കൃപയാൽ വിളിച്ചിരിക്കുന്ന ദൈവം തന്റെ പുത്രനെക്കുറിച്ചുള്ള സുവിശേഷം ഞാൻ ജാതികളുടെ ഇടയിൽ അറിയിക്കേണ്ടതിന് അവനെ എന്നിൽ വെളിപ്പെടുത്തുവാൻ പ്രസാദിച്ചു' (ഗലാ. 1:15, 16).

4. 'ശൗലേ, ശൗലേ നീ എന്നെ ഉപദ്രവിക്കുന്നതെന്ത്....' 'നീ ആരാകുന്നു കർത്താവേ' എന്നു ചോദിച്ചതിന്, 'നീ ഉപദ്രവിക്കുന്ന യേശു ആകുന്നു ഞാൻ' (അപ്പോ. പ്ര. 9:4, 5). ഈ സംഭാഷണം സഭയെപ്പറ്റി

യുള്ള പുതിയ ദർശനം പൗലോസിനു നൽകി. താൻ ഉപദ്രവിക്കുന്നതു ക്രിസ്തുവിന്റെ മാർഗക്കാരെയാണ്. എങ്കിലും 'എന്നെ ഉപദ്രവിക്കുന്നതെന്ത്' എന്നാണു ചോദ്യം. അതിന്റെ അർത്ഥം ക്രിസ്തുവിന്റെ അനുയായികളെ ഉപദ്രവിക്കുമ്പോൾ ക്രിസ്തുവിനെത്തന്നെയാണ് ഉപദ്രവിക്കുന്നത് എന്നത്രേ. ക്രിസ്തുവും, സഭയും തമ്മിലുള്ള അഭേദ്യമായ ബന്ധത്തെ ഇതു സൂചിപ്പിക്കുന്നു (മത്താ. 25:40, 45 കാണുക). സഭ, ക്രിസ്തുവിന്റെ ശരീരമാകുന്നു എന്നുള്ളതു പൗലോസിന്റെ ഒരു പ്രധാന ഉപദേശമാണ് (എഫേസ്യ കൊലോസ്യ ലേഖനങ്ങളിൽ വിശദീകരിച്ചിട്ടുണ്ട്). ഈ വിശ്വാസം പിൽക്കാലത്താണു വിപുലപ്പെടുത്തി എടുത്തതെങ്കിലും അതിന്റെ ബീജാവാപം ദമസ്ക്കോസ് സംഭാഷണത്തിലുണ്ടായി എന്നു കരുതാം.

5. സഭയെപ്പറ്റി മറ്റൊരു ദർശനവും ഉണ്ടാകുവാൻ ഇടയായി. 'ദൈവത്തിന്റെ ജനം' യഹൂദജാതി എന്നായിരുന്നു പൗലോസിന്റെ വിശ്വാസം. അതിനു മാറ്റം സംഭവിച്ചു. ക്രിസ്തീയ സഭയാണു ദൈവം തെരഞ്ഞെടുത്ത ജനം; അതാണു യിസ്രായേൽ - പുതിയ യിസ്രായേൽ. ഇതേപ്പറ്റി തന്റെ ലേഖനങ്ങളിൽ കൂടുതലായി പ്രതിപാദിക്കയും വിശദീകരിക്കുകയും ചെയ്യുന്നുണ്ട് (റോമ. 11:13-23).

തനിക്ക് എത്ര വലിയ ആത്മികാനുഭവമുണ്ടായാലും കർത്താവു നേരിട്ടു പ്രത്യക്ഷനായി വിളിച്ചാലും, സഭയോടുള്ള ബന്ധത്തിലും ഐക്യത്തിലും മാത്രമേ രക്ഷയുടെ അനുഭവം യാഥാർത്ഥ്യമാകൂ എന്നു പൗലോസിന് അറിയാമായിരുന്നു. അതുകൊണ്ടാണ് അനന്യാസ് വന്നു പൗലോസിനെ സ്നാനപ്പെടുത്തുകയും സഭയുടെ കൂട്ടായ്മയിലേക്കു ചേർക്കുകയും ചെയ്യുന്നത്. പൗലോസിന്റെ പിൽക്കാല ജീവിതം സഭയോടുള്ള ബന്ധത്തിലും ഐക്യത്തിലുമാണു വളർന്നത്. ആദിമസഭയോടുള്ള ഐക്യത്തിൽ നിന്നു പൗലോസിനെ അടർത്തിമാറ്റി, മറ്റുള്ളവരിൽ നിന്നെല്ലാം വ്യതിരിക്തനായി നിർത്തുന്ന പ്രവണത ജർമ്മൻകാരായ ചില പണ്ഡിതന്മാരിൽ ഉണ്ടായിരുന്നു. എന്നാൽ അതു വസ്തുതകൾക്കു നിരക്കാത്തതാണ്. സഭയോടുള്ള ബന്ധത്തിലും, സഭാജീവിതത്തിലുമാണു രക്ഷാപരമായ സിദ്ധാന്തങ്ങളെപ്പറ്റി കൂടുതൽ മനസ്സിലാക്കുവാൻ പൗലോസിനു കഴിഞ്ഞത്. ക്രിസ്തുവിനെപ്പറ്റിയുള്ള അറിവു തന്നെയും ആഴമായിത്തീർന്നതു സഭാജീവിതത്തിൽ കൂടിയാണ്.

**അഭ്യാസം**

1. മാനസാന്തരത്തെപ്പറ്റി അപ്പോസ്തോലപ്രവൃത്തികളിലും, ഗലാത്യ ലേഖനത്തിലുമുള്ള ഭാഗങ്ങൾ വായിച്ച്, വിശദമായ ഒരു വിവരണം സ്വയമായി തയ്യാറാക്കുക.

2. 'ദർശനങ്ങൾ' അവകാശപ്പെടുന്ന പലരും ഇന്നുണ്ട്. അവരുടെ ദർശനങ്ങൾ, പൗലോസിന്റെ ദമസ്ക്കോസ് ദർശനത്തിന്റെ അടിസ്ഥാനത്തിൽ വിലയിരുത്തുക.
3. പൗലോസിന്റെ മനഃപരിവർത്തനം ക്രിസ്തീയസഭയ്ക്ക് എപ്രകാരം പ്രയോജനപ്പെട്ടു എന്നു വ്യക്തമാക്കുക.
4. ദമസ്ക്കോസ് സംഭവം പൗലോസിന്റെ ജീവിത വീക്ഷണത്തിൽ എന്തെല്ലാം മാറ്റങ്ങൾ വരുത്തി?

### പാഠം 3

## പൗലോസും ആദിമസഭയും

❑ പൗലോസിനെ വ്യതിരിക്തനാക്കുന്ന പ്രവണത ❑ അപ്പോസ്തോലിക സഭയോടുള്ള കടപ്പാട് ❑ ക്രിസ്തുവിന്റെ ഉപദേശങ്ങൾ, കഷ്ടാനുഭവം, മരണം ഉയിർപ്പ് ഇവയെപ്പറ്റിയുള്ള അറിവ് ❑ സഭയിൽ കൈമാറി വന്ന പാരമ്പര്യങ്ങൾ ❑ മാമോദീസാ, കുർബാന എന്നിവയെപ്പറ്റി.

പൗലോസിനെ ആദിമസഭയിൽ ഒറ്റപ്പെട്ട ഒരു അതികായകനായി ചിത്രീകരിക്കുവാനുള്ള പ്രവണതയെപ്പറ്റി മുൻ അധ്യായത്തിൽ സൂചിപ്പിക്കുകയുണ്ടായി. ജർമ്മനിയിലെ റ്റൂബിൻഗൻ യൂണിവേഴ്സിറ്റിയിലാണ്, ഇതിനു തുടക്കം കുറിച്ചത്. യരുശലേമിലെ സഭയോട് (Jewish Christian Community) ശത്രുതയിലാണ് അവർ പൗലോസിനെ ദർശിച്ചത്. യരുശലേം സഭ പൗലോസിന്റെ പ്രവർത്തനങ്ങളെ പരാജയപ്പെടുത്താൻ ശ്രമിച്ചിരുന്നതായി കരുതുന്നു. ഇതു തികച്ചും തെറ്റാണ്. യരുശലേം സഭയിലെ യഹൂദപക്ഷവാദികളായ ഒരു വിഭാഗം ആളുകൾ (Judaisers) അപ്പോസ്തോലനെ എതിർത്തു എന്നല്ലാതെ യരുശലേം സഭ അങ്ങനെ ചെയ്തതായി യാതൊരു തെളിവുമില്ല. യരുശലേമിലെ സഭ തന്റെ പ്രവർത്തനങ്ങളെ അംഗീകരിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്തു എന്നു കാണാം (ഗലാ. 2:9). 'എനിക്കു ലഭിച്ച കൃപ അറിഞ്ഞുകൊണ്ട് തൂണുകളായി എണ്ണപ്പെട്ടിരുന്ന യാക്കോബും കേഫാവും, യോഹന്നാനും, ഞങ്ങൾ ജാതികളുടെ ഇടയിലും അവർ പരിച്ഛേദനക്കാരുടെ ഇടയിലും സുവിശേഷം അറിയിപ്പാൻ തക്കവണ്ണം എനിക്കും ബർന്നബാസിനും കൂട്ടായ്മയുടെ വലങ്കൈ തന്നു.'

പന്തിരുവരെപ്പറ്റി പൗലോസ് ആദരപൂർവമാണ് സ്മരിക്കുന്നത് (1 കൊരി. 15:5). 'അപ്പോസ്തോലന്മാരിൽ ഏറ്റം ചെറിയവൻ' എന്നാണ്

സ്വയം കരുതിയത് (1 കൊരി. 15:9). എന്നാൽ തന്റെ അപ്പോസ്തോലത്വത്തെ ചോദ്യം ചെയ്ത സന്ദർഭങ്ങളിൽ മറ്റുള്ളവരോട് ഇക്കാര്യത്തിൽ ഒട്ടും കടപ്പെട്ടിട്ടില്ല എന്നു ചൂണ്ടിക്കാണിക്കുന്നു (ഗലാ. 1:1, 17–19; 2:6–9). തന്നെ തരംതാഴ്ത്തുവാനും, തന്റെ സ്ഥാനം നിഷേധിക്കുവാനും മുതിർന്ന സന്ദർഭത്തിൽ മാത്രമാണ് സ്വതന്ത്രമായ സ്ഥാനത്തെപ്പറ്റി പ്രസ്താവിക്കുന്നത്.

അപ്പോസ്തോലിക സഭയുടെ വിശ്വാസം തന്നെയാണ് പൗലോസും ഉൾക്കൊണ്ടത്. അപ്പോസ്തോലിക പാരമ്പര്യത്തിൽ നിന്നാണ് യേശുക്രിസ്തുവിന്റെ ഉപദേശങ്ങൾ, കഷ്ടാനുഭവം, മരണം, ഉയിർപ്പ് മുതലായ കാര്യങ്ങളെപ്പറ്റി അദ്ദേഹമറിഞ്ഞത്. ക്രിസ്തുവിന്റെ ഉപദേശങ്ങൾ പൗലോസിനു പരിചിതമായിരുന്നു. അതേപ്പറ്റി അധികമായി പരാമർശിക്കുകയോ, ഉദ്ധരിക്കുകയോ ചെയ്യുന്നില്ലെങ്കിലും അവ താൻ അറിഞ്ഞിരുന്നു എന്നു വ്യക്തമാണ്. ക്രിസ്തുവിന്റെ ഉപദേശങ്ങളുടെ പ്രതിധ്വനി പൗലോസിന്റെ എഴുത്തുകളിലുണ്ട്.



| | | |
|---|---|---|
| ഉദാ. | റോമാ. 12:14 | മത്തായി 5:44 |
| | റോമാ. 13:7 | മത്തായി 22:21, ലൂക്കോ. 20:22 |
| | റോമാ. 13:8 | മത്തായി 22:39–40 |
| | റോമാ. 14:13, 18 | മത്താ. 18:7 |
| | | മർക്കോസ് 9:42 |
| | | ലൂക്കോസ് 17:1–2 |
| | 1 തെസ്സ. 5:2 | മത്തായി 24:43 |
| | 1 തെസ്സ. 5:13 | മർക്കോസ് 9:50 |

യേശുവിന്റെ ഉപദേശങ്ങളുമായി പൗലോസിന് നേരിട്ടു ബന്ധം ഉണ്ടായിരുന്നതായി തെളിയുന്നു.

കർത്താവിന്റെ ഉപദേശത്തിന് അദ്ദേഹം കൂടുതൽ സ്ഥാനവും അംഗീകാരവും നൽകിയിരുന്നു. യേശുവിന്റെ ഉപദേശവും തന്റെ ഉപദേശവും തമ്മിൽ വേർതിരിച്ചു കാണിക്കുന്നുണ്ട് (1 കോരി. 7:10, 12).

പൗലോസിന് യേശുവിന്റെ ഉപദേശങ്ങൾ പരിചിതമായത് അപ്പോസ്തോലിക സഭയിൽ നിന്നാണെന്നു മാത്രമേ പറയാൻ കഴിയൂ.

ക്രിസ്തുവിന്റെ ഉപദേശങ്ങൾ മാത്രമല്ല ജീവിതവും സ്വഭാവവും പൗലോസിന് മനസിലാക്കാൻ കഴിഞ്ഞിരുന്നു. സ്നേഹത്തെപ്പറ്റിയുള്ള

ഗീതകം (1 കൊരി. 13) ക്രിസ്തുവിന്റെ ജീവിതത്തെ അടിസ്ഥാനമാക്കി രചിച്ചതാണെന്നു ചിന്തിക്കുന്നതിൽ അസാംഗത്യമില്ല. താൻ ക്രിസ്തുവിനെ അനുകരിക്കുവാനാണ് ശ്രമിച്ചത് എന്നു പറയുന്നു.

'ഞാൻ ക്രിസ്തുവിന്റെ അനുകാരി ആയിരിക്കുന്നതുപോലെ നിങ്ങളും എന്റെ അനുകാരികൾ ആകുവിൻ' (1 കൊരി. 11:1). പൗലോസിന് ക്രിസ്തുവിനെ അറിയാൻ കഴിഞ്ഞത് ആദിമസഭയിൽക്കൂടി ആയിരുന്നു എന്നു വ്യക്തം.

സഭയിൽ രൂപംകൊണ്ട പല വിശ്വാസങ്ങളും പാരമ്പര്യങ്ങളും പൗലോസ് സ്വീകരിച്ചതായി കാണാം. അതും ആദിമസഭയോടുള്ള തന്റെ കടപ്പാടും ബന്ധവും വെളിപ്പെടുത്തുന്നതാണ്. ചില ഉദാഹരണങ്ങൾ നോക്കാം.

1. 1 കൊരി. 15:3 മു. ആദിമസഭയിൽ പ്രചരിച്ചിരുന്ന ഒരു 'പാരമ്പര്യം' (Paradosis) തനിക്കു ലഭിച്ചതായിരുന്നു എന്നു വ്യക്തം. 'ഞാൻ ഗ്രഹിച്ചതു തന്നെ നിങ്ങൾക്ക് ആദ്യമായി ഏല്പിച്ചു തന്നുവല്ലോ' (1 കൊരി 15:5). ക്രിസ്തുവിന്റെ മരണം, ഉയിർപ്പ് എന്നിവയെപ്പറ്റി അഞ്ചു ശ്രദ്ധേയങ്ങളായ വസ്തുതകൾ ഈ പാരമ്പര്യത്തിൽ ഉൾക്കൊള്ളുന്നു. യരുശലേമിലെ സഭയിൽ രൂപംപ്രാപിച്ചതാകാം ഈ പാരമ്പര്യം. അന്നവിടെ നിന്ന് അപ്പോസ്തോലന് അവ ലഭിച്ചിരിക്കാം.

2. 1 കൊരി. 11:23. മു. 'ഞാൻ കർത്താവിങ്കൽ നിന്ന് പ്രാപിക്കയും നിങ്ങൾക്ക് ഏല്പിക്കയും ചെയ്ത' പാരമ്പര്യത്തെക്കുറിച്ച് ഇവിടെ പറയുന്നു. 'കർത്താവിങ്കൽ നിന്ന്' എന്നു പറയുമ്പോൾ കർത്താവ് നേരിട്ടു സംസാരിച്ചു എന്നാകണമെന്നില്ല. സഭയിൽക്കൂടി ലഭിക്കുന്നത്, സഭയിൽ ജീവിക്കുന്ന കർത്താവിൽ നിന്നു ലഭിക്കുന്നതു തന്നെയാണ്.

3. റോമ. 1:3–5; 10:8, 9: ഈ ഭാഗങ്ങൾ സഭയിൽ നിലവിലിരുന്ന പുരാതന വിശ്വാസരൂപങ്ങൾ ആണെന്ന് പണ്ഡിതലോകം അഭിപ്രായപ്പെടുന്നു. ശൈലി, ഘടന മുതലായവ പരിഗണിച്ചിട്ടാണ് ഈ നിഗമനത്തിലെത്തിയത്.

4. സഭയിൽ പ്രചരിച്ചിരുന്ന ചില പാട്ടുകളും ഗീതങ്ങളും പൗലോസ് ഉദ്ധരിക്കുന്നുണ്ട്.

(എഫേ. 5:14). 'ഉറങ്ങുന്നവനേ, ഉണർന്നു മരിച്ചവരുടെ ഇടയിൽ നിന്ന് എഴുന്നേൽക്ക; എന്നാൽ ക്രിസ്തു നിന്റെ മേൽ പ്രകാശിക്കും' എന്നു ചൊല്ലുന്നു. മാമോദീസായ്ക്ക് ഉപയോഗിച്ചുകൊണ്ടിരുന്ന ഒരു ഗീതമായിട്ടാണ് പണ്ഡിതന്മാർ ഇതിനെ കരുതുന്നത്. സ്നാനാർത്ഥി മാമോദീസാ വെള്ളത്തിൽ നിന്നു പുറത്തേക്കു വരുമ്പോൾ, കൂടിനിന്ന വിശ്വാസികൾ

ഒരുമിച്ചു പാടിയിരുന്നതാകാം.

ഫിലി. 2:6–11. ഈ ഭാഗവും ക്രിസ്തുവിനു മുമ്പ് രചിക്കപ്പെട്ട് സഭയിൽ പ്രചരിച്ച ഒരു ഗീതമായിട്ടാണ് ഇന്നു കരുതുന്നത്. എന്നാൽ ഇതിന് പൗലോസ് കൂടുതൽ മിഴിവും അർത്ഥവ്യാപ്തിയും നൽകിയാണ് അവതരിപ്പിക്കുന്നത് എന്നു കാണാം. പലസ്തീനിയൻ സഭയിൽ കുർബാനയ്ക്ക് ഉപയോഗിച്ച ഒരു ഗീതമായി ചില പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നുണ്ടെങ്കിലും അതിന് തെളിവൊന്നുമില്ല.

## മാമോദീസാ, കുർബ്ബാന

മാമോദീസാ, കുർബ്ബാന എന്നീ കൂദാശകൾ പൗലോസ് വരുന്നതിനു മുമ്പേ സഭയിൽ നിലനിന്നിരുന്നു. ഇവയെക്കുറിച്ചുള്ള പാരമ്പര്യവും വിശ്വാസവും ആദിമസഭയിൽ നിന്നാണ് പൗലോസിന് ലഭിച്ചത്. മാമോദീസായെപ്പറ്റിയുള്ള വ്യക്തമായ ഉപദേശം റോമ. 6:3–ൽ കാണുന്നു. ആ ഭാഗം പൗലോസ് അവതരിപ്പിക്കുന്നതു തന്നെ 'നിശ്ചയമായും നിങ്ങൾക്കറിയാമല്ലോ' എന്നു പറഞ്ഞുകൊണ്ടാണ്. റോമിൽ പൗലോസ് ആ സമയത്തു പോയിട്ടില്ല; അവരെ പഠിപ്പിച്ചിട്ടുമില്ല. എങ്കിലും മാമോദീസായെക്കുറിച്ച് എല്ലായിടത്തുമുള്ള ഉപദേശം തന്നെ റോമിലും പഠിപ്പിച്ചിട്ടുണ്ട് എന്ന് അദ്ദേഹം കരുതുന്നു.



കുർബ്ബാനയെക്കുറിച്ചും ആദിമസഭയിൽ വ്യക്തമായ വിശ്വാസവും അനുഷ്ഠാനക്രമവും രൂപംപ്രാപിച്ചിരുന്നു. അവ അപ്പോസ്തോലൻ സ്വീകരിച്ചു. തൽസംബന്ധമായ തെറ്റായ പ്രവണതകളെ ദുരീകരിച്ച് വ്യക്തമായ വിശ്വാസങ്ങൾ വെളിപ്പെടുത്തുകയാണു ചെയ്തത്.

നമ്മുടെ പഠനത്തിൽനിന്ന് വ്യക്തമായ കാര്യം പൗലോസ് അപ്പോസ്തോലൻ ആദിമസഭയോട് അഭേദ്യമായി ബന്ധപ്പെട്ടിരുന്നു എന്നാണ്. അതിൽനിന്ന് അന്യനായി അദ്ദേഹത്തെപ്പറ്റി ഒരിക്കലും ചിന്തിക്കുവാൻ സാധ്യമല്ല. ആ മണ്ണിൽ തന്നെയാണ് അദ്ദേഹത്തിന്റെ വിശ്വാസങ്ങൾ വേരൂന്നിയതും വളർന്നു പന്തലിച്ചതും. തന്റെ വിശ്വാസങ്ങൾ കരുപ്പിടിപ്പിക്കുന്നതിൽ ആദിമസഭയ്ക്കു വലിയ പങ്കുണ്ടായിരുന്നു.

### അഭ്യാസം

1. 'ക്രിസ്തീയ ജീവിതം' സഭയോടുള്ള ബന്ധത്തിൽ മാത്രമേ പരിപുഷ്ടിപ്പെടുകയുള്ളു' – ഇതെത്രമാത്രം ശരിയെന്നു ചർച്ച ചെയ്യുക.
2. ആദിമസഭയിലെ പാരമ്പര്യങ്ങൾ തന്നെ പൗലോസ് പിന്തുടർന്നു എന്നു ഉദാഹരണസഹിതം തെളിയിക്കുക.
3. ക്രിസ്തുവിന്റെ ഉപദേശങ്ങൾ വളരെ പരിമിതമായി മാത്രമേ പൗലോസ് ഉദ്ധരിക്കുന്നുള്ളു. കാരണങ്ങൾ നിർദ്ദേശിക്കുക.

## പാഠം 4

# പൗലോസിന്റെ മിഷനറി പ്രവർത്തനശൈലി

❑ ദൗത്യത്തെപ്പറ്റിയുള്ള അവബോധം ❑ സഭയോടുള്ള ബന്ധത്തിൽ ❑ പരിശുദ്ധാത്മനടത്തിപ്പിൽ ❑ കൂട്ടായ പ്രവർത്തനം ❑ പ്രധാന നഗരങ്ങളിൽ ❑ സഭകൾക്കു ഭാരമാകാതെ ❑ പ്രസംഗവും അത്ഭുതപ്രവൃത്തികളും.

തന്റെ വിളിയെപ്പറ്റിയും ദൗത്യത്തെപ്പറ്റിയും വ്യക്തമായ ബോധ്യം പൗലോസിനുണ്ടായിരുന്നു. 'ദൈവേഷ്ടത്താൽ' ക്രിസ്തുവിന്റെ അപ്പോസ്തോലനായി എന്ന് അദ്ദേഹം വിശ്വസിച്ചു. 'എങ്കിലും എന്റെ ജനനം മുതൽ എന്നെ വേർതിരിച്ച് തന്റെ കൃപയാൽ വിളിച്ചിരിക്കുന്ന ദൈവം തന്റെ പുത്രനെക്കുറിച്ചുള്ള സുവിശേഷം ഞാൻ ജാതികളുടെ ഇടയിൽ അറിയിക്കേണ്ടതിന് അവനെ എന്നിൽ വെളിപ്പെടുത്തുവാൻ പ്രസാദിച്ചു' (ഗലാ. 1:14, 15). ഇവിടെ തന്റെ അപ്പോസ്തോലിക അവബോധം വ്യക്തമാക്കിയിരിക്കുന്നു. മറ്റു പല ഭാഗങ്ങളിലും ഇതിനു സമാനമായ ചിന്ത കാണാം.

വിജാതീയരുടെ ഇടയിൽ സുവിശേഷം അറിയിക്കുവാനാണ് തന്നെ ദൈവം വിളിച്ചതെന്നു പൗലോസ് വിശ്വസിച്ചു. 'എങ്കിലും ജാതികൾ എന്ന വഴിപാടു പരിശുദ്ധാത്മാവിനാൽ വിശുദ്ധീകരിക്കപ്പെട്ടു പ്രസാദകരായിത്തീരുവാൻ ഞാൻ ദൈവത്തിന്റെ സുവിശേഷഘോഷണം പുരോഹിതനായി അനുഷ്ഠിച്ചുകൊണ്ട് ജാതികളിൽ ക്രിസ്തുയേശുവിന്റെ ശുശ്രൂഷകനായിരിക്കേണ്ടതിന്' (റോമ. 15:15).

തന്റെ ദൗത്യനിർവ്വഹണത്തിനായി റോമാസാമ്രാജ്യത്തിലുടനീളം അദ്ദേഹം സഞ്ചരിച്ചു. അതേപ്പറ്റി നമുക്കു ലഭിക്കുന്ന അറിവു പ്രധാനമായും അപ്പോസ്തോല പ്രവൃത്തികളിൽ നിന്നാണ്. മൂന്നു തവണ മിഷനറി സഞ്ചാരം ചെയ്യുന്നതായി വിവരിച്ചിരിക്കുന്നു. സാമ്രാജ്യത്തിന്റെ ഓരോ മേഖലയാണ് ഓരോ യാത്രയിലും പ്രധാന പ്രവർത്തനരംഗമാക്കിയത്. റോമിലെ ഒന്നാം കാരാഗൃഹവാസത്തിനുശേഷം (അ. പ്ര. 28:29, 30) അദ്ദേഹം സ്വതന്ത്രനായപ്പോൾ സാമ്രാജ്യത്തിന്റെ പാശ്ചാത്യമേഖലകളിൽ സഞ്ചരിച്ചു പ്രവർത്തിച്ചു എന്നാണു പാരമ്പര്യങ്ങളിൽ നിന്ന് മനസ്സിലാക്കുന്നത്. അങ്ങനെ ജീവിതാന്ത്യം വരെ ക്രിസ്തുവിന്റെ ദാസനായി, സുവിശേഷം അറിയിച്ചുകൊണ്ട് അദ്ദേഹം പ്രവർത്തിച്ചു.

പൗലോസിന്റെ മിഷൻ പ്രവർത്തനശൈലിയിൽ നിന്ന് ഇന്നു നാം മനസ്സിലാക്കേണ്ട ചില സത്യങ്ങളുണ്ട്. അവ അടിസ്ഥാനമായി നാമും അംഗീകരിക്കേണ്ടതാണ്.

### 1. സഭയോടുള്ള ബന്ധത്തിൽ

തന്റെ പ്രവർത്തനം എപ്പോഴും സഭയോടുള്ള ബന്ധത്തിലായിരുന്നു. സഭയാണ് അദ്ദേഹത്തെയും ബർന്നബാസിനെയും പരിശുദ്ധാത്മ നിയോഗപ്രകാരം പ്രവർത്തനത്തിനായി ആശീർവദിച്ചയയ്ക്കുന്നത് (അ. പ്ര. 13:1–3). ആദ്യത്തെ യാത്ര പൂർത്തിയാക്കിയശേഷം തിരിച്ചുവന്നു പ്രവർത്തനചരിത്രം സഭയെ അറിയിക്കുന്നു (അ. പ്ര. 14:26–27). വിളിയും തെരഞ്ഞെടുപ്പും ദൈവത്തിൽ നിന്നുണ്ടാകുന്നു എങ്കിലും മിഷനുവേണ്ടി അയയ്ക്കേണ്ടത് സഭയാണ്. സഭയോടു ബന്ധപ്പെട്ടാണ് വേല നടത്തേണ്ടത്.

### 2. പരിശുദ്ധാത്മ നിയോഗത്താൽ

പൗലോസിനെ തെരഞ്ഞെടുത്ത അവസരത്തിൽ 'ഞാൻ ബർന്നബാസിനെയും, ശൗലിനെയും വിളിച്ചിരിക്കുന്ന വേലക്കായിട്ട് അവരെ എനിക്കു വേർതിരിപ്പിൻ എന്നു പരിശുദ്ധാത്മാവു പറഞ്ഞു' (അ. പ്ര. 13:2). അപ്പോസ്തോലന്റെ യാത്രയും, നീക്കങ്ങളും എല്ലാം പരിശുദ്ധാത്മ നിയന്ത്രണത്തിലും നിയോഗത്തിലുമായിരുന്നു (അ. പ്ര. 16:6, 7 കാണുക). മാനുഷികമായ ആലോചനയോ പദ്ധതിയോ അല്ല പ്രധാനം. അതുകൊണ്ട് അവ ആവശ്യമില്ലെന്നല്ല. എന്നാൽ മുൻതൂക്കം എപ്പോഴും കൽപിക്കേണ്ടത് ആത്മനടത്തിപ്പിനായിരിക്കണം. അതിനായി കാത്തിരുന്നു പ്രാർത്ഥിക്കേണ്ടതാണ്.

### 3. കൂട്ടായ പ്രവർത്തനം

യേശുക്രിസ്തു പന്തിരുവരെ അയച്ചപ്പോഴും എഴുപതു പേരെ അയച്ചപ്പോഴും 'ഈരണ്ടായി' അയച്ചു എന്നു കാണാം (മർക്കോ. 6:7; ലൂക്കോസ് 10:1). കൂട്ടായ പ്രവർത്തനത്തിന്റെ അടിത്തറ അവിടുന്നു ഇടുകയായിരുന്നു. പൗലോസ് ഒന്നാമത്തെ യാത്രയിൽ ബർന്നബാസും മർക്കോസും ഒരുമിച്ചാണു പുറപ്പെടുന്നത്. പ്രവർത്തനമദ്ധ്യേ മർക്കോസ് വിട്ടുപോയതു പൗലോസിൽ അമർഷം ഉളവാക്കി. രണ്ടാം യാത്രയുടെ തുടക്കം ശീലാസും ഒരുമിച്ചാണ് (അ. പ്ര. 15:39). കുറെക്കഴിഞ്ഞപ്പോൾ ലൂക്കോസ് കൂടെച്ചേരുന്നു (അ. പ്ര. 16:10. 'ഞങ്ങൾ' എന്ന പ്രയോഗം ഇവിടെയുള്ളതുകൊണ്ട് ഇവിടെ മുതൽ ഗ്രന്ഥകാരനായ ലൂക്കോസ് ചേർന്നു എന്നു കരുതാം). തീമോത്തിയോസും ഈ യാത്രയിൽ പങ്കുചേരുന്നു.

കൊരിന്തിൽ അക്വിലായോടും പ്രിസ്കില്ലായോടും ഒരുമിച്ചാണു പൗലോസ് പ്രവർത്തിച്ചത്. ഇങ്ങനെ എല്ലായിടത്തും മറ്റുള്ളവരുമായി ചേർന്ന് സംഘടിതമായ പ്രവർത്തനമാണ് പൗലോസ് നയിച്ചത്.

## 4. പ്രധാന നഗരങ്ങളിൽ കേന്ദ്രീകരിച്ചു

റോമാസാമ്രാജ്യത്തിലെ പ്രധാന നഗരങ്ങളിലാണു തന്റെ പ്രവർത്തനങ്ങൾ കേന്ദ്രീകരിച്ചത്. ഒന്നാം യാത്രയിൽ – കുപ്രോസ് ദ്വീപിന്റെ തലസ്ഥാനമായ പാഫോസ്; പിസിദ്യൻ അന്ത്യോക്യ; ലുക്കവോന്യ പ്രദേശത്തെ പ്രധാന നഗരങ്ങളായ ലുസ്ത്ര, ഇക്കോന്യ, ദർബ്ബ എന്നിവയായിരുന്നു. രണ്ടാം യാത്രയിൽ മേൽപറഞ്ഞ സ്ഥലങ്ങൾ വീണ്ടും സന്ദർശിച്ചതിനു പുറമേ, ത്രോവാസ്, ഫിലിപ്യ, തെസ്സലോനിക്യ, ബെരോവ, അഥേന, കൊരിന്ത് എന്നീ പട്ടണങ്ങളിൽ പ്രവർത്തിച്ചു. മൂന്നാം യാത്രയിൽ ഗലാത്യ, ഫ്രുഗിയ ദേശങ്ങളിൽ കൂടി സഞ്ചരിച്ച്, ആസ്യയിലെ വലിയ നഗരമായ എഫേസൂസിൽ എത്തുന്നു. മൂന്നു വർഷത്തോളം ഇവിടെ പ്രവർത്തിച്ചു. സുവിശേഷഘോഷണം പട്ടണങ്ങൾ കേന്ദ്രീകരിച്ചു നടത്തിയത് സുവിശേഷത്തിന്റെ സന്ദേശം, സമീപസ്ഥലങ്ങളിലേക്കു വേഗത്തിൽ വ്യാപിക്കുവാൻ സാധ്യതയുണ്ടായിരുന്നതിനാലാണ്.

വ്യക്തമായ ഒരു പ്ലാൻ തന്റെ യാത്രകൾക്കുണ്ടായിരുന്നു. ഇപ്പോഴോ എനിക്ക് ഈ ദിക്കുകളിൽ ഇനി സ്ഥലമില്ലായ്കയാലും.... ഞാൻ സ്പാനിയായിലേക്കു യാത്ര ചെയ്യുമ്പോൾ പോകുന്ന വഴിക്കു നിങ്ങളെ കാണ്മാനും .... ആശിക്കുന്നു' (റോമ. 15:23–24).

## 5. വീണ്ടും സന്ദർശിക്കയും ബന്ധം പുലർത്തുകയും ചെയ്തു

ഓരോ സ്ഥലത്തും സുവിശേഷം അറിയിക്കുകയും സഭ സ്ഥാപിക്കുകയും ചെയ്തിട്ടു പോവുക മാത്രമല്ല ചെയ്തത്. വീണ്ടും അവരെ സന്ദർശിക്കയും, വിശ്വാസത്തിൽ സ്ഥിരപ്പെടുത്തുകയും, നിർബാധമായ വളർച്ചയ്ക്കും പുരോഗതിക്കും ആവശ്യമായ ക്രമീകരണങ്ങൾ നടത്തുകയും ചെയ്തു. ഒന്നാം യാത്രയിൽ എതിർപ്പും, കല്ലേറും, പീഡനവും ഏറ്റ സ്ഥലമാണ് ലുസ്ത്ര എങ്കിലും മടക്കയാത്രയിൽ വീണ്ടും ആ സ്ഥലം സന്ദർശിക്കുന്നു. രണ്ടാം യാത്രയിലും മുമ്പു സ്ഥാപിച്ച സഭകളെ സന്ദർശിച്ചശേഷമാണു പുതിയ സ്ഥലങ്ങളിലേക്കു പോകുന്നത്. തനിക്കു നേരിട്ടു പോകാൻ സൗകര്യപ്പെടാത്തപ്പോൾ പകരമായി വിശ്വസ്തരായ സഹപ്രവർത്തകരെ സഭകൾ സന്ദർശിപ്പാൻ അയയ്ക്കുന്നു. മാത്രമല്ല സഭകളിൽ ഉയരുന്ന പ്രശ്നങ്ങളെക്കുറിച്ചു കേൾക്കുമ്പോൾ ഉടനടി അവയ്ക്കു പരിഹാരം വരുത്തുവാൻ കത്തുകൾ അയയ്ക്കുന്നു. ഒരു സഭയ്ക്കു തന്നെ ഒന്നിലധികം കത്തുകൾ അയച്ചതായി മനസ്സിലാക്കാം. സഭകളെക്കുറിച്ചുള്ള ഉൽക്കണ്ഠ പൗലോസിന് അത്യധികമായിട്ടുണ്ടായിരുന്നു (2 കൊരി. 11:28).

### 6. പ്രസംഗിക്കുകയും രോഗശാന്തി നൽകുകയും ചെയ്തു

യേശുക്രിസ്തു പന്തിരുവരെ അയച്ചത് 'ദൈവരാജ്യം പ്രസംഗിക്കുവാനും, രോഗികളെ സൗഖ്യമാക്കുവാനും, ഭൂതങ്ങളെ പുറത്താക്കുവാനും' ആയിരുന്നു. അവർ അങ്ങനെ അവരുടെ പ്രേഷിതത്വം നിർവഹിച്ചു. അതേ ദൗത്യമാണു പൗലോസിനുമുള്ളത്. സുവിശേഷം പ്രസംഗിക്കുന്നതിൽ സദാ ഉത്സുകനായിരുന്നു. 'ഞാൻ സുവിശേഷം അറിയിക്കുന്നു എങ്കിൽ എനിക്കു പ്രശംസിപ്പാൻ ഒന്നുമില്ല. നിർബന്ധം എന്റെമേൽ കിടക്കുന്നു. ഞാൻ സുവിശേഷം അറിയിക്കുന്നില്ല എങ്കിൽ എനിക്കു അയ്യോ കഷ്ടം' (1 കൊരി. 9:16; റോമ. 1:14-16 കാണുക).

പ്രസംഗിക്കുന്നതോടൊപ്പം രോഗികളെ സുഖപ്പെടുത്തുകയും, ഭൂതങ്ങളെ ബഹിഷ്ക്കരിക്കുകയും ചെയ്തു. ഇതു തന്റെ അപ്പോസ്തോലാധികാരത്തേയും ശക്തിയേയും വെളിപ്പെടുത്തുന്ന വസ്തുതയാണ്. അപ്പോസ്തോലൻ പറയുന്നു, 'ക്രിസ്തു ഞാൻ മുഖാന്തരം ജാതികളുടെ അനുസരണത്തിനായിട്ടു വചനത്താലും പ്രവൃത്തിയാലും അടയാളങ്ങളുടെയും അത്ഭുതങ്ങളുടെയും ശക്തികൊണ്ടും, പരിശുദ്ധാത്മാവിന്റെ ശക്തി കൊണ്ടും പ്രവർത്തിച്ചു' (റോമ. 15:18). മറ്റ് അപ്പോസ്തോലന്മാരെപ്പോലെ തന്നെ തനിക്കും ശക്തിയും, അധികാരവും, സ്ഥാനവും ഉണ്ടായിരുന്നു എന്നു തെളിയിക്കേണ്ടത് അന്നത്തെ സാഹചര്യത്തിൽ ആവശ്യമായിരുന്നു. അപ്പോസ്തോല പ്രവൃത്തികളിൽ ലൂക്കോസ് പൗലോസിനെ അവതരിപ്പിക്കുന്നതു തന്നെ പത്രോസിനെപ്പോലെ അധികാരമുള്ളവനും അത്ഭുതങ്ങൾ ചെയ്യുവാൻ ശക്തനുമെന്ന വിധത്തിലാണ്.

ക്രിസ്തു കാണിച്ചതും, അപ്പോസ്തോലന്മാർ പിന്തുടർന്നതുമായ പ്രേഷിതത്വത്തിൽ ജനങ്ങളുടെ ശാരീരികമായ സ്വസ്ഥതയും ഭദ്രതയും കൈവരുത്തുവാൻ ശ്രദ്ധിച്ചിരുന്നു എന്നു കാണാം. മിഷൻപ്രവർത്തനത്തിന്റെ മൗലികമായ ഒരു ലക്ഷ്യമായി നാമതിനെ കാണേണ്ടതാണ്.

### 7. സ്വന്തം കൈ കൊണ്ട് അദ്ധ്വാനിച്ച് ഉപജീവനം നടത്തി

തന്റെ പ്രവർത്തനത്തിൽ ആരെയും സാമ്പത്തികമായി ഭാരപ്പെടുത്തരുതെന്ന് അപ്പോസ്തോലൻ കരുതി. അതിനായി സ്വന്ത കൈ കൊണ്ട് അദ്ധ്വാനിച്ചു ഉപജീവനം നടത്തി. കൂടാരപ്പണി ആയിരുന്നു തനിക്കറിയാവുന്ന തൊഴിൽ (അ. പ്ര. 18:3).

താൻ മറ്റുള്ളവരിൽ നിന്ന് ഒന്നും സ്വീകരിക്കാതെ പ്രവർത്തിച്ചപ്പോൾ എതിരാളികൾ വിമർശിച്ചു. വാങ്ങിക്കുവാൻ അധികാരവും അർഹതയുമില്ലാത്തതുകൊണ്ടാണെന്ന്. അതിന് അദ്ദേഹം ശരിയായ മറുപടി നൽകുന്നു. തനിക്ക് അധികാരമില്ലാഞ്ഞിട്ടല്ല; ഇക്കാര്യത്തിൽ സ്വതന്ത്രനായിരി

ക്കണമെന്ന് ആഗ്രഹിച്ചതിനാലത്രേ (1 കൊരി. 9:6–14). 'കർത്താവും സുവിശേഷം അറിയിക്കുന്നവർ സുവിശേഷത്താൽ ഉപജീവിക്കേണം എന്നു കൽപിച്ചിരിക്കുന്നതായി' പൗലോസ് അനുസ്മരിക്കുന്നു. തെസ്സ ലോനിക്യർക്ക് എഴുതുമ്പോൾ പറയുന്നു. 'നിങ്ങളിൽ ആർക്കും ഭാരമായി ത്തീരരുത് എന്നു വച്ചു ഞങ്ങൾ അദ്ധ്വാനത്തോടും പ്രയാസത്തോടും കൂടെ രാപ്പകൽ വേല ചെയ്തുപോന്നത് അധികാരമില്ലാഞ്ഞിട്ടല്ല അനുക രിപ്പാൻ നിങ്ങൾക്കു ഞങ്ങളെ മാതൃകയാക്കിത്തരേണ്ടതിനത്രേ' (2 തെസ്സ. 3:8–9).

**അഭ്യാസം**

1. റോമ. 15:15–20–ൽ നിന്ന് അപ്പോസ്തോലന്റെ മിഷനറി പ്രവർത്തനത്ത ത്തെപ്പറ്റി എന്തെല്ലാം ഉൾക്കാഴ്ച ലഭിക്കുന്നു?
2. പൗലോസിന്റെ പ്രവർത്തനശൈലിയിൽ നിന്ന് ആധുനിക ഭാരത ത്തിലെ പ്രേഷിതവൃത്തിക്ക് എന്തെല്ലാം പിന്തുടരുവാനുണ്ട്?
3. പൗലോസ് എപ്രകാരം സഭകളുമായി ബന്ധം പുലർത്തി?



**പാഠം 5**

## പൗലോസിന്റെ കത്തുകളും അവയുടെ പ്രത്യേകതകളും

❑ കത്തുകൾ എല്ലാം ലഭ്യമായിട്ടില്ല ❑ ലഭ്യമായവ തന്നെ എഡിറ്റിങ്ങിനു വിധേയമായിട്ടുണ്ട് ❑ ഓരോ പ്രത്യേക സന്ദർഭത്തിന് എഴുതപ്പെട്ടവ ❑ പുരാതന കത്തുകളുടെ ഘടന പിന്തുടരുന്നു; എങ്കിലും കാര്യമായ മാറ്റങ്ങളോടെ

പുതിയനിയമത്തിന്റെ ഏതാണ്ട് നാലിൽ ഒരു ഭാഗം പൗലോസിന്റെ കത്തുകൾ ആണെന്നു പറയാം. സുവിശേഷങ്ങൾ കഴിഞ്ഞാൽ ഏറ്റവും പ്രാധാന്യം അർഹിക്കുന്നവയും അവ തന്നെ. പൗലോസ് എന്ന വ്യക്തി യെക്കുറിച്ചും, അദ്ദേഹത്തിന്റെ ദൈവശാസ്ത്രപരമായ ഉൾക്കാഴ്ചക ളെക്കുറിച്ചും നമുക്കറിയാൻ സാധിക്കുന്നത് ആ കത്തുകളിൽ നിന്നാണ്. അപ്പോസ്തോല പ്രവൃത്തികളിൽ കാണുന്നത് ലൂക്കോസിന്റെ ഭാഷ്യമാ ണല്ലോ. അതുകൊണ്ട് ഇക്കാര്യത്തിൽ ലേഖനങ്ങൾക്കുള്ള സ്ഥാനം അതിനു നൽകാവുന്നതല്ല.

1. പൗലോസ് എഴുതിയ കത്തുകൾ എല്ലാം നമുക്കു ലഭ്യമായിട്ടില്ല, ചിലതു നഷ്ടപ്പെട്ടു എന്നു വേണം കരുതുവാൻ. കൊരിന്ത്യർക്ക് എഴുതിയ ഒന്നാം ലേഖനത്തിൽ, അതിനു മുമ്പ് അവർക്ക് എഴുതിയ കത്തിനെപ്പറ്റി പരാമർശിക്കുന്നു (1 കൊരി. 5:9). ഇതിനെപ്പറ്റി കൃത്യമായ വിവരമൊന്നുമില്ല (2 കൊരി. 6:14, 7:1. ഈ ഭാഗത്ത് ഈ കത്തിന്റെ ഒരംശം ഉണ്ടെന്ന് വാദിക്കുന്നവരുണ്ട്). അതുപോലെ 2 കൊരി. 2:4-ൽ വളരെ കണ്ണുനീരോടും മനോവ്യസനത്തോടും കത്തെഴുതി എന്നു കാണാം. അതിന്റെ ഒരു ഭാഗമാണ് 2 കോരി. 10-13 അദ്ധ്യായങ്ങളിൽ ഉള്ളതെന്നു ചൂണ്ടിക്കാണിക്കുന്നു. കൊലോ. 4:16-ൽ ലവുദിക്യ സഭയ്ക്ക് ഒരു കത്തയച്ചതിനെപ്പറ്റി പറയുന്നു. അതും നമുക്കു ലഭ്യമായിട്ടില്ല. പൗലോസിന്റെ എല്ലാ കത്തുകളും നമുക്കു ലഭ്യമായിട്ടില്ല എന്ന് സമ്മതിച്ചേ മതിയാവൂ.

പൗലോസിന്റെ പല കത്തുകൾക്കും പിന്നീട് 'എഡിറ്റിങ്ങ്' നടത്തിയിട്ടുള്ളതായി വേണം ചിന്തിക്കുവാൻ. ഫിലിപ്യ ലേഖനത്തിനും, 2 കൊരിന്ത്യർക്കും ഇപ്രകാരം സംഭവിച്ചിട്ടുണ്ട് എന്നു സൂഷ്മപഠനം തെളിയിക്കുന്നു. ഫിലി. 3:1-ൽ സന്തോഷത്തിന്റെ ഭാവം വെളിപ്പെടുത്തിയശേഷം അടുത്ത വാക്യത്തിൽ 'നായ്ക്കളെ സൂക്ഷിച്ചുകൊൾവിൻ...' എന്നുള്ള മുന്നറിയിപ്പ് അസംഗതമായിത്തോന്നുന്നു. വീണ്ടും 4:1-ൽ സന്തോഷഭാവം തുടരുന്നു. അതുപോലെ 2 കൊരി. 6:14-7:1 അതിനു മുമ്പും പിമ്പുമുള്ള ഭാഗങ്ങളോടു യോജിക്കാതെ ബന്ധം വിട്ടു നിൽക്കുന്നു. 6:13-നുശേഷം 7:2 വായിച്ചു നോക്കുക. ആശയത്തിന് യാതൊരു ഭംഗവും വരുന്നില്ല. 2 കൊരി. 8, 9 അദ്ധ്യായങ്ങൾ വായിച്ചാലും, പല മൂലങ്ങളിൽനിന്നു കൂട്ടിച്ചേർത്തതുപോലെ തോന്നുന്നു. ആശയങ്ങളുടെ ആവർത്തനം പരസ്പരബന്ധമില്ലാതെ പറയുന്ന രീതി ഇതെല്ലാം അതത്രേ സൂചിപ്പിക്കുന്നത്.



രണ്ടു കാര്യങ്ങളാണ് നാം മുകളിൽ കണ്ടത്. പൗലോസിന്റെ എല്ലാ കത്തുകളും നമുക്കു ലഭിച്ചിട്ടില്ല. ലഭിച്ചിട്ടുള്ള ചില കത്തുകൾ എഡിറ്റിങ്ങിന് വിധേയമായിട്ടുണ്ട്.

2. കത്തുകളെപ്പറ്റി പൊതുവിൽ പറയേണ്ട മറ്റൊരു കാര്യം അവ ഓരോന്നും ഓരോ പ്രത്യേക സാഹചര്യത്തിൽ എഴുതപ്പെട്ടു എന്നുള്ളതാണ്. ഉള്ളിൽ പ്രചോദനമുണ്ടായിട്ടു ചിലർ പ്രബന്ധങ്ങൾ രചിക്കുന്നതുപോലെ എഴുതപ്പെട്ടവയല്ല. ലോകത്തെങ്ങുമുള്ള എല്ലാവരും വായിച്ചറിയുവാൻ വേണ്ടി ആദ്ധ്യാത്മിക കൃതികൾ ആയി രചിക്കപ്പെട്ടവയല്ല. ഓരോ സ്ഥലത്തുമുള്ള സഭകളുടെ പ്രത്യേകമായ പ്രശ്നങ്ങളും സാഹചര്യങ്ങളും കണക്കിലെടുത്ത് അവയ്ക്കു മാർഗനിർദ്ദേശം നൽകുവാൻ ഉദ്ദേശിക്കപ്പെട്ടവയാണ് (റോമാ ലേഖനവും, എഫേസ്യ ലേഖനവും മാത്രമാണ് ഇതിൽ നിന്നു വ്യത്യസ്തമായി പറയാവുന്നത്).

ഓരോ സഭയിലും ഉണ്ടായ പ്രശ്നങ്ങൾക്കുള്ള പ്രതികരണമാണ് പൗലോസിന്റെ കത്തുകൾ. അപ്പോൾ കത്തുകൾ ശരിയായി ഗ്രഹിക്കണ മെങ്കിൽ ഓരോ സഭയുടെയും പ്രശ്നങ്ങളും സാഹചര്യങ്ങളും അറിഞ്ഞി രിക്കണം. പക്ഷേ, അതിന് അപ്പോസ്തോലന്റെ കത്തുകളെ മാത്രമേ നമുക്കാശ്രയിക്കാനുള്ളു. കത്തുകളിൽക്കൂടി സാഹചര്യങ്ങൾ മനസ്സിലാ ക്കിക്കൊണ്ട്, അവയ്ക്ക് എപ്രകാരമാണ് അപ്പോസ്തോലൻ മാർഗനിർ ദ്ദേശം ചെയ്യുന്നത് എന്നു കാണണം.

ഓരോ സഭയുടെയും പ്രശ്നം ഓരോന്നായിരുന്നു. അതിനനുസരണമാ യിട്ടാണ് അപ്പോസ്തോലൻ എഴുതുന്നത്. തനിക്ക് നേരിട്ടുപോയി പരിഹ രിക്കാൻ സാധിക്കുമായിരുന്നെങ്കിൽ കത്തുകളുടെ ആവശ്യം തന്നെ ഉണ്ടാ കുമായിരുന്നില്ല. 'അക്കാലത്ത് ടെലഫോൺ ബന്ധം സാധ്യമായിരു ന്നെങ്കിൽ ഈ കത്തുകളുടെ സാംഗത്യമേ ഉണ്ടാകുമായിരുന്നില്ല' എന്ന് ഒരാൾ പറഞ്ഞിട്ടുള്ളത് അർത്ഥവത്താണ്. നേരിട്ടു ബന്ധം പുലർത്താൻ അസാധ്യമായതിനാലാണ് കത്തുകൾ അയയ്ക്കേണ്ടി വന്നത്.

പ്രാദേശിക സഭകൾക്ക് അതതിന്റെ പ്രശ്നങ്ങൾക്കു പരിഹാരമായി ട്ടെഴുതപ്പെട്ടവയെങ്കിൽ എങ്ങനെയാണ് ഈ കത്തുകൾക്കു സാർവത്രിക മായ പ്രസക്തി ഉണ്ടാകുന്നത്? രണ്ടു കാര്യങ്ങൾ ചൂണ്ടിക്കാണിക്കാം. ഒന്നാമത് അന്നത്തെ പ്രശ്നങ്ങൾ തന്നെ ഓരോ ഭാവത്തിലും, രൂപ ത്തിലും ഇന്നും പ്രത്യക്ഷപ്പെടുന്നു എന്നുള്ളതുകൊണ്ട് അപ്പോസ്തോ ലന്റെ സന്ദേശം സംഗതമാണ്. രണ്ടാമത്, തന്റെ കത്തുകൾ കേവലം ഉപരിപ്ലവമായ ചിന്തയിൽ നിന്നോ ബുദ്ധിയിൽനിന്നോ ഉളവായതല്ല. പരിശുദ്ധാത്മ പ്രചോദനത്താൽ എഴുതപ്പെട്ടവയായതുകൊണ്ട് അവയ്ക്കു സനാതനമായ സന്ദേശമുണ്ട്. എക്കാലത്തുമുള്ളവർക്ക് അവ പ്രസക്ത മാണ്. തൽക്കാല സാഹചര്യത്തിന് ഉദ്ദേശിക്കപ്പെട്ടവയെങ്കിലും സനാതന സത്യങ്ങൾ അവ ഉൾക്കൊള്ളുന്നു.

3. പുരാതനകാലത്തെ കത്തുകളുടെ മാതൃകയിൽ തന്നെ പൗലോസ് എഴുതുന്നു. എന്നാൽ അതിൽനിന്ന് ആവശ്യമായ മാറ്റങ്ങൾ, രൂപഭാവങ്ങ ളിൽ വരുത്തുവാൻ അദ്ദേഹം മടിക്കുന്നില്ല.

ഒന്നാം നൂറ്റാണ്ടിൽ ഗ്രേക്കരുടെയും റോമാക്കാരുടെയും ഇടയിൽ പ്രചരിച്ചിരുന്ന കത്തുകളുടെ മാതൃക മനസ്സിലാക്കാൻ സാധിക്കത്തക്ക വണ്ണം പല പുരാതന ലിഖിതങ്ങളും ലഭിച്ചിട്ടുണ്ട്. അവയുടെ ചുവടു പിടിച്ചാണു പൗലോസ് എഴുതുന്നത്. പക്ഷേ സാരമായ പല വ്യതിയാന ങ്ങളും വരുത്തുന്നു.

(a) എല്ലാ കത്തുകളും അഭിവാദനങ്ങളോടെ (Greeting) ആരംഭിക്കുന്നു ('എ', 'ബി' ക്ക്, അഭിവാദനങ്ങൾ എന്നാണ് മാതൃക). എന്നാൽ പൗലോസ്

അഭിവാദനഭാഗം അർത്ഥപൂർണമായി വിപുലീകരിക്കുന്നു. അതിന് ഒരു ക്രിസ്തീയ ഭാഷ്യം നൽകുന്നു. റോമാ, ഗലാത്യ ലേഖനങ്ങളൊഴികെ മറ്റെല്ലാറ്റിലും പൗലോസ് മാത്രമായിട്ടല്ല, മറ്റു ചിലരോടു ചേർന്നാണ് അഭിവാദനങ്ങൾ അർപ്പിക്കുന്നത്. ലേഖനത്തിന്റെ ഉള്ളടക്കത്തിലേക്കു വിരൽ ചൂണ്ടുന്ന പല ആശയങ്ങളും അഭിവാദന വാക്കുകളിൽ ഉൾപ്പെടുത്താൻ ശ്രമിക്കുന്നുണ്ട്.

(b) പുരാതന കത്തുകളിൽ അഭിവാദനത്തിനുശേഷം സ്വന്തം ആരോഗ്യത്തിനും സ്വസ്ഥതയ്ക്കുംവേണ്ടി ദൈവങ്ങൾക്കു സ്തോത്രമർപ്പിക്കുന്ന ഭാഗമുണ്ട്. പൗലോസ്, ആർക്കുവേണ്ടി എഴുതുന്നുവോ അവരുടെ ക്രിസ്തീയ ജീവിതാനുഭവങ്ങൾക്കു വേണ്ടി ദൈവത്തിനു സ്തോത്രമർപ്പിക്കുകയാണ് (ഗലാത്യലേഖനത്തിൽ ഈ ഭാഗം വിട്ടുകളഞ്ഞിരിക്കുന്നു). ലേഖനത്തിന്റെ പ്രധാന ഭാഗത്തു ചർച്ച ചെയ്യുന്ന വിഷയങ്ങളെ ഇവിടെ സൂചിപ്പിക്കുകയും ചെയ്യുന്നു. ഓരോ ലേഖനത്തിന്റെയും സ്തോത്രാർപ്പണ ഭാഗം പ്രത്യേകം പഠനാർഹമാണ്.

(c) ലേഖനത്തിന്റെ പ്രധാന ഭാഗത്തു (body of the letter) ഉന്നയിക്കുവാനുള്ള ഉപദേശങ്ങളും വ്യക്തമാക്കാനുള്ള സിദ്ധാന്തങ്ങളും ചർച്ച ചെയ്യുന്നു. ഓരോ സഭയുടെയും പ്രശ്നങ്ങൾ വ്യത്യാസപ്പെട്ടിരിക്കുന്നതിനാൽ പൗലോസിന്റെ വാദങ്ങളും ആശയങ്ങളും അവയ്ക്കനുസരണമായിട്ടാണ്. തന്നിമിത്തം വൈവിധ്യം ദർശിക്കുവാനുണ്ട്. യുഗാന്ത്യപരമായ പ്രത്യാശയിലാണ് ആശയങ്ങൾ അവതരിപ്പിച്ചിട്ടുള്ളത്. തന്റെ യാത്രാപരിപാടികളെപ്പറ്റിയും പലപ്പോഴും പരാമർശിക്കുന്നു (റോമ. 15:14–33; 1 കൊരി. 4:14–21; 2 കൊരി. 12:14 മു; ഗലാ. 4:12–20; ഫിലി. 2:19–24; ഫിലോ. 21–22). വായനക്കാരെ തന്റെ യാത്രാപരിപാടി അറിയിക്കുന്നതിൽക്കൂടി തന്റെ അപ്പോസ്തോലികമായ അധികാരത്തെയും അവകാശത്തെയും സൂചിപ്പിക്കുകയാണ് എന്നു ചില പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നു. ധാർമികമായ പ്രബോധനങ്ങളും നൽകുന്നുണ്ട്. ഈ പ്രബോധനങ്ങൾക്കു പല കത്തുകളിലും സാമ്യമുള്ളതായി കാണാം. സഭയിൽ അന്നു നിലവിലിരുന്ന ധർമ്മോപദേശങ്ങളിൽ നിന്നായിരിക്കണം പൗലോസ് ഉൾക്കൊള്ളുന്നത്.

(d) പുരാതന കത്തുകളുടെ സമാപനം ആരോഗ്യത്തിനു വേണ്ടിയുള്ള ആശംസയോടെയാണ്. എന്നാൽ പൗലോസ്, ഇത് ആശീർവാദങ്ങളും (benedictions) സ്തുതിവാക്യങ്ങളുമായി (doxologies) മാറ്റുന്നു. കാരണം ഈ കത്തുകൾ ആരാധനാ സമൂഹത്തിൽ വായിക്കാനുള്ളവയാണ്. അതിനനുസരണമായി ആശീർവാദമർപ്പിക്കുന്നു. പല കത്തുകളിലും 'സ്നേഹചുംബനത്താൽ' പരസ്പരം അഭിവാദനം അർപ്പിക്കുവാൻ ആവശ്യപ്പെടുന്നു (റോമ. 16:16; 1 കൊരി. 16:20; 2 കൊരി. 13:12; 1 തെസ്സ. 5:26).

കത്തുകൾ പൗലോസ് പറഞ്ഞുകൊടുത്ത് എഴുതിക്കുകയായിരുന്നു. അതിന്റെ അവസാനത്തിൽ സ്വന്തം കയ്യാൽ ചില സമാപന വാക്കുകൾ പൗലോസ് കൂട്ടിച്ചേർത്തു (1 കൊരി. 16:21-24; ഗലാ 6:11; ഫിലോ. 19). ഒരു കത്തിൽ മാത്രം എഴുതിയ ആളിന്റെ പേരു നൽകിയിട്ടുണ്ട് (റോമ. 16:22).

ഈ കത്തുകളൊക്കെ വിശ്വസ്തരായ വ്യക്തികൾ മൂലം കൊടുത്തയയ്ക്കുകയായിരുന്നു. കൊണ്ടുപോകുന്നവർ തന്നെ അതതു സഭയിൽ (അന്ന് ഓരോ ഭവനത്തിലും ചേരുന്ന ചെറിയ കൂട്ടമായിരുന്നു) വായിച്ചു കേൾപ്പിക്കയും ആവശ്യമായ വിശദീകരണങ്ങൾ നൽകുകയും ചെയ്തു എന്നു കരുതുന്നതിൽ തെറ്റില്ല (എഫേ. 6:21-22; കൊലോ. 4:7-8 കാണുക). ഈ കത്തുകൾ വായിച്ചു മനസ്സിലാക്കുന്നതിനല്ല; കേട്ടു മനസ്സിലാക്കുന്നതിനാണ് ഉദ്ദേശിക്കപ്പെട്ടിരുന്നത്. അതിനാൽ അതിനു യോജിക്കത്തക്കനിലയിലുള്ള ഭാഷാരീതിയും പ്രതിപാദനവുമാണ് അപ്പോസ്തോലൻ സ്വീകരിച്ചത്.

**അഭ്യാസം**

1. പൗലോസിന്റെ സ്വകാര്യ കത്തുകൾക്ക് എങ്ങനെ തിരുവെഴുത്തിന്റെ സ്ഥാനം കൈവന്നു എന്നു ചർച്ച ചെയ്യുക?
2. 1 കൊരിന്ത്യർ വായിച്ചശേഷം, ഇന്നത്തെ കേരള സഭയ്ക്കു കൊരിന്ത്യ സഭയുമായുള്ള സാമ്യങ്ങൾ കണ്ടുപിടിക്കുക.
3. എല്ലാ ലേഖനങ്ങളുടെയും അഭിവാദനങ്ങൾ പരിശോധിച്ചശേഷം അവ എങ്ങനെ, എന്തിനു വ്യത്യാസപ്പെടുത്തി എന്നും പരിശോധിക്കുക.



**പാഠം 6**

## കത്തുകളുടെ സന്ദർഭവും സന്ദേശവും

❑ കത്തുകളെക്കുറിച്ചുള്ള വിവാദങ്ങൾ ❑ ഒന്നാമത്തെ കത്ത് ❑ രണ്ടാം യാത്രയിലെ കത്തുകൾ ❑ മൂന്നാം യാത്രയിലെ കത്തുകൾ ❑ കാരാഗൃഹ ലേഖനങ്ങൾ ❑ ഇടയലേഖനങ്ങൾ

പൗലോസിന്റെ ലേഖനങ്ങളെക്കുറിച്ച് പ്രധാനമായി രണ്ടു തർക്കങ്ങൾ ഇന്നു നിലനിൽക്കുന്നു.

1. പൗലോസിന്റേത് എന്ന് യഥാർത്ഥമായി അവകാശപ്പെടാവുന്നവ എത്ര? എബ്രായ ലേഖനത്തെക്കുറിച്ച് ന്യായമായ സംശയമുണ്ടെങ്കിലും

മറ്റു 13 ലേഖനങ്ങൾ അപ്പസ്തോലന്റേതായി ഓർത്തഡോക്സ് സഭകൾ അംഗീകരിക്കുന്നു. എന്നാൽ പല ആധുനിക പ്രൊട്ടസ്റ്റന്റ് പണ്ഡിതന്മാരും 7 ലേഖനങ്ങൾ മാത്രമേ അവിതർക്കിതമായി അംഗീകരിക്കുന്നുള്ളു (റോമ; ഗലാ. 1, 2 കൊരി.; 1 തെസ്സ; ഫിലിപ്യ; ഫിലോ). മറ്റുള്ളവ പൗലോസിനോടു ബന്ധപ്പെട്ട കേന്ദ്രങ്ങളിൽ നിന്നുള്ളവയാണ് എന്നാണ വർ പറയുന്നത്. അവർ ഉന്നയിക്കുന്ന വാദമുഖങ്ങളിലേക്കു കടക്കുവാൻ ഉദ്ദേശിക്കുന്നില്ല. അതിന്റെ ആവശ്യവുമില്ല.

2. ലേഖനങ്ങളുടെ കാലത്തെക്കുറിച്ചുള്ള തർക്കമാണ് മറ്റൊന്ന്. ഒരു ലേഖനത്തിലും പൗലോസ് എഴുതിയ കാലം രേഖപ്പെടുത്തിയിട്ടില്ല. അതിനാൽ ലേഖനത്തിന്റെ ഉള്ളടക്കത്തിൽ നിന്നും, അപ്പസ്തോല പ്രവൃത്തികളിൽ കാണുന്ന പരാമർശങ്ങളെ വിലയിരുത്തിയാണ് കാല നിർണ്ണയം ചെയ്യേണ്ടത്. ഇതിൽ വ്യത്യസ്താഭിപ്രായങ്ങൾ സ്വാഭാവി കമായും ഉണ്ടാകാം. ഖണ്ഡിതമായി കാലത്തെപ്പറ്റി പറയുക വിഷമമാണ്.

### കാലക്രമമനുസരിച്ച് കത്തുകളുടെ വിഭജനം

കാലക്രമമനുസരിച്ച് കത്തുകളുടെ വിഭജനം: പുതിയ നിയമത്തിൽ കാലക്രമമായിട്ടല്ല ലേഖനങ്ങൾ ചേർത്തിരിക്കുന്നത്. പൗലോസിന്റെ ഒന്നാമത്തെ കത്ത് ഗലാത്യ ലേഖനമാണ്. ഒന്നാം യാത്രയ്ക്കു ശേഷം എഴുതി (ഈ അഭിപ്രായത്തോട് യോജിക്കാത്ത പണ്ഡിതന്മാരുണ്ട്). രണ്ടാം യാത്രയിൽ രണ്ടു കത്തുകളെഴുതി. എ.ഡി. 52-ൽ 1 തെസ്സ., 2 തെസ്സ. (രണ്ടും കൊരിന്തിൽ നിന്നെഴുതി). മൂന്നാം യാത്രയോടു 3 കത്തുകളെ ബന്ധപ്പെടുത്താം.

1 കൊരിന്ത്യർ. എ.ഡി. 53-ൽ (എഫേസൂസിൽ നിന്ന്).
2 കൊരിന്ത്യർ. എ.ഡി. 54-ൽ (ഫിലിപ്യയിൽ നിന്ന്).
3 റോമർ. എ. ഡി. 55-ൽ (കൊരിന്തിൽ നിന്ന്).

ഇനിയുള്ള നാലു ലേഖനങ്ങൾ കാരാഗൃഹത്തിൽ നിന്നെഴുതപ്പെട്ട വയാണ്. അതിനാൽ അവ കാരാഗൃഹ ലേഖനങ്ങൾ എന്നറിയപ്പെടുന്നു. ഏതു കാരാഗൃഹത്തിൽ നിന്ന് എന്നുള്ള കാര്യം പണ്ഡിതന്മാരുടെ ഇടയിൽ തർക്കവിഷയമാണ്. പഴയ വിശ്വാസം റോമിലെ കാരാഗൃഹ ത്തിൽ നിന്ന് എ.ഡി. 61-62 എന്നീ വർഷങ്ങളിൽ എഴുതി എന്നാണ്. ഈ ലേഖനങ്ങൾ ഫിലിപ്പിയർ, എഫേസ്യർ, കൊലോസ്യർ, ഫിലേമോൻ. അപ്പസ്തോല പ്രവൃത്തികളിൽ വ്യക്തമായി പറയുന്നില്ല എങ്കിലും പൗലോസ് എഫേസൂസിൽ കാരാഗൃഹവാസം അനുഭവിച്ചതായി ചിലർ അനുമാനിച്ചുകൊണ്ട് ഫിലിപ്പ്യ ലേഖനം അവിടെനിന്നെഴുതിയതാണ് എന്നു വാദിക്കുന്നു. ഈ അഭിപ്രായം അവഗണനാർഹമല്ല എന്നു മാത്രമാണു പറയാനുള്ളത്.

ഇടയലേഖനങ്ങൾ മൂന്നും പൗലോസിന്റെ അവസാന കത്തുകളായി കരുതാം. 1 തിമോത്തിയോസ് എ.ഡി. 64–ൽ (കൊരിന്തിൽ നിന്ന്), തീത്തോസ് 65–ൽ (കൊരിന്തിൽ നിന്ന്?). 2 തീമോത്തിയോസ് എ.ഡി. 67–ൽ (റോമിൽ നിന്ന്) ഇതായിരുന്നു പൗലോസിന്റെ അന്ത്യ കത്ത്.

## ഓരോ ലേഖനത്തിന്റെയും പ്രധാന സന്ദേശം

### ഗലാത്യ ലേഖനം: പ്രത്യേകത

1. ആത്മകഥാപരമായ പല പരാമർശങ്ങളും ഇതിൽ ഉണ്ട്.

2. തന്റെ അപ്പസ്തോലത്വത്തേയും ഉപദേശത്തേയും ചോദ്യം ചെയ്യുന്നവർക്ക് നൽകുന്ന ശക്തമായ മറുപടി കാണാം.

**പ്രധാന സന്ദേശം:** ക്രിസ്തുവിലുള്ള സ്വാതന്ത്ര്യം – ന്യായപ്രമാണത്തിൽ നിന്നും ബാഹ്യാചാരങ്ങളിൽ നിന്നും മഹത്വകരമായ ക്രിസ്തീയ സ്വാതന്ത്ര്യത്തിലേക്ക് നമ്മെ വരുത്തിയിരിക്കുന്നു. വിശ്വാസം മൂലം നാം ദൈവത്തോടു അനുരഞ്ജനപ്പെടുന്നു എന്നു തെളിയിക്കുന്നു. ഇതേക്കുറിച്ചുള്ള വിശദമായ പ്രതിപാദനം റോമാ ലേഖനത്തിൽ കാണാം.

### തെസ്സലോനിക്യ കത്തുകൾ

ഒന്നാമത്തെ കത്ത് അയച്ച് അധികനാൾ കഴിയുന്നതിനു മുമ്പേ രണ്ടാമത്തേത് എഴുതുവാൻ ആവശ്യമുണ്ടായി. രണ്ടും തമ്മിൽ ആശയപരമായി വളരെ ബന്ധവും സാമ്യവുമുണ്ട്. രണ്ടാമത്തെ ലേഖനം പൗലോസിന്റേതല്ലെന്നു വാദിക്കുന്ന ചിലരുണ്ടെങ്കിലും അവരുടെ വാദത്തിനു വലിയ അർത്ഥം കാണ്മാനില്ല.



### സന്ദർഭം

തെസ്സലോനിക്യ സഭയ്ക്ക് യഹൂദന്മാരിൽ നിന്നുള്ള എതിർപ്പ് നേരിടേണ്ടി വന്നു. മാത്രമല്ല കർത്താവിന്റെ പുനരാഗമനത്തെ സംബന്ധിച്ച് ചില സംശയങ്ങളും തെറ്റിദ്ധാരണകളും അവർക്കുണ്ടായിരുന്നു.

ഈ സാഹചര്യത്തിൽ ഒന്നാമത് അവരെ ധൈര്യപ്പെടുത്തുകയും ആശ്വസിപ്പിക്കയും വേണം. രണ്ടാമത് അവരുടെ തെറ്റായ ധാരണകളെ തിരുത്തേണ്ടതാണ്. ഈ ലക്ഷ്യങ്ങളോടെയാണ് ഒന്നാമത്തെ കത്തയയ്ക്കുന്നത്.

അതിനുശേഷം ഏതോ വ്യാജ ലേഖനം അവരുടെ ഇടയിൽ പ്രചരിച്ചു. തൽഫലമായി കർത്താവിന്റെ നാൾ വന്നു കഴിഞ്ഞു എന്നും; മഹോപദ്രവത്തിൽകൂടി അവർ കടന്നുപോകയാണെന്നും ധരിച്ചു. ഈ ചിന്താക്കുഴപ്പത്തിനു പരിഹാരമായി രണ്ടാമത്തെ കത്തയച്ചു.

**പ്രാധാന്യം**

1. പൗലോസിന്റെ യുഗാന്ത്യ വിശ്വാസത്തെപ്പറ്റിയുള്ള ഉൾക്കാഴ്ച ഈ കത്തുകളിലുണ്ട്.

2. മരിച്ചവരുടെ പുനരുത്ഥാനം; കർത്താവിന്റെ പുനരാഗമനം എന്നീ വിഷയങ്ങളിലേക്കു വെളിച്ചം വീശുന്നു.

## 1. കൊരിന്ത്യർ

സഭയിൽ ഉണ്ടാകാവുന്ന പല ക്രമക്കേടുകളെക്കുറിച്ചും ഇതിൽ ചർച്ച ചെയ്യുന്നു. ഭാരതത്തിലെ സഭയ്ക്ക് ഇതു വളരെ പ്രസക്തമാണെന്നു കാണാം. വി. കുർബാനയെപ്പറ്റിയുള്ള ആദ്യത്തെ പരാമർശം ഇതിലുണ്ട്. പരിശുദ്ധാത്മ വരങ്ങളെക്കുറിച്ചും ഇതിൽ പ്രതിപാദിക്കുന്നു.

**സന്ദർഭം**

കൊരിന്തിലെ ക്രമക്കേടുകളനുസരിച്ച് ക്ലോവയുടെ ആളുകളിൽ നിന്ന് മനസ്സിലാക്കി. മാത്രമല്ല അവരുടെ ചില സംശയങ്ങൾ അപ്പസ്തോലന്റെ പേർക്ക് എഴുതി അയയ്ക്കുകയും ചെയ്തു. ഈ സാഹചര്യത്തിലാണ് അവർക്കു മറുപടിയായി ഈ കത്ത് എഫേസൂസിൽ നിന്നയയ്ക്കുന്നത്.



**പ്രാധാന്യം**

1. വിജാതീയ സാഹചര്യത്തിൽ വളരുന്ന സഭയ്ക്ക് നേരിടാവുന്ന പ്രശ്നങ്ങൾ എന്തെന്നും, അവയെ എങ്ങനെ പരിഹരിക്കാമെന്നും മനസ്സിലാക്കാം.

2. സഭാ ഭിന്നതകൾ, വ്യവഹാര പ്രവണത, ദുർവൃത്തി എന്നിവയ്ക്കെതിരെ ശക്തിയായ താക്കീത്.

3. വിവാഹം, വിഗ്രഹാർപ്പിതം, ആരാധനയിലെ അച്ചടക്കം, പരിശുദ്ധാത്മ വരങ്ങൾ, മരിച്ചവരുടെ പുനരുത്ഥാനം എന്നിവയെപ്പറ്റി വ്യക്തമായ ഉപദേശം.

## 2. കൊരിന്ത്യർ

ഇതിന്റെ ഘടനയിൽ എഡിറ്റിങ്ങ് നടത്തിയിട്ടുള്ളതായി കരുതുന്നു. അതേപ്പറ്റി മുമ്പ് സൂചിപ്പിച്ചിട്ടുണ്ട്. 10 മുതൽ 13 വരെ അദ്ധ്യായങ്ങൾ പൂർവ്വഭാഗത്തോടു വലിയ ചേർച്ചയില്ലാതെ നിൽക്കുന്നു. ആദ്യഭാഗത്ത് ആശ്വാസത്തെക്കുറിച്ചും അതു ലഭിക്കുന്ന വിധത്തെക്കുറിച്ചും പ്രതിപാദിക്കുന്നു.

### സന്ദർഭം

ഒന്നാമത്തെ കത്തയച്ചതിനുശേഷം കൊരിന്തിലുണ്ടായ സംഭവവികാസങ്ങളാണ് ഈ കത്തെഴുതുവാനിടയാക്കിയത്.

### പ്രാധാന്യം

1. തന്റെ അപ്പസ്തോലത്വത്തെ ചോദ്യം ചെയ്തവർക്കു നൽകുന്ന മറുപടിയിൽക്കൂടി തന്റെ അധികാരത്തെയും സ്ഥാനത്തെയും വ്യക്തമാക്കുന്നു.

2. ക്രിസ്തീയ ദാനധർമ്മത്തെക്കുറിച്ച് (Christian giving) സുചിന്തിതമായ അഭിപ്രായം കാണാം.

### റോമാലേഖനം

ലേഖനങ്ങളിൽ ദൈവശാസ്ത്രപരമായി പ്രഥമസ്ഥാനം അർഹിക്കുന്നു. അതുകൊണ്ടാണ് അത് ആദ്യം വെച്ചിരിക്കുന്നത്. സ്വർണ്ണനാവുകാരനായ മാർ ഈവാനിയോസ് ആഴ്ചതോറും ഇതു വായിച്ചു തീർക്കുമായിരുന്നു. പാശ്ചാത്യസഭയിലെ നവീകരണകർത്താക്കൾക്ക് പ്രചോദനം നൽകിയത് ഈ ലേഖനമാണ്.

ഇത് ഒരു ലേഖനം എന്നതിനേക്കാൾ ദൈവശാസ്ത്രപരമായ ഒരു പ്രബന്ധം എന്നുള്ളതാണ് ശരി. പൗലോസിന്റെ ദൈവശാസ്ത്ര വിജ്ഞാനീയത്തിലേക്കുള്ള പ്രവേശനമാണ് ഇതിൽക്കൂടി നമുക്കു ലഭിക്കുന്നത്.

### സന്ദർഭം

റോമാനഗരം സന്ദർശിക്കുന്നതിനു മുമ്പ് പൗലോസ് തന്നെക്കുറിച്ചും തന്റെ വിശ്വാസങ്ങളെക്കുറിച്ചും അവിടുത്തെ സഭയ്ക്കു പരിചയപ്പെടുത്തിക്കൊടുക്കുന്നതിനായി എഴുതി.

### പ്രാധാന്യം

1. ദൈവത്തിന്റെ മുമ്പാകെ ഒരു മനുഷ്യൻ എങ്ങനെ നീതിമാനായിരിക്കും (ഇയ്യോ. 9:2) എന്ന പുരാതന ചോദ്യത്തിനു മറുപടി ഇതിൽ കാണാം.

2. പാപിയായ മനുഷ്യൻ എങ്ങനെ നീതിമാനായ ദൈവത്തിന്റെ മുമ്പാകെ അംഗീകരിക്കപ്പെടുവാൻ കഴിയും എന്നുള്ളത് ക്രിസ്തീയ സുവിശേഷത്തിന്റെ വ്യക്തമായ അവതരണമാണ്.

3. വിശ്വാസം, നീതി, വിശുദ്ധീകരണം, ക്രിസ്തുവിലുള്ള ജീവിതം എന്നീ സുപ്രധാന വിഷയങ്ങളെപ്പറ്റി പ്രതിപാദിക്കുന്നു.

4. ക്രിസ്തുവിന്റെ രക്ഷാകരപദ്ധതിയിൽ യഹൂദജനതയുടെ സ്ഥാന മെന്ത് എന്നു വ്യക്തമാക്കിയിരിക്കുന്നു (അ. 9–11).

## ഫിലിപ്പ്യർ

സുന്ദരമായ ഒരു സ്നേഹലേഖനമാണ്. 'സന്തോഷ'ത്തിന്റെ മാറ്റൊലി ആദ്യാവസാനം ധ്വനിക്കുന്നതിനാൽ 'സന്തോഷത്തിന്റെ ലേഖനം' എന്നു വിശേഷിപ്പിക്കാറുണ്ട്.

### സന്ദർഭം

കാരാഗൃഹത്തിൽ കിടക്കുമ്പോൾ ഫിലിപ്പ്യയിലെ സഭ പൗലോസിനു സഹായം എത്തിക്കുന്നു (ഫിലി. 4:10, 18). അതിനുള്ള നന്ദി ഈ കത്തി ലുണ്ട്. ചില പ്രയാസങ്ങൾ പൊന്തിവരുന്നതായി അറിഞ്ഞു. അവയ്ക്കു പരിഹാരം നിർദ്ദേശിക്കുകയാണ്.

### പ്രാധാന്യം

1. സഭയിലെ സ്ഥാനികളായ എപ്പിസ്കോപ്പന്മാർ, ശെമ്മാശന്മാർ എന്നി വരെപ്പറ്റി ആദ്യവാക്യത്തിൽ പരാമർശിക്കുന്നുണ്ട്. 2. നിഗളം ഐക്യ ത്തിന്റെ ശത്രുവാകയാൽ വിനയം ധരിക്കേണ്ടതിന്റെ ആവശ്യകത. 3. ക്രിസ്തുവിജ്ഞാനീയത്തിന്റെ ഒരു പ്രമുഖ ഭാഗം ഇതിലുണ്ട് (ഫിലി. 2:6–11). ക്രിസ്തു എങ്ങനെ സ്വയം ശൂന്യമാക്കി എന്നും തന്മൂലം എപ്ര കാരം മഹത്വീകരിക്കപ്പെട്ടിരിക്കുന്നു എന്നും പറയുന്നു.

## ഫിലേമോൻ

വ്യക്തിപരമായ ഒരു കാര്യത്തെക്കുറിച്ചുള്ള സ്വകാര്യകത്താണ്. കൊലോസ്യയിലെ സഭാംഗമായ ഫിലേമോന്റെ അടിമയായ ഒനേസി മോസ് യജമാനന്റെ ധനം അപഹരിച്ച് റോമിലേക്ക് ഓടിപ്പോയി. ദൈവ ഗത്യാ അവൻ പൗലോസ് ശ്ലീഹായുടെ സ്വാധീനത്തിലെത്തി. അചിരേണ മാനസാന്തരപ്പെട്ട ക്രിസ്ത്യാനി ആയി. അവന്റെ യജമാനനുമായി നിരപ്പാ കുന്നതിനു പൗലോസ് അവനെ തിരിച്ചയച്ചു. അപ്പോൾ കൊടുത്തയച്ച ശുപാർശക്കത്താണ് ഇത്.

### പ്രാധാന്യം

1. പൗലോസിന്റെ സ്നേഹവാത്സല്യങ്ങളും ഹൃദയവിശാലതയും ഔദാര്യബുദ്ധിയും പ്രതിബിംബിക്കുന്നു.

2. ക്രിസ്തീയക്ഷമ പ്രായോഗികമാക്കാനും അതിൽ നിന്നു ലഭിക്കുന്ന സന്തോഷം എത്രയെന്നും കാണിക്കുന്നു.

3. മാനസാന്തരപ്പെട്ടാലും ചെയ്ത തെറ്റിനു പ്രായശ്ചിത്തവും പരിഹാരവും വരുത്തേണ്ടത് ആവശ്യമെന്നു തെളിയിക്കുന്നു.

4. യജമാനനും അടിമയും തമ്മിലുള്ള ക്രിസ്തീയ മനോഭാവം എപ്രകാരമായിരിക്കണമെന്നു വെളിപ്പെടുത്തുന്നു.

### കൊലോസ്യലേഖനം

കൊലോസ്യസഭയുടെ സ്ഥാപകൻ പൗലോസിന്റെ ശിഷ്യനായ എപ്പഫ്രാസ് ആയിരുന്നു (കൊലോ. 1:2); (ഫിലേ. 23 കാണുക). പൗലോസ് റോമിലായിരിക്കുമ്പോൾ എപ്പഫ്രാസ് അദ്ദേഹത്തെ സന്ദർശിച്ചു കൊലോസ്യയിലെ വിവരങ്ങൾ അറിയിച്ചു. ദുരുപദേശങ്ങൾ നുഴഞ്ഞുകയറി, സത്യോപദേശം ഹനിക്കപ്പെടുന്ന സാഹചര്യം. ജ്ഞാനവാദം (Gnosticism) എന്ന പേരിൽ ആ വേദവിപരീതം അറിയപ്പെട്ടു. അതിന്റെ പ്രധാന ആശയങ്ങൾ: 1. ദൈവത്തിനും മനുഷ്യർക്കും ഇടയിൽ മധ്യവർത്തികളായ ജീവികളുണ്ട്. ക്രിസ്തു അവരിൽ ഒരുവൻ മാത്രം. ക്രിസ്തുവിൽക്കൂടിയുള്ള വീണ്ടെടുപ്പ് അപൂർണ്ണവും അപര്യാപ്തവുമാണ്. 2. ഉത്സവങ്ങൾക്കും, വാവ്, ശാബത്ത് എന്നിവയ്ക്കും പ്രാധാന്യം നൽകി. 3. ഭക്ഷണകാര്യങ്ങളിൽ വർജ്ജനകൾ ആചരിച്ചു.

ഇപ്രകാരമുള്ള ദുരുപദേശങ്ങൾക്ക് ഉചിതവും ശക്തവുമായ മറുപടിയാണ് കത്തിലുള്ളത്.

### പ്രാധാന്യം

1. ക്രിസ്തുവിന്റെ ദൈവത്വം, സഭയോടുള്ള ബന്ധം, രക്ഷണ്യപ്രവർത്തനം എന്നീ ക്രിസ്തുശാസ്ത്ര (Christology) വിഷയങ്ങൾ വ്യക്തമായി പ്രതിപാദിക്കുന്നു.

2. വിരുദ്ധോപദേശങ്ങളുടെ മൗലികകാരണങ്ങളും അവ എങ്ങനെ പരിഹരിക്കാമെന്നുള്ള നിർദ്ദേശങ്ങളും ഉണ്ട്.

3. ക്രിസ്തുവിൽ അടിസ്ഥാനപ്പെടുത്തുന്നതിനു പകരം മാനുഷിക കല്പനകളിലും തത്വജ്ഞാനങ്ങളിലും ആശ്രയിക്കുന്നത് അപകടകരം.

4. ഈ കത്തിൽ നിന്നാണ് 'ലവുദിക്യർക്ക്' എഴുതിയ ലേഖനത്തെപ്പറ്റി മനസ്സിലാകുന്നത് (കൊലോ. 4:16).

### എഫേസ്യ ലേഖനം

വേദശാസ്ത്രപരമായി മുൻപന്തിയിൽ നിൽക്കുന്ന ഒരു ലേഖനം. റോമാ ലേഖനത്തിന്റെ ഉപദേശത്തോടു ബന്ധപ്പെടുത്തി പഠിക്കേണ്ടതാണ്. എഫേസൂസിലെ സഭയ്ക്കുവേണ്ടി മാത്രമല്ല, ഏഷ്യമൈനറിലെ

പല സഭകൾക്കും പൊതുവായി എഴുതപ്പെട്ടതായി പരിഗണിക്കാം. ഏതെങ്കിലും ഒരു പ്രത്യേക സാഹചര്യത്തെയോ പ്രശ്നത്തെയോ കണക്കിലെടുത്തുകൊണ്ട് എഴുതിയതല്ല.

## പ്രാധാന്യം

1. ക്രിസ്തുവും സഭയും തമ്മിലുള്ള ബന്ധമാണ് പ്രധാന പ്രതിപാദ്യം. സഭയെ സംബന്ധിച്ചുള്ള പൗലോസിന്റെ പ്രധാന വീക്ഷണം ഇതിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്. സഭ, ക്രിസ്തുവിന്റെ ശരീരം (1:21-23; 4:14); മന്ദിരം (2:21-22); മണവാട്ടി (5:25-32).

2. ആദ്യത്തെ മൂന്ന് അധ്യായങ്ങളിൽ ചിറപൊട്ടി ഒഴുകുന്നതുപോലെ ആശയപ്രവാഹം കാണാം. അപ്പസ്തോലന്റെ ആഴമായ പഠനത്തിന്റേയും ധ്യാനത്തിന്റേയും പക്വഫലങ്ങളാണ്.

3. 'യേശുക്രിസ്തു മുഖാന്തരം സഭയിൽക്കൂടി സകല മനുഷ്യവർഗ്ഗത്തിന്റേയും ഐക്യം' ഇതത്രേ പ്രധാന ചിന്താവിഷയം.

## ഇടയലേഖനങ്ങൾ

തിമോത്തിയോസിന് എഴുതിയ രണ്ടു കത്തുകളും തീത്തോസിനുള്ള ഒരു കത്തും സഭയിലെ ഇടയന്മാരായ വ്യക്തികളുടെ യോഗ്യതകളെക്കുറിച്ചും പ്രധാനമായി പ്രതിപാദിക്കുന്നതിനാൽ അവയ്ക്ക് ഇടയലേഖനങ്ങൾ എന്ന പേർ നൽകപ്പെട്ടിരിക്കുന്നു. ഇവ പൗലോസിന്റേതല്ല എന്നു വാദിക്കുന്നവരുമുണ്ട്. ഒരു പക്ഷേ ഇവയുടെ ഇന്നത്തെ രൂപത്തിൽ ചില എഡിറ്റിംഗ് നടന്നിരിക്കാമെങ്കിലും ഇവ പൗലോസിന്റെ കത്തുകളായിത്തന്നെ നമുക്കു പരിഗണിക്കാം.

ഈ മൂന്നു ലേഖനങ്ങളും പരസ്പരം ബന്ധം ഉള്ളവയും സഭാശുശ്രൂഷയിൽ നേതൃത്വം നൽകിയിരുന്ന രണ്ടു ആദിമസഭാ മേലദ്ധ്യക്ഷന്മാർക്ക് എഴുതപ്പെട്ടവയുമാണ്. മിഷനറി വേലയുടേയും സഭാ വികസനത്തിന്റേയും ആദ്യഘട്ടം കഴിഞ്ഞു സഭയുടെ സംഘടനാപരവും ഭരണപരവുമായ കാര്യങ്ങൾക്ക് ശ്രദ്ധ നൽകേണ്ട ഒരു ഘട്ടത്തെയാണ് ഈ ലേഖനങ്ങൾ സൂചിപ്പിക്കുന്നത്. ജ്ഞാനമതത്തിന്റെ ദുരുപദേശങ്ങൾ സഭയിൽ പ്രചരിച്ച് പ്രയാസങ്ങൾ സൃഷ്ടിക്കുന്ന ഒരു കാലവുമായിരുന്നു.

തിമോത്തിയോസ് എഫേസൂസിലെ സഭാമേലദ്ധ്യക്ഷനായിട്ടാണ് പ്രവർത്തിക്കുന്നത്. ഒന്നാമത്തെ കത്തു നാലാം മിഷനറി യാത്ര തുടർന്നുകൊണ്ടിരിക്കുമ്പോൾ എ.ഡി. 64-ലോ മറ്റോ എഴുതിയെന്നു കരുതാം. തീത്തോസ് ക്രേത്തയിലെ സഭാമേലദ്ധ്യക്ഷനായിരിക്കുമ്പോഴാണ് പൗലോസ് അദ്ദേഹത്തിനെഴുതുന്നത്. തിമോത്തിയോസിന്റെ രണ്ടാം

കത്ത് റോമിലെ കാരാഗൃഹത്തിൽ നിന്ന് (എ.ഡി. 65) എഴുതപ്പെട്ടതാണ്. ഇത് അപ്പസ്തോലന്റെ അവസാനത്തെ കത്തായിട്ടു കരുതാം.

**പ്രാധാന്യം**

1. അജപാലന ധർമ്മത്തെക്കുറിച്ചുള്ള രൂപരേഖയാണ് ഈ മൂന്നു കൃതികൾ. ഇടയന്മാരുടെ യോഗ്യതകൾ, വിവിധ കടമകൾ, ഇവയെപ്പറ്റി സവിസ്തരം വിവരിക്കുന്നു.

2. അന്നത്തെ വേദവിപരീതമെന്തെന്നു സൂചനയുണ്ട്. എക്കാലത്തും വേദവിപരീത വിപത്തിനെ എങ്ങനെ നേരിടണമെന്നു നിർദ്ദേശങ്ങൾ കാണാം.

3. സഭയിൽ എപ്പിസ്കോപ്പാ, കശ്ശീശാ (പ്രസ്ബിറ്റർ), ശെമ്മാശൻ എന്നീ സ്ഥാനികൾ ഉണ്ടായിരുന്നതിന്റെ വ്യക്തമായ സൂചനകൾ ഇവയിലുണ്ട്.

4. പൗലോസും സഹപ്രവർത്തകരും തമ്മിലുള്ള ഉറ്റബന്ധത്തെക്കുറിച്ച് ഉൾക്കാഴ്ച നൽകുന്നു.

**അഭ്യാസം**

ലേഖനങ്ങളെക്കുറിച്ചു പൊതുവായ ചില സൂചനകൾ മാത്രമാണു മുകളിൽ നൽകിയിട്ടുള്ളത്. ഇതിന്റെ അടിസ്ഥാനത്തിൽ ലേഖനങ്ങൾ ഓരോന്നും വായിച്ച് ഉള്ളടക്കം ഗ്രഹിക്കയും പ്രധാന പ്രമേയങ്ങൾ ഏവയെന്നു വേർതിരിച്ചു മനസ്സിലാക്കുകയും വേണം. അവ ഒരു ബുക്കിൽ എഴുതുക.

# യൂണിറ്റ് 2

# പൗലോസിന്റെ ചിന്താധാര

## പാഠം 1

## യേശുക്രിസ്തു ആര്?

❑ അനുഭവത്തിൽ അധിഷ്ഠിതമായ ക്രിസ്തുവിജ്ഞാനീയം ❑ യേശു നിത്യനായ ദൈവപുത്രൻ ❑ പുനരുത്ഥാനം മൂലം കർത്താവ്

പൗലോസിന്റെ അർത്ഥപൂർണ്ണമായ ചില പ്രസ്താവനകൾ ശ്രദ്ധിക്കുക. ക്രിസ്തുവിനെ അറിയുക എന്നല്ലാതെ മറ്റൊന്നും ഞാൻ ആഗ്രഹിക്കുന്നില്ല (ഫിലി. 3:11). ക്രിസ്തുവാണ് എന്റെ ജീവൻ, മരണം എന്റെ ലാഭവും (ഫിലി. 1:20). ഇനി ജീവിക്കുന്നതു ഞാനല്ല എന്നിൽ ജീവിക്കുന്നത് ക്രിസ്തുവാകുന്നു (ഗലാ. 2:20). ഈ വാക്യങ്ങൾ ക്രിസ്തുവിനോടുള്ള അദ്ദേഹത്തിന്റെ ബന്ധം എപ്രകാരമായിരുന്നു എന്നും ക്രിസ്തുവിനെപ്പറ്റിയുള്ള വീക്ഷണം എന്തായിരുന്നു എന്നും വെളിപ്പെടുത്തുന്നു. ബുദ്ധിയുടെ വ്യാപാരത്താലോ മാനസികാപഗ്രഥനത്തിൽക്കൂടിയോ ആർജ്ജിച്ച അറിവല്ല. ആത്മീയാനുഭവത്തിൽ നിന്നുരുത്തിരിഞ്ഞ ഉറച്ച വിശ്വാസമാണ്. വ്യക്തിപരമായി ക്രിസ്തുവിനെ കാണുന്നതിനും ബന്ധപ്പെടുന്നതിനും ഇടയായതിന്റെ അടിസ്ഥാനത്തിലാണു ക്രിസ്തുവിനെക്കുറിച്ചുള്ള വിശ്വാസം രൂപംകൊണ്ടത്.

ജീവിക്കുന്ന ക്രിസ്തുവിനെ അഭിമുഖം ദർശിച്ചതോടുകൂടി രക്ഷയ്ക്കുവേണ്ടിയുള്ള തന്റെ അന്വേഷണവും പരിശ്രമവും ഫലപ്രാപ്തിയിലെത്തിയതായി അനുഭവപ്പെട്ടു. ദൈവവുമായി അനുരഞ്ജനപ്പെടുന്നതിനുള്ള സകല തടസ്സങ്ങളെയും ക്രിസ്തു മാറ്റിക്കൊടുത്തു. ദൈവത്തിനു മാത്രം ചെയ്യാവുന്ന കാര്യമാണ് ക്രിസ്തു സാധ്യമാക്കിത്തീർത്തത്. അതിനാൽ ദൈവത്തോടുള്ള ആദരവും ആരാധനയും ക്രിസ്തുവിനു നൽകുവാൻ അദ്ദേഹം സന്നദ്ധനായി. യേശുക്രിസ്തു ദൈവമാണെന്നു മനഃപൂർവ്വമായി തെളിയിക്കുവാനുള്ള ശ്രമമൊന്നും പൗലോസ് നടത്തുന്നില്ല. എന്നാൽ ദൈവത്തെക്കാൾ കുറഞ്ഞ ഒരു സ്ഥാനവും ക്രിസ്തുവിനു നൽകുന്നില്ല. ദൈവത്തിൽ നിന്നു വ്യത്യസ്തനായിട്ടല്ല ക്രിസ്തുവിനെ ദർശിച്ചത്.

ക്രിസ്തുവിനെപ്പറ്റിയുള്ള അദ്ദേഹത്തിന്റെ ദർശനത്തിൽ സ്വാനുഭവത്തിനു പുറമെ ആദിമസഭയുടെ സ്വാധീനവും ഉണ്ടായിരുന്നു. 'യേശു ആര്?' എന്ന ചോദ്യത്തിനുത്തരം യേശുക്രിസ്തുവിന്റെ വ്യാപാരകാലത്തു തന്നെ അപ്പസ്തോലന്മാർ നൽകിയതായി കാണാം (മർക്കോ. 8:29). എന്നാൽ ക്രൂശിന്മേലുള്ള തന്റെ മരണം അവരുടെ വിശ്വാസത്തെ

തകർത്തു കളഞ്ഞു. പുനരുത്ഥാനം അവരുടെ വിശ്വാസത്തെ വീണ്ടും ശക്തമാക്കുകയും ദൃഢപ്പെടുത്തുകയും ചെയ്തു. പൗലോസ് ആ വിശ്വാസത്തെ കൂടുതൽ ദീപ്തമാക്കി. പുതിയ സാഹചര്യങ്ങൾക്കും വെല്ലുവിളികൾക്കുമനുസരണമായി തന്മയത്വത്തോടെ സ്വാനുഭവത്തിന്റെ വെളിച്ചത്തിൽ ക്രിസ്തുവിജ്ഞാനീയം വിശദമാക്കുകയാണു ചെയ്യുന്നത്.

### 1. നിത്യനായ ദൈവപുത്രൻ

ഒന്നോ രണ്ടോ ലേഖനങ്ങളിൽ ഒഴികെ മറ്റെല്ലാറ്റിലും യേശു ദൈവപുത്രനെന്നു തന്നെയാണു വിശേഷിപ്പിച്ചിരിക്കുന്നത് (ഗലാ. 2:20; 3:26; 2 കൊരി. 1:19; എഫേ. 4:13; റോമ. 1:3).

'ദൈവപുത്രൻ' എന്ന പേരിന് അതിന്റേതായ ചരിത്രമുണ്ട്. ഈജിപ്തിലെ ഫറവോന്മാർ ആ പേരിൽ വിളിക്കപ്പെട്ടിരുന്നു. ഗ്രേക്കോ റോമൻ കാലത്തു ചക്രവർത്തിമാരും ഭരണാധിപന്മാരും ഈ പേരു സ്വീകരിച്ചതായി കാണാം.

എന്നാൽ യഹൂദന്മാരുടെ ഇടയിൽ ഇതു ദൈവദൂതന്മാർക്കു നൽകിയിട്ടുള്ള പേരാണ് (ഇയ്യോ. 1:6, 2:1; സങ്കീ. 29:1; ദാനി. 3:25). യിസ്രായേൽ ജനതയെ മുഴുവനായി കുറിക്കുന്നതിനും ഈ പദം ഉപയോഗിച്ചിട്ടുണ്ട് (പുറ. 4:22; ഹോശ. 2:1; യെശ. 30:1). രാജാക്കന്മാരും ന്യായാധിപന്മാരും ചിലപ്പോൾ ഈ പേരിൽ വിളിക്കപ്പെട്ടിട്ടുണ്ട്. വരുവാനുള്ള മിശിഹായുടെ ഒരു നാമമായി പഴയനിയമത്തിൽ വ്യക്തമായ സൂചനയില്ല. എന്നാൽ യഹൂദന്മാരുടെ പിൽക്കാലകൃതികളിൽ (കുംറാൻ ചുരുളുകളിൽ) 'ദൈവപുത്രൻ' എന്ന നാമം നൽകിയിട്ടുണ്ട്.

ആദിമസഭ അസന്നിഗ്ധമായി ദൈവപുത്രനെന്നു യേശുവിനെ വിളിച്ചു; അങ്ങനെ വിശ്വസിച്ചു. പൗലോസ് ഈ പാരമ്പര്യം പിന്തുടരുകയാണ്. യേശുക്രിസ്തു ദൈവപുത്രനെന്നു പറയുമ്പോൾ അർത്ഥമാക്കുന്നത്, പിതാവാം ദൈവത്തോടു അതുല്യവും അഭേദ്യവുമായ ബന്ധത്തിൽ സ്ഥിതിചെയ്യുന്നവൻ എന്നാകുന്നു. അങ്ങനെയുള്ള ബന്ധം മറ്റാരെക്കുറിച്ചും പറയുവാൻ സാധ്യമല്ല. 'സാരാംശത്തിൽ ഒന്നായിരിക്കുന്നവൻ' എന്നു പറയുമ്പോൾ ആ ബന്ധം വ്യക്തമാക്കുകയാണ്.

കൊലോസ്യലേഖനത്തിൽ ക്രിസ്തുവിനെപ്പറ്റിയുള്ള പൗലോസിന്റെ ദർശനം അത്യുച്ചകോടിയിലെത്തുന്നു. 'സമ്പൂർണ്ണ ദൈവത്വം മനുഷ്യരൂപം പൂണ്ടു ക്രിസ്തുവിൽ നിവസിക്കുന്നു' (2:9). മറ്റൊരു ഭാഗത്തു പറയുന്നു, 'അദൃശ്യനായ ദൈവത്തിന്റെ ദൃശ്യമായ പ്രതിച്ഛായയാണു ക്രിസ്തു' (1:15). പ്രപഞ്ചത്തോടുള്ള അവിടുത്തെ ബന്ധം വിവരിക്കുമ്പോൾ പുത്രൻ മുഖേനയാണു സ്വർഗത്തിലും ഭൂമിയിലുമുള്ള ദൃശ്യവും

അദൃശ്യവുമായ സകലവും സൃഷ്ടിച്ചത്. .... പ്രപഞ്ചം ആകമാനം സൃഷ്ടിക്കപ്പെട്ടതു പുത്രനിൽക്കൂടിയും പുത്രനുവേണ്ടിയും ആണ്. എല്ലാറ്റിലും മുമ്പ് പുത്രനുണ്ടായിരുന്നു. പുത്രനിൽ സമസ്തവും സുസംഘടിതമായിരിക്കുന്നു (1:16–17).

പുത്രന്റെ നിത്യതയിൽ പൗലോസ് വിശ്വസിച്ചു. മേൽക്കാണിച്ച ഭാഗം അതിനു മതിയായ തെളിവാണ്. 'പുത്രനെ കാലത്തികവിൽ അയച്ചു' (ഗലാ. 4:4) എന്നു പറയുമ്പോഴും ഈ സത്യം സൂചിപ്പിക്കുന്നു. ഫിലിപ്പ്യ ലേഖനത്തിൽ കൂടുതൽ സ്പഷ്ടമാക്കുന്നു. 'അവിടുന്നു ദൈവത്തിന്റെ തനിമ ആയിരുന്നെങ്കിലും ദൈവത്തോടുള്ള സമത്വം മുറുകെ പിടിക്കണമെന്നു വിചാരിച്ചില്ല. .... മനുഷ്യനായി ജന്മമെടുത്തു' (ഫിലി. 2:6 മു.). ജഡധാരണം ചെയ്തപ്പോൾ സ്വയം ശൂന്യമാക്കി (emptied himself) എന്നാണു പറയുന്നത്. 'അവിടുന്നു സമ്പന്നനായിരുന്നിട്ടും നിങ്ങളെപ്രതി സ്വയം ദരിദ്രനായിത്തീർന്നു' (2 കൊരി. 8:9). മനുഷ്യാവതാരത്തേയും രക്ഷണ്യപ്രവർത്തനങ്ങളേയും കുറിച്ചു പൗലോസിനു വ്യക്തമായ കാഴ്ചപ്പാടുണ്ടായിരുന്നു.

## പുനരുത്ഥാനവും 'കർത്താവ്' എന്ന പദവിയും

ക്രിസ്തുവിന്റെ മരണവും പുനരുത്ഥാനവും പൗലോസിന്റെ ദൈവശാസ്ത്രത്തിന്റെ കേന്ദ്രബിന്ദുവാണ്. അതു കേവലം ചരിത്രത്തിലെ ഒരു ഭൂതകാല സംഭവമായിട്ടല്ല കരുതിയത്. വർത്തമാനകാലത്ത് അനുഭവവേദ്യമാകുന്ന ഒരു യാഥാർത്ഥ്യമാണ്. പ്രപഞ്ചചരിത്രത്തിൽ നിസ്തുലമായ സംഭവമാണത്.

ക്രിസ്തുവിന്റെ മരണവും പുനരുത്ഥാനവും എപ്പോഴും ഒരുമിച്ചാണ് അപ്പസ്തോലികസഭ ചിന്തിച്ചിരുന്നത് (മർക്കോ. 8:31; 9:31). അവ രക്ഷികപ്രവർത്തനത്തിന്റെ രണ്ടു വശങ്ങളാണ്. പൗലോസും അങ്ങനെയാണു വീക്ഷിച്ചത്. പൗലോസിനു മുമ്പുതന്നെ യേശുക്രിസ്തുവിന്റെ പുനരുത്ഥാനം സംബന്ധിച്ച പാരമ്പര്യം സഭയിൽ രൂഢമൂലമായി. അത് അപ്പസ്തോലൻ ഉദ്ധരിക്കുന്നു. 'എന്നെ ഭരമേൽപിച്ച പരമപ്രധാനമായ കാര്യം ഞാൻ നിങ്ങളെ ഏല്പിച്ചു' (1 കൊരി. 15:3) എന്നു പറഞ്ഞശേഷം ക്രിസ്തുവിന്റെ മരണം പുനരുത്ഥാനം എന്നിവയെപ്പറ്റിയുള്ള പാരമ്പര്യം വിവരിക്കുന്നു. എന്നാൽ തനിക്കും അതേപ്പറ്റി ആധികാരികമായി സാക്ഷ്യം വഹിപ്പാനുണ്ട് എന്ന കാര്യം വിസ്മരിക്കുന്നില്ല (1 കൊരി. 15:8). തന്റെ വലിയ അഭിലാഷമായിപ്പറയുന്നതുതന്നെ ക്രിസ്തുവിന്റെ പുനരുത്ഥാനത്തിന്റെ ശക്തി അനുഭവിച്ചറിയണമെന്നാണ് (ഫിലി. 3:10).

പുനരുത്ഥാനം ദൈവത്തിന്റെ വലിയ പ്രവൃത്തിയായി ചിന്തിച്ചു. (റോമാ. 1:4) ദൈവം ക്രിസ്തുവിനെ ഉയിർപ്പിച്ചു എന്നാണ് എപ്പോഴും

പറയുന്നത് (1 തെസ്സ. 4:14 മാത്രം വ്യത്യസ്തം). ദൈവശക്തിയുടെ ഏറ്റവും വലിയ പ്രദർശനം ക്രിസ്തുവിന്റെ പുനരുത്ഥാനത്തിലാണ് (എഫേ. 1:19 മു.). യേശു യഥാർത്ഥത്തിൽ മശിഹാ തന്നെയെന്നു അസന്നിഗ്ധമായി വെളിപ്പെട്ടതും ഇതു മൂലമാണ്. 'മരണത്തിൽ നിന്നുള്ള ഉത്ഥാനം മൂലം മഹാശക്തനായ ദൈവപുത്രനാണെന്നു വെളിപ്പെട്ടിരിക്കുന്നു' (റോമാ. 1:4).

വിശ്വാസികൾക്കു അനുഭവപ്പെടുന്നതു ക്രിസ്തുവിന്റെ പുനരുത്ഥാന ശക്തിയാണ്. മാമ്മോദീസായിൽ അവനോടുകൂടി ആത്മികമായി മരിച്ചു ഉയിർത്തെഴുന്നേൽക്കുകയാൽ ആ ശക്തി അവർക്കു അനുഭവവേദ്യമാകുന്നു (റോമ. 6:4 മു.). അതിനാൽ പാപത്തിനധീനമാകാത്ത ഒരു വിശുദ്ധ ജീവിതത്തിലേക്കാണ് വിളിച്ചിരിക്കുന്നത്. ജീവിതത്തിന്റെ പുതുക്കം സാധിക്കുന്നതു ക്രിസ്തുവിന്റെ പുനരുത്ഥാനത്തിന്റെ അടിസ്ഥാനത്തിലും, അതിന്റെ ശക്തിയിലുമാണ്.

യുഗാന്ത്യ പ്രത്യാശയുടെ മൂലവും ക്രിസ്തുവിന്റെ ഉയിർപ്പു തന്നെ (1 തെസ്സ. 4:4). ക്രിസ്തു മരിച്ചവരിൽ നിന്ന് ആദ്യഫലമായി ഉയിർത്തെഴുന്നേൽക്കുകയാൽ തന്നിൽ വിശ്വസിക്കുന്ന ഏവരും നിത്യജീവനിലേക്കു ഉയിർപ്പിക്കപ്പെടും. കർത്താവായ യേശുവിനെ ഉയിർപ്പിച്ചവൻ ഞങ്ങളേയും യേശുവിനോടുകൂടെ തിരുസന്നിധിയിൽ നിറുത്തും എന്നു ഞങ്ങൾ അറിയുന്നു (2 കൊരി. 4:14). ക്രിസ്തു ഉയിർത്തെഴുന്നേറ്റു അതുകൊണ്ടു നാമും ഉയിർത്തെഴുന്നേൽക്കും എന്നാണ് പൗലോസ് വാദിക്കുന്നത് (1 കൊരി. 15:13 മു.).

### കർത്താവ് എന്ന നാമം

പൗലോസിന്റെ എഴുത്തുകളിൽ ഏറ്റമധികം ഉപയോഗിച്ചിട്ടുള്ള നാമമാണു 'കർത്താവ്' എന്നുള്ളത്. ഈ പേര് ഗ്രേക്കോ റോമൻ ദേവന്മാർക്കു നൽകിയിരുന്നു. മാത്രമല്ല പല ഭരണാധിപന്മാരും ആ പേര് ഉപയോഗിച്ചു.

എന്നാൽ യവന പശ്ചാത്തലത്തേക്കാൾ അധികമായി പൗലോസിൽ മുന്തിനിൽക്കുന്നതു യഹൂദപാരമ്പര്യമാണ്. യഹൂദന്മാരുടെ ആരാധനയിലും തിരുവെഴുത്തു വായനയിലും 'യാഹ്വേ' എന്ന പേരിനു പകരം 'അദോനെയ്' എന്ന എബ്രായ പദമാണു ചേർത്തിരിക്കുന്നത്. ആ പദത്തിന്റെ അർത്ഥം 'എന്റെ കർത്താവ്' എന്നാണ്. പഴയനിയമത്തിന്റെ ഗ്രീക്കു പരിഭാഷയിൽ (LXX) യാഹ്വേ എന്നതിനു പകരം 'കുറിയോസ്' (കർത്താവ്) എന്ന പദമാണ് ചേർത്തിരിക്കുന്നത്. മേൽപറഞ്ഞ കാര്യങ്ങൾ വെളിപ്പെടുത്തുന്നത് 'കർത്താവ്' എന്ന പേര് യഹോവയ്ക്ക് നൽകിയിട്ടുള്ളതാണ്. ആ പേരു തന്നെ യേശുക്രിസ്തുവിനു നൽകുമ്പോൾ യഹോവയ്ക്കു തുല്യമായ സ്ഥാനം കല്പിച്ചു എന്നാണർത്ഥം.

മനുഷ്യാവതാരകാലത്തു ഉപയോഗിക്കുന്ന പേരായിട്ടല്ല. ഉയിർത്തെഴുന്നേറ്റു മഹത്വീകരിക്കപ്പെട്ട യേശുക്രിസ്തുവിനു നൽകുന്ന പേരായിട്ടാണു കാണുന്നത്. അതിനാൽ കർത്താവ് എന്നുള്ള സ്ഥാനം തനിക്കു പുനരുത്ഥാനത്തിൽക്കൂടി ലഭ്യമായി (റോമ. 1:4). അവിടുന്ന് സകല മനുഷ്യരുടെമേലും ആധിപത്യവും കർതൃത്വവുമുള്ളവനായിത്തീർന്നു. സകല സൃഷ്ടികളും തന്നെ വണങ്ങി വന്ദിക്കുവാനുള്ളതാകുന്നു. എല്ലാ മുഴങ്കാലും എന്റെ മുമ്പിൽ കുമ്പിടും, എല്ലാ നാവും ഏറ്റുപറയും എന്ന് (യെശ. 45:23) യഹോവയെപ്പറ്റി പറഞ്ഞിരിക്കുന്നതു ക്രിസ്തുവിനെപ്പറ്റിയുള്ളതായി പൗലോസ് വ്യാഖ്യാനിക്കുന്നു (ഫിലി. 2:10). അതിനാൽ യഹോവയ്ക്കു തുല്യമായ സ്ഥാനവും പദവിയും അധികാരവും ക്രിസ്തുവിനുണ്ട് എന്നാണു മനസ്സിലാക്കേണ്ടത്.

**അഭ്യാസം**

1. കൊലോ. 1:15–20; 2:9; 2:6–10; എബ്രാ. 1:2–4 ഈ ഭാഗങ്ങൾ ശരിയായി പഠിച്ച് ക്രിസ്തുവിനെപ്പറ്റി എന്തെല്ലാം ഉൾക്കാഴ്ചകൾ ലഭിക്കുന്നു എന്ന് എഴുതുക.

2. ക്രിസ്തുവിന്റെ പുനരുത്ഥാനം എന്തുകൊണ്ട് വിശ്വസിക്കണം?



**പാഠം 2**

# യേശുക്രിസ്തു എന്തു ചെയ്തു? (രക്ഷിക പ്രവർത്തനം)

❑ ക്രിസ്തുവിന്റെ രക്ഷികപ്രവർത്തനം എങ്ങനെ മനസ്സിലാക്കാം? ❑ ഉപയോഗിച്ചിട്ടുള്ള പ്രതിരൂപങ്ങൾ ❑ പുറപ്പാടിനോട് ബന്ധപ്പെട്ടവ ❑ സൃഷ്ടിയോടു ബന്ധപ്പെട്ടവ ❑ യാഗത്തിൽ നിന്നുള്ളവ ❑ നീതിപീഠത്തിൽ നിന്നുള്ളവ ❑ വിശ്വാസം എന്ത്?

യേശുക്രിസ്തുവിനെക്കുറിച്ചുള്ള ചില സത്യങ്ങൾ നാം കണ്ടുകഴിഞ്ഞു. അതു നമ്മെ ന്യായമായി നയിക്കുന്നത് അവിടുന്ന് നിവർത്തിച്ച രക്ഷിക പ്രവൃത്തിയിലേക്കാണ്. ക്രിസ്തുവിജ്ഞാനീയം പൂർത്തിയാകുന്നതു രക്ഷികപ്രവർത്തനങ്ങളെക്കുറിച്ചുള്ള പഠനത്തിൽക്കൂടിയാണ്. പുതിയനിയമത്തിൽ ഇതിന്റെ സമർത്ഥമായ വ്യാഖ്യാനം പൗലോസിന്റെ ലേഖനങ്ങളിൽ കാണാം. പല പ്രതിരൂപങ്ങൾ (metaphors) ഉപയോഗിച്ചുകൊണ്ടാണ് ഈ അഗാധ വിഷയം വ്യക്തമാക്കാൻ ശ്രമിച്ചിരിക്കുന്നത്.

നമുക്ക് ഇന്ന് അവയിൽ പലതും അപരിചിതവും ദുർഗ്രാഹ്യവുമാണ്. എന്നാൽ പൗലോസിന്റെ സമകാലീനർക്ക് അവ ഹൃദ്യവും സുഗ്രാഹ്യ വുമായിരുന്നു.

പൗലോസിന്റെ പ്രതിരൂപങ്ങൾ അദ്ദേഹത്തിനു പരിചിതമായ പാര മ്പര്യങ്ങളിൽ നിന്നെടുത്തിട്ടുള്ളവയാണ്. യഹൂദമതത്തിലെ അനുഷ്ഠാന ങ്ങളും വിശ്വാസപ്രതീക്ഷകളും ഇവയെ രൂപീകരിക്കുന്നതിൽ സഹായിച്ചി ട്ടുണ്ട്. മോശയുടെ നേതൃത്വത്തിൽ ഉള്ള പുറപ്പാട് യിസ്രായേല്യ ചരിത്ര ത്തിലെ വലിയ സംഭവമാണ്. അന്ത്യകാലത്ത് മശിഹായിൽകൂടി സംപ്രാ പ്യമാകുന്ന അനുഭവത്തെയും പുതിയ പുറപ്പാടായും വിമോചനമായും പൗലോസ് കരുതി (1 കൊരി. 10:1–11 കാണുക). ഈ പശ്ചാത്തലത്തിൽ ക്രിസ്തുവിന്റെ രക്ഷിക പ്രവർത്തനത്തെ പൗലോസ് വിശേഷിപ്പിക്കു ന്നതു വീണ്ടെടുപ്പ് (Redemption) ആയിട്ടാണ്.

## 1. വീണ്ടെടുപ്പ്

റോമ. 3:24, 1 കൊരി. 1:30 കാണുക. വീണ്ടെടുപ്പിന്റെ അർത്ഥം പഴയ നിയമത്തിന്റെയും യഹൂദമതത്തിന്റെയും അടിസ്ഥാനത്തിലാണ് മനസ്സി ലാക്കേണ്ടത്. ഇതിന്റെ എബ്രായാ ക്രീയാരൂപം അർത്ഥമാക്കുന്നത് 'തിരിച്ചെടുക്കുക', നഷ്ടപ്പെട്ടുപോയ ഒന്ന് യഥാസ്ഥാനപ്പെടുത്തുക എന്നെല്ലാമാണ്. ഒരടിമയെ വീണ്ടെടുക്കുക എന്നു പറഞ്ഞാൽ അവന്റെ അടിമത്തത്തിൽനിന്ന് യഥാർത്ഥമായ സ്വാതന്ത്ര്യത്തിലേക്കു കൊണ്ടു വരിക എന്നാണ്. ഇസ്രായേൽ ദൈവത്തിന്റെ ജനമായിരുന്നു. എന്നാൽ അവർ ഈജിപ്തിലെ അടിമത്തത്തിൽ ആയി. അവരെ വീണ്ടും സ്വാത ന്ത്ര്യത്തിലേക്കും യഹോവയുടെ അവകാശത്തിലേക്കും കൊണ്ടുവരു ന്നതാണ് അവരുടെ വീണ്ടെടുപ്പ് (പുറ. 6:6, 15:13, സങ്കീ. 77:15 കാണുക).

ബാബിലോണിലെ പ്രവാസത്തിൽ നിന്ന് യിസ്രായേല്യരെ തിരിച്ചു കൊണ്ടുവരുന്നത് യെശയ്യാ (41:14) വീണ്ടെടുപ്പായിട്ടാണ് ചിത്രീകരി ച്ചിരിക്കുന്നത്.

പൗലോസ് ഈ പ്രതിരൂപം ഉപയോഗിക്കുമ്പോൾ അത് യഹൂദ പാരമ്പ ര്യത്തിൽ ചിരപ്രതിഷ്ഠ നേടിയ ഒന്നായിരുന്നു. ക്രിസ്തീയ സഭയുടെ (പുതിയ യിസ്രായേൽ) അനുഭവം പാപത്തിൽ നിന്നുള്ള ഒരു വീണ്ടെടുപ്പ് ആണ്. അന്യാധീനപ്പെട്ടുപോയ ദൈവജനത്തെ വീണ്ടും തന്റെ സ്വന്തമാ യിരിപ്പാൻ തക്കവണ്ണം ദൈവം വിമോചിപ്പിക്കുകയായിരുന്നു.

## 2. ദത്തെടുത്ത് പുത്രത്വം നൽകി

ഗലാ. 3:23, 4:7 കാണുക. യിസ്രായേല്യരെ വിമോചിപ്പിച്ച് അവരെ ദൈവത്തിന്റെ പുത്രത്വ പദവിയിലേക്കുയർത്തിയെന്നു യഹൂദന്മാർ വിശ്വ

സിച്ചു. റാബിമാരുടെ ഉപദേശങ്ങളിൽ ഇക്കാര്യം ഉൾക്കൊണ്ടിരുന്നു. പുത്രത്വത്തിന്റെ ഈ പ്രതിരൂപത്തിൽ പ്രധാനമായും പ്രകടമാക്കുന്ന ആശയം ദൈവത്തിന്റെ മഹാകാരുണ്യമാണ്. അടിമകളായിരുന്ന ജനതയെ തന്റെ പുത്രത്വ പദവിയിലേക്കു ഉയർത്തി. ഇതിൽ ദൈവത്തിന്റെ മഹാകാരുണ്യം മാത്രമാണു അടിസ്ഥാനം (ആവ. 7:7-8 കാണുക).

യേശുക്രിസ്തുവിൽക്കൂടി ദൈവം മനുഷ്യവർഗ്ഗത്തിനു നൽകിയിരിക്കുന്നത് അവരെ പുത്രത്വ പദവിയിലേക്കുയർത്തി എന്നുള്ളതാണ്. അതിൽ യഹൂദനും യവനനും എന്നില്ല സ്ത്രീയെന്നും, പുരുഷനെന്നുമില്ല. എല്ലാവർക്കുമായി നൽകുന്ന ഉന്നത പദവിയാണ് (റോമ. 8:15 മു., എഫേ. 1:5).

### 3. പുതിയ സൃഷ്ടി

ഈ പ്രതിരൂപത്തിനടിസ്ഥാനം സൃഷ്ടിയെപ്പറ്റിയുള്ള വിശ്വാസമാണ്. പുറപ്പാടിൽ ദൈവത്തിന്റെ ശക്തി പ്രവർത്തിച്ചു. ആ ശക്തി തന്നെയാണു സൃഷ്ടിയിലും വ്യാപരിച്ചത്. ഈ അത്ഭുത പ്രപഞ്ചത്തെ മുഴുവൻ സൃഷ്ടിച്ചത് ദൈവശക്തിയിലാണ്.

യേശുക്രിസ്തുവിൽക്കൂടി സാധ്യമായിരിക്കുന്ന അനുഭവത്തെ ഒരു പുതിയ പുറപ്പാടായി മാത്രമല്ല പൗലോസ് കാണുന്നത്. അത് ഒരു പുതിയ സൃഷ്ടിയാണ് എന്നു വിശേഷിപ്പിക്കുന്നു. മനുഷ്യജാതിക്കും പ്രപഞ്ചത്തിനു മുഴുവനും ഒരു പുതിയ സംവിധാനവും (a new order) അവസ്ഥാവിശേഷവും യേശുക്രിസ്തു നൽകുന്നു. ആദിയിൽ സൃഷ്ടി നടത്തിയതുപോലെ ഇപ്പോൾ ക്രിസ്തുവിൽ ഒരു പുതിയ സൃഷ്ടി കൈവരുത്തുകയായിരുന്നു. "ക്രിസ്തു യേശുവിനെ കർത്താവെന്നു .... ഞങ്ങൾ പ്രസംഗിക്കുന്നത് ഇരുട്ടിൽ നിന്നു വെളിച്ചം പ്രകാശിക്കേണം എന്ന് അരുളിചെയ്ത ദൈവം .... " (2 കൊരി. 4:5-6). ഇവിടെ പ്രപഞ്ച സൃഷ്ടിയുടെ സൂചനയുണ്ട്. അതുപോലെ ക്രിസ്തുവിൽക്കൂടി ഒരു പുതിയ പ്രപഞ്ചം ഉദയം ചെയ്യുന്നു എന്നാണ്. ഒരുവൻ ക്രിസ്തുവിലായാൽ അവൻ പുതിയ സൃഷ്ടി ആകുന്നു. പഴയതു കഴിഞ്ഞു പോയി ഇതാ, അതു പുതുതായി തീർന്നിരിക്കുന്നു (2 കൊരി. 5:17). ഓരോ വ്യക്തിയും പുതിയ സൃഷ്ടി ആയിത്തീരുന്നു എന്നതാണ് ഈ വാക്യത്തിന്റെ ഉള്ളടക്കം. ക്രിസ്തുവിൽക്കൂടി സാധ്യമായ അനുഭവത്തിന്റെ മൗലികമായ സ്വഭാവം വിശേഷിപ്പിക്കുന്നതിനു പുതിയ സൃഷ്ടി എന്നു പറഞ്ഞെങ്കിലേ മതിയാവൂ.

### 4. അനുരഞ്ജനം (Reconcilation)

ആദാമിന്റെ വീഴ്ചയുടെ ഫലം ദൈവവുമായി ശത്രുത ഉളവായി എന്നതാണ്. മാത്രമല്ല മനുഷ്യർ തമ്മിലും (കയീൻ - ഹാബേൽ സംഭവം)

കല്പന ലംഘനം മൂലം എതിർപ്പിന്റേയും അകൽച്ചയുടേയും മനോഭാവ മുണ്ടായി; ദൈവത്തിൽ നിന്നു സ്വതന്ത്രനാകാനുള്ള ശ്രമവും. പൗലോസ് ഈ അവസ്ഥയെ ശത്രുതയുടേയും ഐതര്യത്തിന്റേ (alienation) തുമായി ചിത്രീകരിക്കുന്നു. ശത്രുക്കളായിരിക്കുമ്പോൾതന്നെ നമുക്ക് അവന്റെ പുത്രന്റെ മരണത്താൽ ദൈവത്തോടു നിരപ്പു വന്നു എങ്കിൽ ..... എത്ര അധികമായി രക്ഷിക്കപ്പെടും. അത്രയുമല്ല നമുക്ക് ഇപ്പോൾ നിരപ്പു ലഭിച്ചതിനു നമ്മുടെ കർത്താവായ യേശുക്രിസ്തു മുഖാന്തരം നാം ദൈവ ത്തിൽ പ്രശംസിക്കുന്നു (റോമ. 5:10–11). ഇതിനെ തുടർന്ന് ആദാമിന്റെ കാര്യം പറയുന്നതിനാൽ പൗലോസിന്റെ ചിന്ത സൃഷ്ടിയുടെ ആരംഭ ത്തിലേക്കാണ് തിരിഞ്ഞത്. അവൻ മുഖാന്തിരം സമാധാനം ഉണ്ടാക്കി ... നിരപ്പിപ്പാനും പിതാവിനു പ്രസാദം തോന്നി (കൊലോ. 1:20). ഇവിടെ മനുഷ്യനും പ്രകൃതിയും തമ്മിലുള്ള ശത്രുത ക്രിസ്തു മുഖാന്തരം നിർമ്മാർജ്ജനം ചെയ്യപ്പെട്ടതായി പറയുന്നു. പൗലോസിന്റെ കാഴ്ചപ്പാ ടിൽ യേശുക്രിസ്തുവിന്റെ ദൗത്യം തന്നെ അനുരഞ്ജനവും സമാധാ നവും കൈവരുത്തുകയാണ്. അവിടുത്തെ ശുശ്രൂഷ അനുരഞ്ജന ത്തിന്റെ ശുശ്രൂഷയാണ് (2 കൊരി. 5:17–21 കാണുക).

ഒരു കാര്യം ഇവിടെ സ്പഷ്ടമാക്കേണ്ടതുണ്ട്. ദൈവം മനുഷ്യരെ ദ്വേഷിച്ചതായോ വെറുത്തതായോ പൗലോസ് ഒരിക്കലും പറയുന്നില്ല. ദൈവം കരുണയോടും വാത്സല്യത്തോടും മനുഷ്യനെ തന്നോട് യോജിപ്പി ക്കുവാനാണ് ആഗ്രഹിക്കുന്നത്. അതിനു താൻ തന്നെ മുൻകൈയെടുത്ത് സ്വപുത്രനെ ലോകത്തിലേക്കു അയച്ചു. ദൈവത്തിന്റെ മനോഭാവത്തിനു ഒരിക്കലും മാറ്റമില്ല. മനുഷ്യനിലാണ് മാറ്റം സംഭവിക്കുന്നത്. ദൈവവു മായി മനുഷ്യൻ അനുരഞ്ജനപ്പെട്ടതിന്റെ ഫലമായി അവൻ സമാധാ നവും സ്വസ്ഥതയും ഉള്ളവനായി (2 കൊരി. 13:11; ഫിലി, 4:9; 1 തെസ്സ. 5:23).

ദൈവവുമായുള്ള അനുരഞ്ജനം മൂലം മനുഷ്യർ തമ്മിലും മനു ഷ്യനും പ്രകൃതിയും തമ്മിലും സമാധാനം സാധ്യമായി എന്നു പൗലോസ് വിശ്വസിച്ചു (എഫേ. 2:16).

### 5. ക്രിസ്തു പാപപരിഹാരയാഗമായിത്തീർന്നു

യഹൂദ മതാനുഷ്ഠാനത്തിലെ യാഗമാണ് മറ്റൊരു പ്രതിരൂപമായിട്ടെടു ത്തിട്ടുള്ളത്.അന്നുള്ളവർക്ക് അത് വേഗം മനസ്സിലാകുമായിരുന്നു. മനുഷ്യന്റെ പാപപരിഹാരത്തിനുള്ള മാർഗമായിത്തീരുന്നതിന് ദൈവം ക്രിസ്തുയേശുവിനെ നിയോഗിച്ചു. സ്വന്തം രക്തം ചിന്തി സ്വജീവൻ യാഗ മായി അർപ്പിച്ച ക്രിസ്തുവിലുള്ള വിശ്വാസത്തിലൂടെയാണു പാപങ്ങൾ പൊറുക്കപ്പെടുന്നത്. ഇങ്ങനെ മനുഷ്യരുടെ പാപങ്ങൾ കണക്കിലെടു

ക്കാതെ സഹിഷ്ണുതാപൂർവ്വം അവ ഇല്ലായ്മ ചെയ്ത പൂർവ്വകാലത്തും ഇക്കാലത്തും ദൈവം തന്റെ നീതി വെളിപ്പെടുത്തുന്നു (റോമ. 3:25–26).

മനുഷ്യർക്കുവേണ്ടി അറുക്കപ്പെട്ട പെസഹാക്കുഞ്ഞാട് ക്രിസ്തുവാകുന്നു എന്നു പൗലോസ് പറയുന്നു (കൊരി. 5:7) അതുപോലെ പാപപരിഹാര ദിവസം നടക്കുന്ന ബലിയർപ്പണത്തെ അടിസ്ഥാനമാക്കിയും ക്രിസ്തുവിന്റെ മരണത്തെ വിശദീകരിക്കുന്നു. മനുഷ്യന്റെ പാപം തുടച്ചു നീക്കാനുള്ള മുഖാന്തരമായി ക്രിസ്തുവിനെ ദൈവം ആക്കിയിരിക്കുന്നു (റോമ. 3:24). പാപപരിഹാര ദിവസം മഹാപുരോഹിതൻ മൃഗരക്തവുമായി അതിവിശുദ്ധ സ്ഥലത്തേക്കു പ്രവേശിച്ച് 'കൃപാസന'ത്തിൽ തളിക്കുന്നതു മൂലം പാപം പരിഹരിക്കപ്പെട്ടു (അനുഷ്ഠാനപരമായ ലംഘനങ്ങൾ) എന്നാണ് വിശ്വസിച്ചിരുന്നത്. യഥാർത്ഥത്തിലുള്ള 'കൃപാസനം' (hilasterion mercy seat) ക്രിസ്തു ആയിത്തീർന്നുകൊണ്ട് നമ്മുടെ പാപങ്ങൾക്ക് (moral sin) പരിഹാരം വരുത്തിയിരിക്കുന്നു എന്നാണ് പൗലോസ് പറയുന്നത്.

### 6. വിശ്വാസത്താൽ നീതീകരിച്ചു

നീതിന്യായ കോടതിയിലെ ചിത്രമാണ് ഇവിടെയുള്ളത്. പക്ഷേ അതു പഴയനിയമ ചിന്താഗതിയുടെയും യഹൂദ വിശ്വാസത്തിന്റേയും അടിസ്ഥാനത്തിലാണ് മനസ്സിലാക്കേണ്ടത്.

സാധാരണ അർത്ഥത്തിൽ നീതീകരിക്കുക എന്നു പറഞ്ഞാൽ നീതി നടത്തുക എന്നാണ്. അർഹമായ നടപടി കൈക്കൊള്ളുക. ശിക്ഷിക്കേണ്ടവരെ ശിക്ഷിക്കുക. നിർദോഷികളെ വെറുതേ വിടുക എന്നാണ്. ന്യായാധിപൻ എത്രയും നിഷ്പക്ഷമായ തെളിവുകളുടെ വെളിച്ചത്തിൽ സത്യസന്ധമായി വിധി പ്രസ്താവിക്കുകയാണു ചെയ്യുന്നത്.

എന്നാൽ പുരാതന യിസ്രായേലിൽ അങ്ങനെയായിരുന്നില്ല. രാജാവ് ന്യായപീഠത്തിൽ ഇരുന്നുകൊണ്ട് തെളിവെടുക്കുന്നു. അതിനുശേഷം നീതി നടപ്പാക്കുന്നതിൽ ജാഗരൂകനാകുന്നു. മർദ്ദിതരും പീഡിതരുമായവരുടെ സഹായത്തിനെത്തുന്നു. അവരെ വിമോചിപ്പിക്കുന്നതിനും അവർക്കുവേണ്ടി ന്യായം നടത്തിക്കൊടുക്കുന്നതിനും വീറോടെ പ്രവർത്തിക്കുന്നു. നീതീകരിക്കുക എന്നു പറയുമ്പോൾ ഈ അർത്ഥമാണു പൗലോസ് നൽകുന്നത്. ന്യായകർത്താവായ ദൈവം മനുഷ്യന്റെ ദുരവസ്ഥ ദർശിച്ചു. അവൻ പാപത്തിൽ അടിമപ്പെട്ട് നിസ്സഹായനായി കഴിയുന്നു. നസ്രായനായ യേശുവിൽക്കൂടി നിസ്സഹായനായ മനുഷ്യന്റെ സഹായത്തിനു ദൈവം എത്തുന്നു. മനുഷ്യനെ ഉദ്ധരിച്ച് ഒരു പുതിയ പദവിയും ലക്ഷ്യവും നൽകുന്നു. യേശുക്രിസ്തുവിന്റെ പ്രവർത്തനങ്ങളിൽ പൗലോസ് ദർശിച്ചതു പാപികളെ സ്നേഹിക്കയും അവർക്കു

വേണ്ടി ജാഗരിക്കയും ചെയ്യുന്ന ഒരു കർത്താവിനെയാണ്. ആ കർത്താവ് സകല മനുഷ്യവർഗത്തോടും കാരുണ്യമുള്ളവനും, അവരെ ഉദ്ധരിക്കുന്ന വനുമാണ്. അവിടുത്തെ മരണം മൂലം സാധിച്ചത് ഇതത്രേ. ഈ വലിയ അനുഭവത്തെപ്പറ്റി ഓർക്കുമ്പോൾ മനുഷ്യൻ കൃതജ്ഞതാപൂർണ്ണനായി ത്തീരുന്നു.

### 7. വിശ്വാസത്തിന്റെ സ്ഥാനം

ദൈവം യേശുക്രിസ്തുവിൽക്കൂടി മനുഷ്യനു ചെയ്ത രക്ഷികപ്രവർ ത്തനത്തെ വിവിധ പ്രതിരൂപങ്ങളിൽക്കൂടി വ്യക്തമാക്കുകയായിരുന്നു. എന്നാൽ മനുഷ്യൻ അത് (ദൈവത്തിന്റെ രക്ഷ) എങ്ങനെ സ്വായത്ത മാക്കാമെന്നാണ് തുടർന്നു ചിന്തിക്കേണ്ടത്. അതിനു പൗലോസ് നൽകുന്ന മറുപടി 'വിശ്വാസത്താൽ' എന്നതാണ്.

വിശ്വാസമെന്നുള്ളത് അന്ധമായി എന്തും അംഗീകരിക്കുക എന്നുള്ള തല്ല. കുറെ തത്ത്വസംഹിതകളുടെ സമാഹാരവുമല്ല ഇവിടെ വിശ്വാസം കൊണ്ട് അർത്ഥമാക്കുന്നത്. മനുഷ്യന്റെ സ്വന്തം കഴിവിലും നേട്ടത്തിലും ഊന്നൽ കൊടുക്കുന്നതിനു പകരം അവന്റെ ബലഹീനതയും പരിമി തിയും അംഗീകരിച്ചുകൊണ്ട് യേശുക്രിസ്തുവിൽക്കൂടി വെളിപ്പെട്ട ദിവ്യ സ്നേഹത്തിലും കാരുണ്യത്തിലും സ്വയം അർപ്പിക്കുന്ന അനുഭവമാണ്. വിശ്വാസം, സ്വയം അറിയുന്നതും, സ്വയം ത്യജിക്കുന്നതുമാണ് (Faith in self knowledge and self abandonment).

#### അഭ്യാസം

1. രക്ഷയെപ്പറ്റി വിശദീകരിക്കുന്ന പല പ്രതിരൂപങ്ങൾ നാം മുകളിൽ കണ്ടു. അവയിൽ ഏതാണ് ഭാരതീയ പശ്ചാത്തലത്തിൽ ഏറ്റം യുക്തമായിക്കാണുന്നത്? കാരണം പറയുക.
2. വിശ്വാസവും പ്രവൃത്തിയും തമ്മിലുള്ള ബന്ധം വ്യക്തമാക്കുക.

## പാഠം 3

# പരിശുദ്ധാത്മാവിലുള്ള ജീവിതം

❑ വിശ്വാസത്തിന്റെ പശ്ചാത്തലം ❑ യഹൂദമതത്തിലും റാബിമാരുടെ പ്രതീക്ഷയിലും ❑ പൗലോസിന്റെ വ്യക്തിപരമായ അനുഭവം ❑ ക്രിസ്തുവും പരിശുദ്ധാത്മാവും ❑ പരിശുദ്ധാത്മാവ് ഒരു ആളത്വം ❑ കൊരിന്ത്യലേഖനത്തിലെ ചിന്ത ❑ പരിശുദ്ധാത്മാവിന്റെ ചില ചിഹ്നങ്ങൾ.

ക്രിസ്തുവിജ്ഞാനീയത്തോടു ചേർന്നു പഠിക്കേണ്ടതാണ് വിശുദ്ധാത്മ വിജ്ഞാനീയം (Doctrine of the Holy Spirit). ഒരു നാണയത്തിന്റെ രണ്ടു വശംപോലെ രണ്ടും പരസ്പരം ബന്ധിതമാണ്. ക്രിസ്തുവിലുള്ള ജീവിതം (Life in Christ) എന്നതിനെ പരിശുദ്ധാത്മാവിലുള്ള ജീവിതം (Life in the Spirit) ആയും ചിത്രീകരിക്കാം. പൗലോസിന്റെ ചിന്തയിൽ യേശുക്രിസ്തുവും പരിശുദ്ധാത്മാവും തമ്മിൽ അഭേദ്യമായ ബന്ധമാണുള്ളത്. സഭ ക്രിസ്തുവിന്റെ ശരീരമായിരിക്കുന്നതുപോലെ പരിശുദ്ധാത്മാവിൽ വസിക്കുന്ന സമൂഹവുമാണ്.

### പൗലോസിന്റെ വിശ്വാസപശ്ചാത്തലം

മൗലികമായ രണ്ടു കാര്യങ്ങൾ ഓർത്തിരിക്കണം. പൗലോസ് ഒരു യഹൂദനായിരുന്നു. ആത്മാവിനെപ്പറ്റിയുള്ള അദ്ദേഹത്തിന്റെ അവബോധം യഹൂദ പാരമ്പര്യത്തിൽ നിന്നു ലഭിച്ചതാണ്. എന്നാൽ പൗലോസ് ഒരു ക്രിസ്ത്യാനി ആയിത്തീർന്നു. അദ്ദേഹത്തിന്റെ യഹൂദപാരമ്പര്യം യേശുക്രിസ്തുവിന്റെ സ്വാധീനത്തിനു വിധേയമായി. ഈ രണ്ടു കാര്യങ്ങളാണ് അദ്ദേഹത്തിന്റെ ചിന്തകളെ രൂപപ്പെടുത്തിയിട്ടുള്ളത്. യഹൂദപാരമ്പര്യവും ക്രിസ്തുവിലുള്ള അനുഭവവും.

യഹൂദപാരമ്പര്യം പഴയനിയമത്തിൽ 'റൂഹാ' എന്ന പദത്തിനു കാറ്റ്, മനുഷ്യനിലുള്ള ആത്മാവ്, മനുഷ്യജീവിതത്തിൽ കടന്നെത്തുന്ന ദൈവ ശക്തി എന്നെല്ലാം അർത്ഥമുണ്ട്. ഈ മൂന്നാമത്തെ അർത്ഥത്തിലാണ് നാം ചർച്ച ചെയ്യുന്നത്. മശിഹായുടെ യുഗത്തെപ്പറ്റിയുള്ള യഹൂദവിശ്വാസത്തിൽ ആത്മവ്യാപാരത്തെക്കുറിച്ച് പ്രതീക്ഷിച്ചിരുന്നു.

നിർജീവമായ അസ്ഥികളെപ്പോലെ കഴിയുന്ന യിസ്രായേൽ ജനതയുടെമേൽ ദൈവത്തിന്റെ ആത്മാവ് (കാറ്റ്) പ്രവർത്തിക്കുമ്പോൾ അവർ ശക്തിയുള്ളവരായിത്തീരുന്ന ചിത്രം യെഹസ്ക്കേൽ നൽകുന്നുണ്ട് (37:1–11). അന്ത്യകാലത്തു (മശിഹായുഗം) സകല ജഡത്തിന്മേലും ആത്മാവിനെ പകരുന്ന കാര്യം യോവേൽ പ്രവാചകനും സൂചിപ്പിച്ചു (2:26 മു.). ആദിമസഭ വിശ്വസിച്ചതു മശിഹായുഗം വന്നു കഴിഞ്ഞു എന്നും

പരിശുദ്ധാത്മദാനം ലഭിച്ചു എന്നുമാണ്. ഈ വിശ്വാസത്തിലേക്കാണ് പൗലോസ് കടന്നുവരുന്നത്. തനിക്കു ലഭിച്ച അനുഭവത്തിൽക്കൂടിയും സഭയുടെ ഈ നൂതനാനുഭവത്തെ പൗലോസ് വിശകലനം ചെയ്തു വിശദീകരിക്കുകയാണു ചെയ്തിട്ടുള്ളത്. യേശുക്രിസ്തു പൗലോസിനെ സ്വീകരിച്ചപ്പോൾ ഒരു പുതിയ അനുഭവത്തിലേക്കു പൗലോസ് കടന്നു. അത് ഒരു പുതിയ തലത്തിലുള്ള ജീവിതമായിരുന്നു. ജഡത്തിന്റെ പോരാട്ടങ്ങളിൽനിന്നു വിമുക്തമായി ദിവ്യചൈതന്യം കൊണ്ടു നിറഞ്ഞ ജീവിതം. ആ ചൈതന്യധാര തന്റെ ജീവിതത്തെ മുഴുവനായി നയിച്ചു, നിയന്ത്രിച്ചു. തന്നിൽ വ്യാപരിച്ച ആ ചൈതന്യം ദൈവം തന്നെയെന്നു പൗലോസ് വിശ്വസിച്ചു.

## 2. പരിശുദ്ധാത്മാവും ക്രിസ്തുവും തമ്മിലുള്ള ബന്ധം

ക്രിസ്തുവിനെക്കുറിച്ചും പരിശുദ്ധാത്മാവിനെക്കുറിച്ചും ഒരേ വിധത്തിലുള്ള പ്രസ്താവനകൾ കാണാം.

1. പരിശുദ്ധാത്മാവിൽക്കൂടിയും ക്രിസ്തുവിൽക്കൂടിയും ദൈവസ്നേഹം ലഭ്യമാകുന്നു. (റോമ. 5:5; 5:39).

2. ക്രിസ്തുവിലും പരിശുദ്ധാത്മാവിലും വിശ്വാസികൾക്ക് സമാധാനം ഉണ്ട് (ഫിലി. 4:7; റോമ. 14:17).

3. ക്രിസ്തുവും ആത്മാവും ജീവൻ നൽകുന്നു (റോമ. 6:23; 2 കൊരി. 3:6).

4. ക്രിസ്തുവും ആത്മാവും വിശ്വാസികളുടെ ഹൃദയങ്ങളിൽ വസിക്കുന്നു (റോമ. 8:10).

5. ക്രിസ്തുവിൽക്കൂടിയും ആത്മാവിൽക്കൂടിയും സ്വാതന്ത്ര്യം ലഭിക്കുന്നു (ഗലാ. 2:4).

ക്രിസ്തുവിന്റെ പ്രവർത്തനത്തിനു തുല്യമായി തന്നെ ആത്മാവിന്റെ പ്രവർത്തനത്തെക്കുറിച്ചും പറയുമ്പോൾ രണ്ട് ആളത്തങ്ങളുടെ വ്യതിരിക്തതയും, പരസ്പര യോജിപ്പും വെളിപ്പെടുത്തുന്നതായിട്ടാണ് മനസ്സിലാക്കേണ്ടത്.

## 3. പരിശുദ്ധാത്മാവ് ഒരു ആളത്തം

കേവലം ഒരു ചൈതന്യമായിട്ടല്ല പൗലോസ് ആത്മാവിനെ മനസ്സിലാക്കിയത്. ക്രിസ്തുവിനെപ്പോലെയുള്ള ഒരു ആളത്തമായി അദ്ദേഹം വിശ്വസിച്ചു. ആത്മാവു സകലത്തേയും ദൈവത്തിന്റെ ആഴങ്ങളേയും ആരായുന്നു (2 കൊരി. 2:10). 'ആത്മാവു ഉപദേശിക്കുന്ന വചനങ്ങൾ' (1

കൊരി. 2:23) എന്നു പറയുമ്പോൾ ആളത്തം സങ്കല്പിക്കുന്നു. 'ദൈവത്തിന്റെ പരിശുദ്ധാത്മാവിനെ ദുഃഖിപ്പിക്കരുത്. അവനാലല്ലോ നിങ്ങൾക്കു വീണ്ടെടുപ്പുനാളിനായി മുദ്രയിട്ടിരിക്കുന്നത്' (എഫേ. 4:30).

ആളത്തത്തിന്റെ ഘടകങ്ങളായി നാം മനസ്സിലാക്കുന്നത് വിചാരം (Intellect), വികാരം (Emotion), ഇച്ഛാശക്തി (Will) എന്നിവയാണ്. പരിശുദ്ധാത്മാവിന് ഇതു മൂന്നും ഉള്ളതായിട്ടാണ് മുകളിൽ ചേർത്ത വാക്യങ്ങളിൽ വ്യക്തമാക്കുന്നത്. വിശുദ്ധാത്മ വിജ്ഞാനീയത്തിൽ പൗലോസ് നൽകുന്ന ഒരു വലിയ സംഭാവനയാണിത്. യോഹന്നാന്റെ സുവിശേഷത്തിൽ ഈ ആശയം പിന്നീടു കൂടുതൽ വിശദമാക്കുന്നുണ്ട്.

## 4. ആത്മാവിന്റെ കൃപാവരങ്ങൾ

1 കൊരി. 12-14 വരെയുള്ള അധ്യായങ്ങളിൽ ആത്മാവിന്റെ കൃപാവരങ്ങളെക്കുറിച്ചു പ്രതിപാദിക്കുന്നു. കൊരിന്ത്യരിൽ കടന്നുകൂടിയ പിശകായ ധാരണകളെ ദുരീകരിക്കുകയാണു ലക്ഷ്യം. ഇന്നുള്ള പല തെറ്റുധാരണകളെയും ദുരീകരിക്കുവാനും ഇതു പര്യാപ്തമാണ്.

1. പരിശുദ്ധാത്മാവിനെപ്പറ്റിയുള്ള ഏത് ഉപദേശവും ക്രിസ്തുവിനോടുള്ള ബന്ധത്തിൽ മാത്രമേ വിലയിരുത്താൻ പാടുള്ളു. ക്രിസ്തുവിനെ കർത്താവ് എന്നു ഏറ്റുപറയുവാൻ ആത്മപ്രവർത്തനം സഹായിക്കുന്നുണ്ടോ എന്നാണു നോക്കേണ്ടത് (1 കൊരി. 12:3).

2. പരിശുദ്ധാത്മാവ് വിവിധ കൃപാവരങ്ങളിൽക്കൂടി വ്യാപരിക്കുന്നു. എന്നാൽ കൃപാവരങ്ങളിൽ വ്യത്യാസമുണ്ട്. ആത്മാവ് ഒന്നത്രേ. ശുശ്രൂഷകളിൽ വ്യത്യാസം ഉണ്ട്. കർത്താവ് ഒരുവൻ, വീര്യപ്രവർത്തികളിൽ വ്യത്യാസം ഉണ്ട്. എങ്കിലും എല്ലാവരിലും എല്ലാം പ്രവർത്തിക്കുന്ന ദൈവം ഒരുവൻ തന്നെ (1 കൊരി. 12:4). ഈ കൃപാവരങ്ങളെ താഴെപ്പറയുംപ്രകാരം നൽകിയിരിക്കുന്നു. ജ്ഞാനം, പരിജ്ഞാനം, വിശ്വാസം, രോഗശാന്തി, വീര്യപ്രവർത്തി, പ്രവചനം, പലവിധ ഭാഷകൾ, ഭാഷകളുടെ വ്യാഖ്യാനം.

3. വൈവിധ്യമാർന്ന കൃപാവരങ്ങൾ നൽകുന്നു എങ്കിലും ആത്മാവ് ഒന്നാണ്. കൃപാവരങ്ങളിൽക്കൂടി ഐക്യവും ആത്മികാഭിവൃദ്ധിയുമാണ് (edification) സാധിക്കുന്നത്. ശരീരം ഒന്നും അതിന് അവയവം പലതുമായിരിക്കെ എല്ലാം ഒരു ശരീരവും ആയിരിക്കുന്നതുപോലെ ആകുന്നു ക്രിസ്തുവും. 'യഹൂദന്മാരോ യവനന്മാരോ ദാസന്മാരോ സ്വതന്ത്രരോ നാം എല്ലാവരും ഏക ശരീരമാകുമാറ് ഒരേ ആത്മാവിൽ സ്നാനം ഏറ്റും എല്ലാവരും ഒരേ ആത്മാവിനെ പാനം ചെയ്തുമിരിക്കുന്നു' (1 കൊരി. 12:12-13).

4. കൃപാവരങ്ങളിൽ വെച്ചേറ്റവും ഉൽകൃഷ്ടമായത് സ്നേഹമാണ്. അഗപ്പേ (agape) എന്ന ഗ്രീക്കു പദം ക്രിസ്തീയ സുവിശേഷത്തിന്റെ ഒരു സൃഷ്ടിയാണ്. നിസ്വാർത്ഥവും ത്യാഗപൂർണ്ണവുമായ ദൈവത്തിന്റെ കാരുണ്യാതിരേകവും വാത്സല്യവുമാണ് ആ വാക്കു കൊണ്ട് അർത്ഥമാക്കുന്നത്. സ്നേഹത്തിന്റെ ശരിയായ നിർവചനം പൗലോസ് നൽകുന്നു. സ്നേഹം ദീർഘമായി ക്ഷമിക്കയും ദയ കാണിക്കയും ചെയ്യുന്നു. സ്നേഹം സ്പർദ്ധിക്കുന്നില്ല. സ്നേഹം നിഗളിക്കുന്നില്ല. ചീർക്കുന്നില്ല. അയോഗ്യമായി നടക്കുന്നില്ല. സ്വാർത്ഥം അന്വേഷിക്കുന്നില്ല. ദേഷ്യപ്പെടുന്നില്ല, ദോഷം കണക്കിടുന്നില്ല (1 കൊരി. 13:4–7).

പരിശുദ്ധാത്മാവ് ശക്തിയും വിവേചനവും നൽകുന്നതോടൊപ്പം ഐക്യത്തിലേക്കു നയിക്കയും ചെയ്യുന്നു. സമൂഹത്തെ കെട്ടുറപ്പുള്ള ഒന്നാക്കിത്തീർക്കുന്നു. സഭയുടെ കൂട്ടായ ജീവിതം സാധ്യമാക്കുന്നതും ഉറപ്പിക്കുന്നതും പരിശുദ്ധാത്മാവാണ്. അന്യഭാഷ ഏറ്റം അവസാനമായി പറഞ്ഞിരിക്കുന്നതുതന്നെ ശ്രദ്ധേയമാണ്. അതിനു അമിതമായ പ്രാധാന്യം നൽകി സഭയുടെ ഐക്യത്തെ ഭഞ്ജിക്കുന്ന അവസ്ഥ ആയിരുന്നു കൊരിന്തിൽ. അന്യഭാഷയെക്കാൾ പ്രധാനം ജ്ഞാനവും വിശ്വാസവും സ്നേഹവുമാണ് എന്നത്രേ പൗലോസ് അവരെ ധരിപ്പിക്കുന്നത്. ആത്മികവർദ്ധനവു വരുത്തുന്ന പ്രവചനവരത്തിനും അന്യഭാഷയേക്കാൾ അധികമായ പ്രാധാന്യം നൽകി (1 കൊരി. 14 കാണുക).

പരിശുദ്ധാത്മാവിലുള്ള ക്രിസ്തീയ ജീവിതത്തിന്റെ സ്വഭാവം അപ്പസ്തോലൻ വിവരിക്കുന്നത് കാണുക. 'ആത്മാവിന്റെ ഫലമോ, സ്നേഹം, സന്തോഷം, സമാധാനം, ദീർഘക്ഷമ, ദയ, പരോപകാരം, വിശ്വസ്തത, സൗമ്യത, ഇന്ദ്രിയജയം' എന്നിവയത്രേ (ഗലാ. 5:22).

## പരിശുദ്ധാത്മാവിന്റെ ചില ചിഹ്നങ്ങൾ (Symbols)

അദൃശ്യനായ ദൈവാത്മാവിന്റെ സ്വഭാവത്തേയും വ്യാപാരത്തേയും വ്യക്തമാക്കുവാൻ പൗലോസ് ചില ചിഹ്നങ്ങൾ (Symbols) ഉപയോഗിച്ചിട്ടുണ്ട്. അവയിൽ ചിലതു പ്രത്യേക പഠനമർഹിക്കുന്നു.

**1. അച്ചാരം**

2 കൊരി. 5:5; എഫേ. 1:14 – 'അറബോൺ' എന്ന ഗ്രീക്കു പദം കച്ചവടക്കാര്യങ്ങളിൽ ഉപയോഗിക്കുന്ന പദമാണ്. വിലയുടെ ഭാഗമായും നടത്തിയ സമ്മതത്തിന്റെ ഉറപ്പായും നൽകുന്നതത്രേ അച്ചാരം. പരിശുദ്ധാത്മാവിന് ഈ പദമുപയോഗിക്കുമ്പോൾ ഭാവിയിൽ നമുക്കു പ്രാപിപ്പാനുള്ള അവകാശത്തിന്റെ ഭാഗമായും ഉറപ്പായും ആത്മദാനത്തെ മനസ്സിലാക്കാമെന്നാണ്. ആധുനിക ഗ്രീക്കിൽ അറബോൺ എന്ന പദം വിവാഹ

മോതിരത്തിനും ഉപയോഗിക്കാറുണ്ട്. പരസ്പരമുള്ള സമ്മതത്തിന്റേയും ഉടമ്പടിയുടേയും ഉറപ്പാണല്ലോ മോതിരം. സ്വർഗരാജ്യത്തിന്റെ അനുഭവം ഇപ്പോൾത്തന്നെ നമുക്ക് ആസ്വദിക്കാൻ കഴിയുന്നു. എന്നു മാത്രമല്ല, പൂർണ്ണമായ അവകാശം പ്രാപിക്കും എന്നതിന്റെ സ്ഥിരീകരണവുമാണു പരിശുദ്ധാത്മാവ്.

**2. മുദ്ര (Seal)**

2 കൊരി. 1:22; എഫേ. 1:14; 4:13 – ആത്മാവിനാൽ മുദ്രയിട്ടിരിക്കുന്നു. ഇതും ബിസിനസ്സ് ലോകത്തിൽ നിന്നെടുത്തിട്ടുള്ള പ്രതിരൂപമാണ്. ഒരു സാധനത്തിന്റെ ഭദ്രത ഉറപ്പു വരുത്തുന്നതിനു മുദ്ര വയ്ക്കുമായിരുന്നു. അതുപോലെ ആരുടെ വക എന്നു കാണിക്കുന്നതിനും. ഈ അർത്ഥത്തിൽ പരിശുദ്ധാത്മ മുദ്ര പ്രാപിച്ചതിനാൽ നാം ആരുടെ വകയെന്നു കാണിക്കുന്നു. ദൈവത്തിന്റെ സ്വന്തമാണ്. ദുഷ്ട ശക്തിയിൽ നിന്നുള്ള ഭദ്രതയും അതു നിമിത്തമുണ്ടാകും.

**അഭ്യാസം**

1. റോമ. 8-ാം അധ്യായം വായിച്ചതിനുശേഷം അതിൽ നിന്നുള്ള ഉൾക്കാഴ്ചകൾ എന്തെന്നു കണ്ടുപിടിക്കുക.
2. ആത്മവരങ്ങളും ആത്മഫലങ്ങളും തമ്മിൽ എന്താണു വ്യത്യാസം?
3. ഇന്നത്തെ കാരിസ്മാറ്റിക് പ്രസ്ഥാനത്തെ പൗലോസിന്റെ വിശ്വാസത്തിന്റെ അടിസ്ഥാനത്തിൽ വിലയിരുത്തുക?



**പാഠം 4**

## സഭാവിജ്ഞാനീയം

❑ സഭയെപ്പറ്റിയുള്ള ഉൽക്കണ്ഠ മുറ്റിനിൽക്കുന്നു ❑ എക്ളീസിയാ എന്ന പദം ❑ ദൈവത്തിന്റെ സഭ ❑ വിശുദ്ധന്മാർ ❑ ദൈവത്തിന്റെ മന്ദിരം ❑ ക്രിസ്തുവിന്റെ മണവാട്ടി ❑ ക്രിസ്തുവിന്റെ ശരീരം

ക്രിസ്തുവിനെക്കുറിച്ചും പരിശുദ്ധാത്മാവിനെക്കുറിച്ചും പഠിച്ചുകഴിഞ്ഞാൽ അടുത്തതായി മനസ്സിലാക്കേണ്ടതു സഭയെക്കുറിച്ചുള്ള അപ്പസ്തോലന്റെ വീക്ഷണമാണ്. സഭാവിജ്ഞാനീയം മുകളിൽ കണ്ട രണ്ടു വിഷയങ്ങളോടും ബന്ധപ്പെട്ടു മാത്രമേ മനസ്സിലാക്കാൻ കഴിയൂ. സഭ, ക്രിസ്തുവിന്റെ ശരീരമെന്നും, പരിശുദ്ധാത്മാവിലുള്ള കൂട്ടായ്മയെന്നും പറയുമ്പോൾതന്നെ ആ ബന്ധം ബോധ്യമാകും.

സഭയെപ്പറ്റിയുള്ള പൗലോസിന്റെ ദർശനം അദ്ദേഹത്തിന്റെ കത്തുകളിൽ മുഴുവനായി വ്യാപിച്ചു കിടക്കുന്നു. ക്രിസ്തീയ വിശ്വാസികൾ സഭയെപ്പറ്റി ശരിക്കു മനസ്സിലാക്കി സഭയിലുള്ള അവരുടെ ധർമ്മം നിർവഹിക്കുവാൻ പ്രേരിപ്പിക്കുന്നതിനു വേണ്ടിയാണ് അദ്ദേഹത്തിന്റെ കത്തുകൾ തന്നെ എഴുതിയിട്ടുള്ളത്. സഭയുടെ ശിക്ഷണത്തെപ്പറ്റി (1 കൊരി. 5:1–6:11) പറയുമ്പോൾ മാത്രമല്ല, സഭാംഗങ്ങളുടെ ധാർമിക ജീവിതം (റോമ. 12, 13) ആരാധനാനുഭവം (1 കൊരി. 12–14) ഇവയെക്കുറിച്ചു പരാമർശിക്കുമ്പോഴും ഇക്കാര്യം വ്യക്തമാണ്. സഭയുടെ കെട്ടുപണിക്ക് അഥവാ ആത്മികാഭിവൃദ്ധിക്ക് ഉപയുക്തമായ ഉപദേശങ്ങൾ നൽകുവാനാണ് കത്തുകളിൽക്കൂടി അദ്ദേഹം ശ്രമിക്കുന്നത് (1 കൊരി. 14:2–4, 1 തെസ്സ. 5:11).

## എക്ലീസിയ

സഭ എന്നതിനു ഗ്രീക്കിൽ ഉപയോഗിച്ചിട്ടുള്ള പദം 'എക്ലീസിയ' എന്നാണ്. അതിനു ഗ്രീക്കു പശ്ചാത്തലവും എബ്രായ പശ്ചാത്തലവുമുണ്ട്. അതിൽ രണ്ടാമത്തേതാണു പൗലോസിൽ ഉയർന്നു നിൽക്കുന്നത്. ദൈവദൂത് ഘോഷിക്കുന്ന 'ഖഹൽ' എന്ന എബ്രായ പദത്തിനു സപ്തതിയിൽ (LXX) നൽകിയിട്ടുള്ള പദം 'എക്ലീസിയ' ആണ് (ആവ. 9:10; 18:16). യിസ്രായേൽ വിളിച്ചു ചേർക്കപ്പെട്ട ദൈവജനമായിരുന്നു. ആ പദം തന്നെ ക്രിസ്തീയ സഭയ്ക്കു നൽകുമ്പോൾ ദൈവജനമെന്ന സ്ഥാനം അതിനു ലഭിച്ചു എന്നാണു സൂചന (ഗലാ. 6:16; 3:7).

എക്ലീസിയ എന്ന പദം വിവിധ സമൂഹത്തെ കുറിക്കുവാൻ ഉപയോഗിക്കുന്നു. സഭായോഗം (assembly of worship) ചേരുന്നതിനും (1 കൊരി. 11:18; 14:18, 19) ഒരു സ്ഥലത്തു പാർക്കുന്ന ക്രിസ്തീയ വിശ്വാസികളുടെ സമൂഹത്തെ കുറിക്കുന്നതിനും (1 കൊരി. 4:17, ഫിലി. 4:15) എല്ലാ വിശ്വാസികളെയും ഉൾക്കൊള്ളുന്ന സാർവത്രിക സഭയെ കുറിക്കുന്നതിനും (1 കൊരി. 6:4 എഫേ. 1:22; 3:10; 5:23) ഈ പദം തന്നെയാണ് ഉപയോഗിച്ചിട്ടുള്ളത്.

സഭയെപ്പറ്റി പറയുമ്പോൾ അർത്ഥഗർഭമായ ഒരു വിശേഷണം പൗലോസ് മിക്കപ്പോഴും നൽകുന്നു. "ദൈവത്തിന്റെ സഭ" (1 കൊരി. 1:2; 10:32; 15:9). പഴയനിയമ പശ്ചാത്തലം ഇതിനുണ്ട്. യിസ്രായേൽ "ദൈവത്തിന്റെ ജനം" എന്നായിരുന്നല്ലോ വിളിക്കപ്പെട്ടത്. സഭ ഒരു മാനുഷിക സംഘടനയാണെങ്കിലും അതിന്റെ അസ്തിത്വം ദൈവത്തിൽ നിന്നാണ് – ദൈവമാണ് ക്രിസ്തു മൂലം പരിശുദ്ധാത്മാവിൽ സഭയെ കൂട്ടിച്ചേർത്തത്. ഇങ്ങനെ കൂട്ടിച്ചേർക്കപ്പെട്ട സമൂഹം ദൈവത്തിന്റെ അധികാരത്തിലും നിയന്ത്രണത്തിലും ജീവിക്കേണ്ടതാണ്. മേൽപ്പറഞ്ഞ

വിശേഷണം (ദൈവത്തിന്റെ) ഇക്കാര്യങ്ങളാണ് വെളിപ്പെടുത്തുന്നത്.

### വിശുദ്ധന്മാർ

സഭയെക്കുറിക്കുന്നതിനു മിക്കപ്പോഴും ഉപയോഗിക്കുന്ന പേരാണ് വിശുദ്ധന്മാർ എന്നുള്ളത് (റോമ. 8:27; 12:13; 15:25; 1 കൊരി. 6:1; ഫിലി. 1:4; 4:22). എല്ലാവരും വിശുദ്ധിയിലും സുകൃതത്തിലും തികഞ്ഞവരെന്ന അർത്ഥമല്ല ആ പദത്തിനുള്ളത്. പൗലോസിനെ ആരെങ്കിലും ആ അർത്ഥത്തിൽ വിശുദ്ധ പൗലോസ് എന്നു വിളിച്ചിരുന്നെങ്കിൽ അദ്ദേഹം നിശ്ചയമായും എതിർക്കുമായിരുന്നു. എന്നാൽ ഒരർത്ഥത്തിൽ ഏതൊരു ക്രിസ്തീയ വിശ്വാസിയും വിശുദ്ധനാണ്. അതായതു ദൈവത്തിനുവേണ്ടി സമർപ്പിക്കപ്പെട്ടവൻ എന്ന നിലയിൽ. ഇസ്രായേൽ വിശുദ്ധ ജനം എന്നു (പുറ. 19:6) അറിയപ്പെട്ടത് ദൈവത്താൽ വിളിക്കപ്പെട്ടു ദൈവത്തിനായി സമർപ്പിക്കപ്പെട്ടവർ എന്ന നിലയിലാണ്. അതിന്റെ സ്ഥാനത്താണ് ക്രിസ്തീയസഭയെ ദൈവം വിളിച്ചിരിക്കുന്നത്. അതിനാൽ അവർ വിശുദ്ധരത്രേ.

സഭയെപ്പറ്റിയുള്ള ദൈവശാസ്ത്രം കൂടുതലായി വികസിപ്പിച്ചിട്ടുള്ളത് പൗലോസിന്റെ പിൽക്കാല ലേഖനങ്ങളിലാണ്. റോമിലെ കാരാഗൃഹത്തിൽ കഴിയുമ്പോൾ സഭയും ക്രിസ്തുവും തമ്മിലുള്ള ബന്ധത്തെക്കുറിച്ചു ചിന്തിക്കുന്നതിനും സഭയുടെ മൗലികമായ സ്വഭാവം, കടമകൾ എന്നിവയെക്കുറിച്ചു പര്യാലോചിക്കുന്നതിനും അവസരം ലഭിച്ചു. പ്രത്യേകിച്ചു റോമാ സാമ്രാജ്യത്തിന്റെ ഘടനയും അതിനെ നിയന്ത്രിച്ചു നയിക്കുന്ന ഭരണകൂടവും അദ്ദേഹത്തിന്റെ ശ്രദ്ധയിൽപ്പെട്ടപ്പോൾ ലോകമെങ്ങും വ്യാപിച്ചിരിക്കുന്ന ക്രിസ്തീയ സഭയെപ്പറ്റിയും അതിനെ ശക്തീകരിച്ചു നയിക്കുന്ന ക്രിസ്തുയേശുവിനെപ്പറ്റിയും ഓർക്കുവാൻ പ്രേരണ നൽകി. അങ്ങനെയാണ് കാരാഗൃഹ ലേഖനങ്ങളിൽ സഭയെക്കുറിച്ചു കൂടുതലായ പ്രതിപാദനമുണ്ടായത്. പല പ്രതിരൂപങ്ങളിൽക്കൂടിയാണു സഭയെപ്പറ്റി വിവരിച്ചിട്ടുള്ളത്.

### ദൈവത്തിന്റെ മന്ദിരം (1 കൊരി. 3:9)

'നിങ്ങൾ ദൈവത്തിന്റെ മന്ദിരമാകുന്നു. ദൈവത്തിന്റെ നിവാസമാകേണ്ടതിനു പരിശുദ്ധാത്മാവിനാൽ ഒന്നിച്ചു പണിയപ്പെടുന്നു' (എഫേ. 2:21). ഓരോ വിശ്വാസിയും ദൈവത്തിന്റെ മന്ദിരമാകുന്നു എന്നാണ് ആദ്യത്തെ പ്രസ്താവന. അതിന്റെ അടിസ്ഥാനത്തിലാണ് വിശ്വാസികൾ ഒരുമിച്ചു ചേരുന്ന സഭ, ദൈവത്തിന്റെ ഭവനമാകുന്നത്. സഭയുടെ വലിയ മഹത്വം, ദൈവം അതിനെ തന്റെ അധിവാസസ്ഥാനമാക്കുന്നു എന്നുള്ളതാണ്.

## ക്രിസ്തുവിന്റെ മണവാട്ടി

എഫേസ്യ ലേഖനത്തിൽ ഭാര്യാഭർത്തൃബന്ധത്തെപ്പറ്റി പരാമർശിക്കുമ്പോൾ, 'ഭർത്താക്കന്മാരേ, ക്രിസ്തു സഭയെ സ്നേഹിക്കയും സഭയ്ക്കുവേണ്ടി സ്വജീവൻ അർപ്പിക്കയും ചെയ്തതുപോലെ നിങ്ങളും നിങ്ങളുടെ ഭാര്യമാരെ സ്നേഹിക്കുക' (5:25). സഭയുടെ മണവാളനാകുന്നു ക്രിസ്തു എന്ന ആശയം വേറൊരു ഭാഗത്തുമുണ്ട്. 'ഒരു കന്യകയെ വരനു വാഗ്ദാനം ചെയ്യുന്നതുപോലെ ക്രിസ്തുവാകുന്ന വരനു നിങ്ങളെ നിർമല വധുവായി ഞാൻ വാഗ്ദാനം ചെയ്തിരിക്കുന്നു' (2 കൊരി. 11:2). ഇവിടെ ക്രിസ്തുവിനെ മണവാളനായും പൗലോസ് മണവാളന്റെ തോഴനായും സഭയെ മണവാട്ടിയായും ചിത്രീകരിക്കയാണ് ചെയ്യുന്നത്.

പഴയനിയമത്തിൽ യിസ്രായേൽ ദൈവത്തിന്റെ മണവാട്ടിയായി സങ്കൽപ്പിക്കുന്ന ഭാഗങ്ങളുണ്ട് (യെശ. 54:5; യിരമ്യാ 3:20). ഈ മണവാട്ടി അവിശ്വസ്തയായി വർത്തിക്കുന്നതിനെ പ്രവാചകന്മാർ ശക്തമായ ഭാഷയിൽ ശാസിച്ചിരുന്നു.

'മണവാളനും മണവാട്ടിയും' എന്നുള്ള പ്രതിരൂപത്തിൽ കൂടി അഭേദ്യമായ ഒരു ബന്ധത്തെയാണു കുറിക്കുന്നത്. അത് ഉടമ്പടി ചെയ്യപ്പെട്ട, പരസ്പരം വിശ്വസ്തരായിരിക്കേണ്ട ഒരു ബന്ധമെന്നു വ്യക്തമാക്കുന്നു.

## ക്രിസ്തുവിന്റെ ശരീരമാകുന്ന സഭ

സഭയെക്കുറിച്ചുള്ള ദർശനത്തിൽ ഏറ്റവും പ്രാധാന്യമർഹിക്കുന്ന ആശയമാണിത്. ആദ്യകാല ലേഖനങ്ങളിൽത്തന്നെ സഭയെ ഒരു ശരീരമായി ചിത്രീകരിച്ചുകൊണ്ട് വിശദീകരിക്കുന്നു (1 കൊരി. 12; റോമ. 12). 'നിങ്ങൾ ക്രിസ്തുവിന്റെ ശരീരവും ഓരോരുത്തരും അതിന്റെ ഓരോ അവയവവും ആകുന്നു' (1 കൊരി. 12:27). സഭാംഗങ്ങൾ തമ്മിൽ അന്യോന്യം ഐക്യവും സ്നേഹവും പുലർത്തുന്നതിനുള്ള ആഹ്വാനം നടത്തുമ്പോഴാണ് ഇപ്രകാരം പറയുന്നത്.

എന്നാൽ കാരാഗൃഹ ലേഖനങ്ങളിൽ (എഫേ., കൊലോ.) സഭയും ക്രിസ്തുവുമായുള്ള ബന്ധത്തെ പ്രസ്പഷ്ടമാക്കുവാനാണു സഭയെ ക്രിസ്തുവിന്റെ ശരീരമായി ചിത്രീകരിച്ചിട്ടുള്ളത്.

ഈ ആശയത്തിന്റെ ഉത്ഭവം പൗലോസിൽ എങ്ങനെയുണ്ടായി എന്നു കണ്ടുപിടിക്കാൻ പല പണ്ഡിതന്മാരും ശ്രമിച്ചിട്ടുണ്ട്. യവന പാരമ്പര്യത്തിൽ നിന്നാണെന്നു ചിലർ കരുതുന്നു. സ്റ്റോയിക് ചിന്തയിൽ മനുഷ്യവർഗം മുഴുവനും ഒരു ശരീരം എന്ന ആശയം കാണാം. എന്നാൽ പൗലോസ് പറയുന്നതു സഭ ഒരു ശരീരം എന്നല്ല 'ക്രിസ്തുവിന്റെ ശരീരം' എന്നാണ്. സ്റ്റോയിക് ചിന്തയിൽനിന്നുള്ള വ്യത്യാസം അവിടെ പ്രകടമാണ്.

പ്രധാനമായി രണ്ടു മൂലങ്ങൾ ആണ് ചൂണ്ടിക്കാണിക്കാനുള്ളത്.

1. ദമസ്ക്കോസ് അനുഭവം. 'ശൗലേ, ശൗലേ, നീ എന്നെ ഉപദ്രവിക്കുന്നതെന്ത്' എന്നുള്ള ചോദ്യത്തിൽ ക്രിസ്തുവുമായുള്ള വിശ്വാസികളുടെ ഐക്യം വ്യക്തമാണ്. അതേപ്പറ്റി കൂടുതലായി അപ്പസ്തോലൻ ചിന്തിച്ചിട്ടുണ്ടാകും.

2. വി. കുർബാനയെപ്പറ്റിയുള്ള ഉൾക്കാഴ്ച: പൗലോസ് കൊരിന്ത്യ ലേഖനത്തിൽ കുർബാനയെപ്പറ്റിയുള്ള വിശ്വാസം പ്രകടമാക്കുന്നു (പുതിയനിയമത്തിൽ കുർബാനയെപ്പറ്റിയുള്ള ആദ്യത്തെ രേഖ ഇതത്രേ). 'നാം മുറിക്കുന്ന അപ്പം ഭക്ഷിക്കുമ്പോൾ കർത്താവിന്റെ തിരുശരീരത്തിന് ഓഹരിക്കാരായിത്തീരുന്നു. അപ്പം ഒന്നേയുള്ളു. അതുകൊണ്ടു പലരായ നാം ഏകശരീരമാകുന്നു. എന്തെന്നാൽ ഒരേ അപ്പമാണല്ലോ നാം പങ്കിടുന്നത്' (1 കൊരി. 10:16-17). കുർബാനയിലെ വിശുദ്ധ ശരീരത്തിൽ പങ്കാളികളാകുന്നതോടുകൂടി വിശ്വാസികൾ ഒരു ശരീരമായിത്തീരുന്നു എന്നു ചിന്തിക്കുന്നത് തികച്ചും സ്വാഭാവികമാണ്. തന്റെ ക്രിസ്തീയാനുഭവത്തിലൂടെയും, കുർബാനയാകുന്ന കൂദാശയിൽക്കൂടിയുമാണ് സഭയെക്കുറിച്ചുള്ള ഈ ഉന്നതദർശനം പൗലോസ് ഉൾക്കൊണ്ടത് എന്നു ചിന്തിക്കാം.

'സഭ ക്രിസ്തുവിന്റെ ശരീരമാകുന്നു. എല്ലായിടത്തുമുള്ള എല്ലാറ്റിനേയും പൂരിപ്പിക്കുന്ന ക്രിസ്തുവിന്റെ പൂർത്തീകരണമാണു സഭ' (എഫേ. 1:22). അവിടുന്നാണ് സഭയാകുന്ന ശരീരത്തിന്റെ ശിരസ്സ്, ശരീരത്തിന്റെ ജീവന് ആധാരം അവിടുന്നാണ് (കൊലോ. 1:18). ഈ വാക്യങ്ങളിലാണ് ക്രിസ്തുവിനെ ശിരസ്സും സഭയെ ശരീരവുമായി അപ്പസ്തോലൻ സ്പഷ്ടമായി അവതരിപ്പിച്ചിട്ടുള്ളത്. പ്രസ്തുത വാക്യങ്ങളുടെ വിശദമായ വ്യാഖ്യാനത്തിനിവിടെ ഒരുമ്പെടുന്നില്ല. എന്നാൽ സഭ ക്രിസ്തുവിന്റെ ശരീരം എന്ന ആശയത്തിലടങ്ങിയിരിക്കുന്ന ചില സത്യങ്ങൾ ശ്രദ്ധിക്കേണ്ടതുണ്ട്.

1. അഭേദ്യമായ ബന്ധം (organic unity): ശിരസ്സും ശരീരവും തമ്മിൽ വേർപെട്ടു നിലനിൽക്കാൻ സാധിക്കാത്തതുപോലെ, ക്രിസ്തുവിനെക്കൂടാതെ സഭയില്ല. സഭയെക്കൂടാതെ ക്രിസ്തുവുമില്ല. സഭ ക്രിസ്തുവിന്റെ പൂർത്തീകരണമായിട്ടാണ് മുകളിൽ കണ്ട വാക്യം വെളിപ്പെടുത്തുന്നത്.

2. ക്രിസ്തുവിന് ഐഹിക ജീവിതകാലത്തു കന്യകമറിയാമിൽ നിന്നെടുത്ത ശരീരം ഉണ്ടായിരുന്നതുപോലെ, ഇന്നു തനിക്കുള്ളതു സഭയാകുന്ന ഭൗതികശരീരമാണ് (mystical body). ഈ ശരീരത്തിൽക്കൂടിയാണ് അവിടുന്ന് പ്രവർത്തിക്കുന്നത്; തന്റെ രക്ഷിക പ്രവർത്തനം തുടരുന്നത്. സഭയുടെ മിഷനെപ്പറ്റിയുള്ള ദർശനവും ഉത്തേജനവും ഈ വിശ്വാസത്തിൽ നിന്നു ലഭിക്കുന്നു.

3. ഐക്യത്തെപ്പറ്റിയുള്ള അവബോധം. ക്രിസ്തുവിന്റെ ശരീരം ഒന്നു മാത്രമാണ് (എഫേ. 4:4). അതു ശിഥിലമായിരിപ്പാൻ പാടില്ല. അങ്ങനെയെങ്കിൽ ഛിന്നഭിന്നമായിരിക്കുന്ന ക്രിസ്തീയ സഭകൾ ഐക്യത്തിലേക്കു വരേണ്ടത് ഒരാവശ്യമാണ്. എക്യുമെനിക്കൽ പ്രസ്ഥാനത്തിനു ആക്കം കൂട്ടുന്നത് ഈ ചിന്തയാകുന്നു.

4. ക്രിസ്തീയ വിശ്വാസികൾ തമ്മിൽ സഹായിക്കേണ്ടതും, ഒരാവശ്യമായിത്തീരുന്നു. 'അതിനാൽ ഇനി നിങ്ങൾ വ്യാജം പറയരുത്. നാം ക്രിസ്തുവിന്റെ ശരീരത്തിലെ അവയവങ്ങളായതുകൊണ്ട് നാമോരോരുത്തരും സഹവിശ്വാസികളോടു സത്യം തന്നെ സംസാരിക്കണം' (എഫേ. 5:25). അന്യോന്യമുള്ള ബന്ധം സ്നേഹത്തിലും സത്യത്തിലുമായിരിക്കേണ്ടതാണ്.

5. ശിരസ്സാകുന്ന ക്രിസ്തുവിനോടുള്ള ഐക്യത്തിലായിരിക്കണം സഭയുടെ സകല നീക്കങ്ങളും. ശിരസ്സിന്റെ നടത്തിപ്പും നിയന്ത്രണവുമാണ് ശരീരത്തെ നയിക്കേണ്ടത്. മാനുഷികമായ ബുദ്ധിക്കും, ആലോചനയ്ക്കുമല്ല പ്രാധാന്യം നൽകേണ്ടത്.

**അഭ്യാസം**

1. 1 കൊരി. 12 പഠനവിഷയമാക്കുക - ലഭിക്കുന്ന ഉൾക്കാഴ്ചകൾ രേഖപ്പെടുത്തുക.
2. സഭ ക്രിസ്തുവിന്റെ പൂർത്തീകരണം എന്ന ആശയം ഏതു വിധത്തിൽ വിശദീകരിക്കാം.
3. സഭ ക്രിസ്തുവിന്റെ ശരീരമാകുന്നു എന്നതിൽ അടങ്ങിയിരിക്കുന്ന സത്യങ്ങൾ എന്തെല്ലാം?

പാഠം 5

# മാമ്മോദീസാ, കുർബാന എന്നീ കൂദാശകളെക്കുറിച്ച്

❑ സാന്ദർഭികമായ പരാമർശങ്ങൾ മാത്രം ❑ മാമ്മോദീസായുടെ അപ്പസ്തോലിക പാരമ്പര്യം ❑ പൗലോസിന്റെ ശക്തീകരണം ❑ കൊരിന്ത്യ ലേഖനത്തിൽ കുർബാനയെപ്പറ്റി പരാമർശിക്കുന്ന കാര്യങ്ങൾ

മാമ്മോദീസായും കുർബാനയും സാമൂഹിക പ്രാധാന്യമർഹിക്കുന്ന രണ്ടു പ്രധാന കൂദാശകളാണ്. സഭയുടെ അനുഷ്ഠാനത്തിലും അനുഭവത്തിലും അവ ഇഴുകിചേർന്നിട്ടുള്ളവയാകയാൽ അവയെപ്പറ്റി മാത്രമായ പ്രതിപാദനങ്ങൾ ഒന്നും പൗലോസ് നടത്തിയിട്ടില്ല. തെറ്റായ ചില വിശ്വാസങ്ങളും നടപടികളും സഭാംഗങ്ങളിൽ ഉള്ളതായി കേട്ടപ്പോൾ അവയെ തിരുത്തുന്നതിനായി ഈ രണ്ടു കൂദാശകളുടെയും അർത്ഥവും പ്രാധാന്യവും അനുസ്മരിപ്പിക്കുന്നതായിട്ടാണു കാണുന്നത്. മാമ്മോദീസാ യെക്കുറിച്ചു പല ലേഖനങ്ങളിലും പരാമർശങ്ങളുണ്ടെങ്കിലും കുർബാനയെപ്പറ്റി കൊരിന്ത്യർക്കുള്ള ഒന്നാം ലേഖനത്തിൽ മാത്രമേയുള്ളു.

## മാമ്മോദീസാ ആദിമ സഭാപാരമ്പര്യത്തിൽ

1. സഭയുടെ ആരംഭം മുതൽതന്നെ മാമ്മോദീസാ പ്രാബല്യത്തിൽ വന്നു. യഹൂദപാരമ്പര്യത്തിലും (പുറജാതികളെ യഹൂദസഭയിൽ ചേർക്കുമ്പോൾ) യോഹന്നാൻ സ്നാപകന്റെ ശുശ്രൂഷയിലും മാമ്മോദീസാ ആചരിച്ചിരുന്നുവെങ്കിലും ക്രിസ്തീയ മാമ്മോദീസാ ക്രിസ്തുവിനാൽ സ്ഥാപിതമായി എന്നു മത്താ. 28:16-20; മർക്കോ. 16:16 വാക്യങ്ങൾ സാക്ഷിക്കുന്നു.

2. ക്രിസ്തീയ സഭയിലേക്കുള്ള പ്രവേശനം മാമ്മോദീസാ മൂലമായിരുന്നു (അ. പ്ര. 2:41; 8:13, 36-38; 9:19; 10:48).

3. വിശ്വാസം ഏറ്റുപറഞ്ഞശേഷം യേശുവിന്റെ നാമത്തിൽ സ്നാപനം നടത്തുകയായിരുന്നു (അ. പ്ര. 2:38; 1 കൊരി. 1:13). ത്രിത്വനാമത്തിൽ (മത്താ. 28:16-20) ഉള്ള മാമ്മോദീസാ പിൽക്കാലത്ത് സഭയിൽ രൂപം പ്രാപിച്ചതാണ്.

4. ക്രിസ്തീയ മാതാപിതാക്കളുടെ കുട്ടികളെ സ്നാനപ്പെടുത്തുന്ന പ്രശ്നം പൗലോസിന്റെ കാലത്തു പ്രസക്തമല്ലായിരുന്നു. അന്ന് സുവിശേഷം സ്വീകരിച്ച് പുറജാതികൾ സഭയിലേക്ക് ചേർന്നുകൊണ്ടിരുന്നു. അടുത്ത തലമുറയുടെ ഘട്ടം വന്നിരുന്നില്ല (എങ്കിലും കുടുംബമായി സഭയിലേക്കു ചേർന്നവരെപ്പറ്റി നാം വായിക്കുന്നുണ്ട്. അപ്പൊ. പ്ര. 16:15, 32, 1 കൊരി. 1:16).

5. മാമ്മോദീസാ ബാഹ്യമായ ഒരു കർമ്മം മാത്രമല്ല. ആത്മികമായ അനുഗ്രഹങ്ങളും അനുഭവങ്ങളും പ്രദാനം ചെയ്യുന്നതായിരുന്നു. അഥവാ ഒരു കൂദാശയായി അപ്പസ്തോലികസഭ വിശ്വസിച്ചു.

6. മാമ്മോദീസായോടു ബന്ധപ്പെടുത്തിയാണ് പരിശുദ്ധാത്മദാനം മനസ്സിലാക്കിയത്. മാമ്മോദീസാ സ്വീകരിച്ച ഏവർക്കും പരിശുദ്ധാത്മ ദാനവും ലഭിച്ചതായി വിശ്വസിച്ചു (അപ്പൊ. പ്ര. 2:38; 8:14–15; 10:44–48).

പൊതുവായ ഈ പാരമ്പര്യം പൗലോസും അംഗീകരിച്ചു എന്നു വേണം മനസ്സിലാക്കേണ്ടത്. മാമ്മോദീസായെപ്പറ്റിയുള്ള വിശ്വാസവും പാരമ്പര്യവും സഭാംഗങ്ങൾ ഏവരും അറിഞ്ഞിരുന്നു എന്ന് പൗലോസ് വിശ്വസിച്ചു. താൻ സന്ദർശിക്കയോ പഠിപ്പിക്കയോ ചെയ്തിട്ടില്ലാത്ത റോമാ സഭയ്ക്ക് എഴുതുമ്പോൾ (ലേഖനം എഴുതുമ്പോൾ പൗലോസ് റോം സന്ദർശിച്ചിട്ടില്ലായിരുന്നു. റോമ. 1:13–15; 15:22–23) 'നാം ആ സ്നാപനം മൂലം അവിടുത്തെ മരണത്തിൽ പങ്കാളികളാകുന്നു എന്നു നിങ്ങൾക്ക് അറിഞ്ഞുകൂടെയോ?' (റോമ. 6:3) എന്നു ചോദിക്കുന്നു. മാമ്മോദീസായെക്കുറിച്ചുള്ള വിശ്വാസം അവർക്കെല്ലാം അറിവുള്ളതാണ് എന്ന് അപ്പസ്തോലൻ പ്രഖ്യാപിക്കുന്നു.

## മാമ്മോദീസായെപ്പറ്റി പൗലോസ് ശക്തീകരണം നൽകുന്ന കാര്യം

പലസ്തീനിലെ ക്രിസ്തീയ സഭാവിശ്വാസത്തിൽ പ്രതിഫലിച്ചിട്ടില്ലാത്ത ചില കാര്യങ്ങൾ പൗലോസ് പ്രാധാന്യം നൽകി അനുസ്മരിപ്പിക്കുന്നുണ്ട്.

### ക്രിസ്തുവിലേക്ക് മാമോദീസാ (Baptism into Christ)

മാമ്മോദീസായെപ്പറ്റി ഒന്നിലധികം പ്രാവശ്യം അപ്പസ്തോലൻ പറഞ്ഞിട്ടുള്ളത് അത് ക്രിസ്തുവിലേക്കു അഥവാ ക്രിസ്തുവിനോടു ചേരുവാൻ നടന്നിരിക്കുന്നു എന്നാണ് (റോമ. 6:3, ഗലാ. 3:27). വ്യക്തമാക്കേണ്ട ഒരാശയമാണത്. ക്രിസ്തു എന്നു പറഞ്ഞിട്ടുള്ളത് ഒറ്റപ്പെട്ട ഒരു വ്യക്തി ആയിട്ടല്ല. അനേകരെ ഉൾക്കൊള്ളുന്നൊരു സാമൂഹ്യവ്യക്തി (Corporate Person) ആയിട്ടാണ്. റോമ. 5:12–21–ൽ ആദാമിനേയും ക്രിസ്തുവിനേയും തമ്മിൽ താരതമ്യപ്പെടുത്തുമ്പോൾ അവർ രണ്ടു വർഗ്ഗത്തിന്റെ പ്രതിനിധികളും രണ്ടു വർഗ്ഗങ്ങളെ ഉൾക്കൊള്ളുന്നവരുമാണ് (വീഴ്ച പ്രാപിച്ച മനുഷ്യവർഗവും, വീണ്ടെടുക്കപ്പെട്ട മനുഷ്യവർഗവും).

ക്രിസ്തുവിനെ അപ്പസ്തോലൻ കാണുന്നത് രക്ഷിക്കപ്പെടുന്ന സകല മനുഷ്യവർഗത്തേയും ഉൾക്കൊള്ളുന്ന വ്യക്തി ആയിട്ടാണ് (the inclu-

sive Man). സ്നാനത്തിൽക്കൂടി ക്രിസ്തുവിനേടു ചേരുക എന്നു പറയുമ്പോൾ ഏതോ വൈയക്തികമായ അനുഭൂതിയെപ്പറ്റിയല്ല അപ്പസ്തോലൻ പരാമർശിക്കുന്നത്. ക്രിസ്തുവിന്റെ ആധിപത്യം അംഗീകരിക്കുകയും കർത്തൃത്വം വ്യാപരിക്കയും ചെയ്യുന്ന സമൂഹത്തിലേക്ക് പ്രവേശിക്കുക എന്നാണ്. ഇസ്രായേൽ ജനം സ്നാനം ഏറ്റ് മോശയോടു ചേർന്നു, (1 കൊരി. 10:1) എന്നു പറയുന്നത് ഈ അർത്ഥത്തിലാണ് മനസ്സിലാക്കേണ്ടത്.

മാമ്മോദീസായിൽക്കൂടി നടക്കുന്ന പാപങ്ങളുടെ കഴുകലിനെപ്പറ്റിയും, ആത്മശുദ്ധീകരണത്തെക്കുറിച്ചും പൗലോസ് പരാമർശിക്കുന്നില്ല. അതു നിഷേധിക്കുന്നു എന്നല്ല വിവക്ഷ. എന്നാൽ പൗലോസ് ശക്തീകരണം നൽകുന്നത് ക്രിസ്തുവിനോടുള്ള പങ്കാളിത്തമാണ് (Participation). മാമ്മോദീസായിൽക്കൂടി ക്രിസ്തുവിനോടു ചേർക്കപ്പെടുകയാണ്. ക്രിസ്തുവിന്റെ അനുഭവവുമായി താദാത്മ്യപ്പെടുത്തുകയാണ്. സ്നാപനത്തിൽ നാം ക്രിസ്തുവിനോടുകൂടി മരിക്കയും സംസ്കരിക്കപ്പെടുകയും ചെയ്യുന്നു (റോമ. 6:4). 'സ്നാപനം മുഖേന നിങ്ങൾ ക്രിസ്തുവിനോടുകൂടി സംസ്കരിക്കപ്പെടുക മാത്രമല്ല ക്രിസ്തുവിനെ മരിച്ചവരിൽ നിന്നുയർപ്പിച്ച ദൈവത്തിന്റെ ശക്തിയിലുള്ള വിശ്വാസത്താൽ ക്രിസ്തുവിനോടുകൂടി ഉയിർപ്പിക്കപ്പെടുകയും ചെയ്തു (കൊലോ. 2:12). ഒരിക്കലായി നടന്ന ക്രിസ്തുവിന്റെ മരണവും കബറടക്കവും, ഒരു വിശ്വാസിയുടെ ജീവിതത്തിൽ അനുഭവവേദ്യമായിത്തീരുന്നത് മാമ്മോദീസായിലാണ്. മാമ്മോദീസായിൽ ക്രിസ്തുവിനോടുകൂടി മരിക്കയും സംസ്കരിക്കപ്പെടുകയും, ആത്മികമായി ഉയിർക്കുകയുമാണ്. അങ്ങനെ ക്രിസ്തുവിൽ ജീവിക്കുന്ന അനുഭവമാണ് പിന്നീടുള്ളത്.

## ജീവന്റെ പുതുക്കം

'അതുപോലെ പാപത്തെ സംബന്ധിച്ചിടത്തോളം നിങ്ങൾ മരിച്ചു എന്നും ഇനി ക്രിസ്തുയേശുവിനോടു ഐക്യപ്പെട്ട് ദൈവത്തോടു ചേർന്നാണ് ജീവിക്കുന്നതെന്നും കരുതിക്കൊള്ളുക' (റോമ. 6:11). പാപത്തിൽ ജീവിക്കുക എന്നുള്ളത് ഒരിക്കലും പാടില്ല. കാരണം പ്രാകൃത മനുഷ്യൻ (പാപത്തിനധീനനായ മനുഷ്യൻ) മാമ്മോദീസായിൽ മരിച്ച്, അടക്കപ്പെട്ടു. ഇപ്പോൾ ജീവിക്കുന്നത് ക്രിസ്തുവിൽ ഐക്യപ്പെട്ടു പുതുമനുഷ്യനാണ്. ജീവിതത്തിന്റെ സമസ്ത ഭാവങ്ങളും അതിന് അനുയോജ്യമായിരിക്കണം. മാമ്മോദീസായുടെ അനുഭവം ധാർമ്മിക ജീവിതത്തിലേക്കു വഴി നടത്തേണ്ടതാണ്.

കൊരിന്ത്യസഭയിലെ ആത്മികാഹങ്കാരവും, ധാർമ്മികാധഃപതനവും അറിഞ്ഞിട്ട്, മാമ്മോദീസയെത്തുടർന്നുള്ള ക്രിസ്തീയ ജീവിതം

എപ്രകാരമായിരിക്കണമെന്ന് ഓർമ്മപ്പെടുത്തുന്നു. ഇസ്രായേല്യരുടെ മരുഭൂമിയിലെ അനുഭവം ഒരു മുന്നറിയിപ്പായി നൽകുന്നു. 'എന്റെ സഹോദരരേ മോശയെ അനുഗമിച്ച നമ്മുടെ പൂർവികർക്കു എന്തു സംഭവിച്ചു എന്നു നിങ്ങൾ ഓർമ്മിക്കണമെന്നു ഞാൻ ആഗ്രഹിക്കുന്നു' (1 കൊരി. 10:1–11 കാണുക).

## കുർബ്ബാന

കൊരിന്ത്യസഭയിലെ ക്രമക്കേടുകളും ആരാധനയിലെ ദുഷിപ്പുമാണ് കുർബ്ബാനയെക്കുറിച്ച് എഴുതുവാൻ അപ്പസ്തോലനെ നിർബന്ധിതനാക്കിയത്. ഇതു പുതിയനിയമത്തിൽ കുർബ്ബാനയെക്കുറിച്ചുള്ള ആദ്യത്തെ രേഖയാണ്. ഇതിനുശേഷം ഏതാണ്ട് 15 വർഷങ്ങൾ കഴിഞ്ഞാണ് മർക്കോസിന്റെ (ആദ്യത്തെ സുവിശേഷം) രേഖയുണ്ടാകുന്നത്.

സഭയിൽ നിലവിലിരുന്ന പാരമ്പര്യം അപ്പസ്തോലൻ അംഗീകരിക്കയും ആവശ്യാനുസരണം കൂടുതലായ വിശദീകരണം നൽകുകയായിരുന്നു. കുർബ്ബാനയ്ക്ക് ഒരു വലിയ പ്രാധാന്യം അദ്ദേഹം കണ്ടു. മാമ്മോദീസായിൽക്കൂടി വിശ്വാസികൾ ക്രിസ്തുവിനോടു ഐക്യപ്പെടുന്നു. ആ ഐക്യം ദൃഢമാക്കുന്നതും നിലനിർത്തുന്നതും കുർബാനയിൽക്കൂടിയാണ്. രണ്ടുതരത്തിലുള്ള ഐക്യം സാധ്യമാക്കുന്നു. ക്രിസ്തുവിനോടും, വിശ്വാസികൾ അന്യോന്യവും. കൊരിന്ത്യ ലേഖനത്തിൽക്കൂടി കുർബാനയെപ്പറ്റി എന്തെല്ലാം മനസ്സിലാക്കാം?

1. കുർബാന 'ക്രിസ്തീയ പെസഹായാകുന്നു.' ക്രിസ്തു എന്ന നമ്മുടെ പെസഹാബലി അർപ്പിച്ചുകഴിഞ്ഞു. തിന്മയും ദുഷ്ടതയുമാകുന്ന പുളിച്ചമാവ് നിശ്ശേഷം നീക്കി, വിശുദ്ധിയും സത്യവുമാകുന്ന പുളിപ്പില്ലാത്ത അപ്പത്തോടുകൂടി നമുക്ക് പെസഹാ ഉത്സവം ആചരിക്കാം (1 കൊരി. 5:6–8). ഇവിടെ കുർബാനയെക്കുറിച്ച് സൂചന ഉള്ളതായി കരുതാം. ഈ പെസഹാബലിയിൽ നാമെപ്രകാരം സംബന്ധിക്കണമെന്നാണ് പറഞ്ഞിട്ടുള്ളത്.

2. 'വിഗ്രഹാരാധന വിട്ടോടുവിൻ' (1 കൊരി. 10:14) എന്നുള്ള ഉദ്ബോധനത്തോടനുബന്ധിച്ചാണ് കുർബാനയെപ്പറ്റി രണ്ടാമതു പറയുന്നത്. ഒരു ദേവനു അർപ്പിച്ച ബലിവസ്തു ഭക്ഷിക്കുമ്പോൾ ആ ദേവനുമായി ഐക്യപ്പെടുന്നു എന്ന വിശ്വാസം അവർക്കുണ്ടായിരുന്നു. അതിന്റെ അടിസ്ഥാനത്തിൽ ക്രിസ്തുവിന്റെ മേശയിൽനിന്ന് ഭക്ഷിച്ചു പാനം ചെയ്യുമ്പോൾ ക്രിസ്തുവിന്റെ ശരീരരക്തങ്ങളിൽ പങ്കാളികളാകുന്നു. ക്രിസ്തുവുമായുള്ള സജീവ കൂട്ടായ്മയിൽ വരുന്നു. അതിനുശേഷം ഭൂതങ്ങളുടെ മേശയിൽ സംബന്ധിക്കുന്നതിൽ കൂടി അവയുടെ അധികാരത്തിനും

ശക്തിക്കും വിധേയമാവുകയാണ്. അത് ഒരിക്കലും പാടില്ല. ക്രിസ്തുവിന്റെ മേശയിൽ പങ്കാളിയായശേഷം വിജാതീയ ദേവന്മാരുടെ മേശകളിൽ വിശ്വാസികൾ ഒരിക്കലും പങ്കുചേരരുത്.

ഈ ഭാഗത്തു കുർബാനയെക്കുറിച്ചു പ്രസ്പഷ്ടമാക്കുന്ന സത്യം അത് ക്രിസ്തുവിന്റെ ശരീരത്തിലും രക്തത്തിലുമുള്ള കൂട്ടായ്മ (Koinonia = communion) എന്നാണ്. നാം അനുഗ്രഹിക്കുന്ന അനുഗ്രഹപാത്രം ക്രിസ്തുവിന്റെ രക്തത്തിന്റെ കൂട്ടായ്മ അല്ലയോ? നാം നുറുക്കുന്ന അപ്പം ക്രിസ്തുവിന്റെ ശരീരത്തിന്റെ കൂട്ടായ്മ അല്ലയോ? അപ്പം ഒന്നാകകൊണ്ട് പലരായ നാം ഒരു ശരീരം ആകുന്നു. നാം എല്ലാവരും ഒരേ അപ്പത്തിൽ അംശികൾ ആകുന്നുവല്ലോ (1 കൊരി. 10:16-17). കേവലം ഓർമ്മയാണെന്നല്ല ഇവിടെ പ്രസ്താവിക്കുന്നത്. കുർബാന ക്രിസ്തുവിന്റെ ശരീരവും രക്തവുമാകുന്നു എന്ന് അസന്നിഗ്ദമായി പറയുന്നു. ക്രിസ്തുവിനോടുള്ള ഐക്യം സാധ്യമാകുന്നതു കുർബാനയിൽക്കൂടിയാണ്.

3. സഭയിലെ വിഭാഗിക ചിന്തകളുടെ പശ്ചാത്തലത്തിലാണ് കുർബാനയെപ്പറ്റി പിന്നീടു പ്രസ്താവിക്കുന്നത് (1 കൊരി. 11:18-34) സ്നേഹവിരുന്നും, കുർബാനയും ഒരുമിച്ച് ആചരിച്ചിരുന്നതായി ഇവിടെ നിന്നു മനസ്സിലാകുന്നു. കൊരിന്തിൽ എന്താണു നടന്നതെന്ന് സങ്കല്പിക്കുകയേ നിവൃത്തിയുള്ളു. ഏതെങ്കിലും വലിയ ഒരു ഭവനത്തിൽ ആയിരിക്കണം അവർ ഒരുമിച്ചുചേർന്നത്. 'ഞായറാഴ്ച' അന്ന് ജോലിദിവസം തന്നെയായിരുന്നു. ഏതെങ്കിലും ക്ലിപ്തസമയം ആരാധനയ്ക്കുണ്ടായിരുന്നു എന്നു പറഞ്ഞുകൂടാ. സന്ധ്യ മുതൽ അവർ ഒരുമിച്ചു കൂടുന്നു. രാത്രിയിലേക്കു അതു നീണ്ടുപോകും (അ. പ്ര. 20:7 കാണുക). നേരത്തേ എത്തിയവർ സ്നേഹവിരുന്ന് (അഗപ്പെ) നടത്തി തിന്നുകയും കുടിക്കയും ചെയ്തിരിക്കാം. പാവപ്പെട്ടവർക്ക് ഭക്ഷണം അധികമായി കൊണ്ടുവരാനില്ലാതിരുന്നതിനാൽ അവരെ ഒറ്റപ്പെടുത്തിയെന്നു തോന്നുന്നു (11:22). കൊരിന്ത്യർ അങ്ങനെ അവരുടെ വിഭജിതാവസ്ഥ പ്രകടമാക്കി. അതിനു ശേഷമാണു കർത്തൃമേശ അനുഷ്ഠിച്ചത്. അതു സത്യത്തിൽ കർത്തൃമേശയുടെ അനുഭവമല്ല എന്നാണു പൗലോസ് പറയുന്നത്.

കുർബാനയുടെ അന്തസത്ത മനസ്സിലാക്കാതെയുള്ള അവരുടെ അനുഷ്ഠാനത്തെ ശക്തിയായ ഭാഷയിൽ അദ്ദേഹം ശാസിക്കുന്നു. ഈ സന്ദർഭത്തിൽ അന്ത്യരാത്രിയിൽ കർത്താവു യെരുശലേമിലെ മാളികയിൽ അനുഷ്ഠിച്ച കർത്തൃമേശയുടെ വിശദമായ വിവരണം നൽകുന്നു. അതിൽക്കൂടി അതിന്റെ പ്രാധാന്യവും വൈശിഷ്ട്യവും വെളിപ്പെടുത്തുകയായിരുന്നു. രണ്ടു കാര്യങ്ങൾ പ്രത്യേകം ശ്രദ്ധിക്കേണ്ടതുണ്ട്.

(a) കർത്താവിന്റെ വരവുവരെ അവിടുത്തെ അനുസ്മരണയ്ക്കായി

ഇതു അനുഷ്ഠിക്കുവാനുള്ള കല്പന പൗലോസിൽക്കൂടിയാണു ലഭിക്കുന്നത് (മർക്കോസിലും മത്തായിയിലും ഇല്ല. ലൂക്കോസിൽ ഉണ്ട്. അത് പൗലോസിൽ നിന്നു ലഭിച്ചതാവണം.).

(b) അയോഗ്യമായി കർത്തൃമേശയിൽ നിന്ന് അനുഭവിക്കരുത്. ആത്മശോധന ചെയ്തിട്ടു വേണം.

'അതുകൊണ്ട് അയോഗ്യമായി അപ്പം തിന്നുകയോ കർത്താവിന്റെ പാനപാത്രം കുടിക്കുകയോ ചെയ്യുന്നവൻ എല്ലാം കർത്താവിന്റെ ശരീരവും രക്തവും സംബന്ധിച്ചു കുറ്റക്കാരൻ ആകും. .... തിന്നുകയും കുടിക്കയും ചെയ്യുന്നവൻ ശരീരത്തെ വിവേചിക്കാഞ്ഞാൽ തനിക്കു ശിക്ഷാവിധി തിന്നുകയും കുടിക്കുകയും ചെയ്യുന്നു. ഇതു ഹേതുവായി നിങ്ങളിൽ പലരും ബലഹീനരും രോഗികളും ആകുന്നു. അനേകരും നിദ്ര കൊള്ളുന്നു (1 കൊരി. 11:27-30).

**അഭ്യാസം**

1. 'വചനത്താൽ നമ്മെ ജനിപ്പിച്ചു' (യാക്കോ. 1:18) എന്നു കാണുന്നു. അപ്പോൾ മാമ്മോദീസായിൽ വീണ്ടും ജനനം എന്ന് എങ്ങനെ വിശ്വസിക്കാം?
2. മാമ്മോദീസായെപ്പറ്റി ഇന്ന് നിലവിലുള്ള തർക്കങ്ങൾ എന്തെല്ലാം? നമ്മുടെ സഭയുടെ അനുഷ്ഠാനം പൗലോസിന്റെ ഉപദേശത്തിന്റെ അടിസ്ഥാനത്തിൽ എങ്ങനെ ന്യായീകരിക്കാം?
3. കുർബാനാനുഭവം സഭയിൽ കൂടുതൽ വ്യാപകവും സജീവവുമാക്കുവാൻ എന്തു ചെയ്യണം?



**പാഠം 6**

## പ. പൗലോസിന്റെ യുഗാന്ത്യവീക്ഷണം

❑ യഹൂദ പശ്ചാത്തലം ❑ വരുവാനുള്ള യുഗം ക്രിസ്തുവിൽ സമാഗതമായി ❑ ക്രിസ്തുവിന്റെ പുനരാഗമനം എന്ത്? എങ്ങനെ? ❑ പുനരാഗമനത്തിനു മുമ്പുള്ള അടയാളങ്ങൾ ❑ പുനരുത്ഥാനം, ന്യായവിധി, കാലസമ്പൂർണ്ണത

ചില ക്രിസ്തീയ സഭകൾ യുഗാന്ത്യ സംഭവങ്ങൾക്കും അവ സംബന്ധിച്ചുള്ള വിശ്വാസങ്ങൾക്കും അമിതമായ പ്രാധാന്യം നൽകിയിരിക്കു

ന്നതായി കാണാം. അവരുടെ പ്രസംഗങ്ങളിലും പ്രബോധനങ്ങളിലും ഏതദ് വിഷയങ്ങൾ മുന്നിട്ടു നിൽക്കുന്നു. ദാനിയേൽ പ്രവചനവും, വെളിപാടു പുസ്തകവുമാണ് അവരുടെ പ്രധാന ആധാരങ്ങൾ. എങ്കിലും പൗലോസിന്റെ ചിന്തകളേയും ഉപദേശങ്ങളേയും അവർ ഉയർത്തി കാണിക്കാറുണ്ട്. എന്നാൽ കാതോലിക സഭകൾ പലതും യുഗാന്ത്യ വിശ്വാസത്തെ പ്രായേണ അവഗണിച്ചിരിക്കുന്നതായിട്ടാണ് കാണുന്നത്. അതു ശരിയല്ല. ക്രിസ്തീയ വിശ്വാസത്തിന്റെ മുഖ്യചിന്താധാരകൾ പൗലോസിന്റെ കൃതികളിൽക്കൂടി കഴിഞ്ഞ പാഠങ്ങളിൽ നാം പരിശോധിക്കുകയായിരുന്നു. അതിനാൽ യുഗാന്ത്യ വിശ്വാസത്തെപ്പറ്റി അപ്പസ്തോലന്റെ വീക്ഷണമെന്തായിരുന്നു എന്നു നാം അവലോകനം ചെയ്യണം.

### 1. യഹൂദ പശ്ചാത്തലം

ഈ വിഷയത്തെപ്പറ്റിയുള്ള യഹൂദപശ്ചാത്തലമെന്തെന്ന് അറിയാതെ പൗലോസിന്റെ ചിന്തകൾ ഗ്രഹിക്കുവാൻ സാധ്യമല്ല.

യഹൂദന്മാർ രണ്ടു യുഗങ്ങളിൽ വിശ്വസിച്ചു. ചരിത്രത്തെ മുഴുവൻ അവർ രണ്ടായിട്ടാണ് വിഭജിച്ചത്: (a) വർത്തമാനകാലം (the present age) തിന്മക്കധീനമായി പൈശാചിക ശക്തികൾക്കു വിധേയമായി കഴിയുന്നു. (b) വരുവാനുള്ള യുഗം (the age to come). ഇത് ദൈവത്തിന്റെ സമ്പൂർണ്ണമായ ആധിപത്യത്തിലും വിധേയത്വത്തിലും വരുന്നത്.

വരുവാനുള്ള യുഗത്തെപ്പറ്റി 'സുവർണ്ണയുഗ'മായി അവർ വിഭാവന ചെയ്തു. അതിനെപ്പറ്റിയുള്ള ചിത്രീകരണങ്ങൾ പ്രവാചക കൃതികളിൽ ഉടനീളം ചിതറിക്കിടപ്പുണ്ട്. പ്രകൃതി മുഴുവൻ പുഷ്ടി പ്രാപിച്ചു ഭൗതിക സമൃദ്ധിയുടെ ഒരു കാലം (ഹോശേ. 2:18; യെശ. 32:15; 51:3), സംഘർഷങ്ങളും വൈരുദ്ധ്യങ്ങളും യുദ്ധങ്ങളുമില്ലാത്ത സമാധാനസമ്പൂർണ്ണമായ ഒരു കാലം (യെശ. 11:6–9; 54:13), വേദനകളും രോഗങ്ങളും മരണവുമില്ലാത്ത ഒരു കാലം (യെശ. 23:24; 65:22), ദൈവം സകലത്തിന്മേലും സമ്പൂർണ്ണമായ ആധിപത്യവും ഭരണവും നടത്തുന്ന ഒരനുഭവമായിരിക്കും.

തിന്മനിറഞ്ഞ ഈ വർത്തമാനകാലത്തിൽനിന്ന് വരുവാനുള്ള സുവർണ്ണയുഗത്തിലേക്കു പരിവർത്തനം ചെയ്യിക്കുന്നതു ദൈവത്തിന്റെ പ്രവൃത്തിയാലാണ്. അത് അവിടുത്തെ അഭിഷിക്തൻ (മശിഹാ) മുഖാന്തരം നിവർത്തിക്കും. ഇതായിരുന്നു യഹൂദന്മാർ പുലർത്തിയ വിശ്വാസം.

### 2. വരുവാനുള്ള യുഗം സമാഗതമായി

സുവിശേഷകന്മാർ അവതരിപ്പിച്ചിട്ടുള്ളതുപോലെ പൗലോസ് പ്രഖ്യാപിക്കുന്നതു വരുവാനുള്ള യുഗം യേശുക്രിസ്തുവിൽ സമാഗതമായി എന്നാണ്. ക്രിസ്തുവിനെപ്പറ്റിയുള്ള വിശ്വാസത്തോടു ബന്ധപ്പെടുത്തി

മാത്രമേ യുഗാന്ത്യത്തെപ്പറ്റിയുള്ള പൗലോസിന്റെ ചിന്ത മനസ്സിലാക്കാൻ കഴിയൂ.

വരുവാനുള്ള യുഗം ക്രിസ്തുവിൽ ഉദ്ഘാടനം ചെയ്യപ്പെട്ടു. ആ യുഗത്തിൽ അനുഭവിപ്പാനുള്ള അനുഗ്രഹങ്ങൾ പലതും ഇന്നു 'ക്രിസ്തുവിൽ' വസിക്കുന്ന വിശ്വാസികൾക്കു അനുഭവവേദ്യമാണ്. ഒരു ക്രിസ്തീയ വിശ്വാസി മരണത്തിൽ നിന്നു ജീവനിലേക്കും അന്ധകാരലോകത്തിൽ നിന്നു ക്രിസ്തുവിന്റെ പ്രകാശലോകത്തിലേക്കും പ്രവേശിച്ചിട്ടുള്ളവനാണ് (ഗലാ. 1:4; കൊലോ. 1:13). 'ഒരുവൻ ക്രിസ്തുവിലായാൽ അവൻ പുതിയ സൃഷ്ടിയാകുന്നു. പഴയതു കഴിഞ്ഞുപോയി. ഇതാ അതു പുതുതായിത്തീർന്നിരിക്കുന്നു' (2 കൊരി. 5:17). ഒരർത്ഥത്തിൽ അവൻ മരിച്ചുയിർത്തെഴുന്നേറ്റ അനുഭവത്തിലാണ്. മാമ്മോദീസായുടെ അനുഭവം അതാണ് പ്രസ്പഷ്ടമാക്കുന്നത് (റോമ. 6:3, 4; എഫേ. 2:6).

യഥാർത്ഥമായി ചിന്തിച്ചാൽ അവൻ ഒരേ സമയം രണ്ടു യുഗങ്ങളുടേയും അനുഭവത്തിൽ കഴിയുന്നവനാണ്. തിന്മയുടേയും സാത്താന്റേയും ആധിപത്യത്തിൽനിന്ന് അവൻ വിമുക്തനായി എങ്കിലും അവയോടുള്ള പോരാട്ടത്തിലാണ് അവൻ തുടരുന്നത്. മരണം വിട്ടു ജീവനിലേക്കു കടന്നിരിക്കുന്നു എങ്കിലും, ശരീരം മരണത്തിന്റേയും ജീർണതയുടേയും അനുഭവത്തിൽ കഴിയുന്നു. ദൈവരാജ്യത്തിലേക്കു പ്രവേശിച്ചു എങ്കിലും 'ദൈവരാജ്യം വരേണമേ' എന്നു പ്രാർത്ഥിച്ചുകൊണ്ട് അതിന്റെ പൂർണ്ണതയ്ക്കായി പ്രതീക്ഷാപൂർവ്വം കാത്തിരിക്കുന്നു. ഇപ്പോഴുള്ളത് അപൂർണ്ണവും ഭാഗികവുമായ അനുഭവമാണ്. അതിൽനിന്നു തികവിന്റേയും സമ്പൂർണ്ണതയുടേതുമായ അനുഭവത്തിലേക്കു നാം പ്രവേശിക്കുന്നത് ക്രിസ്തുവിന്റെ രണ്ടാമത്തെ വരവിലാണ്.

### 3. ക്രിസ്തുവിന്റെ പുനരാഗമനം

ഇക്കാര്യം പൗലോസിന്റെ കത്തുകളിൽ എല്ലാംതന്നെ വ്യത്യസ്തഭാവത്തിലും ശക്തീകരണത്തിലും പ്രകടമാക്കിയിരിക്കുന്നു. പഴയനിയമത്തിൽ ഉപയോഗിച്ചിട്ടുള്ള 'കർത്താവിന്റെ ദിവസം' (the Day of the Lord) എന്ന വിശേഷണം പൗലോസ് ഉപയോഗിച്ചിട്ടുണ്ട് (1 തെസ്സ. 5:2). കൂടാതെ 'കർത്താവായ യേശുക്രിസ്തുവിന്റെ ദിവസം' (1 കൊരി. 1:18; ഫിലി. 1:6); 'ആ ദിവസം' (2 തെസ്സ. 1:10; 2 തിമൊ. 1:18) എന്നിങ്ങനെയും പൗലോസ് വിശേഷിപ്പിച്ചിട്ടുണ്ട്. ജീവിച്ചിരിക്കുന്നവരും മരണമടഞ്ഞവരുമായ അവിടുത്തെ ജനത്തെ കൂട്ടിച്ചേർക്കുന്നതിനും ന്യായവിധി നടത്തുന്നതിനുമായി കർത്താവു വരുന്നതിനെയാണ് ഇതു സൂചിപ്പിക്കുന്നത് (1 തെസ്സ. 5:2; 2 തെസ്സ. 2:2).

ഈ പശ്ചാത്തലത്തിൽ പൗലോസ് ഉപയോഗിച്ചിട്ടുള്ള രണ്ടു പദങ്ങൾ നമ്മുടെ ശ്രദ്ധയാകർഷിക്കുന്നു. (a) Parousia: പറൂസിയ എന്ന ഗ്രീക്കു പദത്തിനു സാന്നിദ്ധ്യം (Presence) എന്നും ആഗമനം (coming) എന്നും അർത്ഥമുണ്ട്. ഉന്നതസ്ഥാനീയരായ രാജാക്കന്മാരും ചക്രവർത്തിമാരും അവരുടെ അധീനതയിലുള്ള ഒരു സ്ഥലം സന്ദർശിക്കുന്നതിനെ ഈ പദംകൊണ്ടു വിവക്ഷിച്ചിരുന്നു.

പുനരുത്ഥാനം മൂലം കർത്തൃത്വവും അധികാരവും കൈവരിച്ച യേശുക്രിസ്തു ഇന്നു മഹത്വത്തോടെ സ്വർഗ്ഗത്തിൽ വിരാജിക്കുന്നു. ഈ യുഗത്തിന്റെ അന്ത്യത്തിൽ അവിടുന്നു വീണ്ടും ഭൂമിയിൽ എഴുന്നള്ളും (അ. പ്ര. 1:11). അത് ശക്തിയിലും മഹത്വത്തിലും പ്രതാപത്തിലും ആയിരിക്കും (മത്താ. 24:27). ക്രിസ്തുവിൽ നിദ്രകൊണ്ടവരെ ഉയിർപ്പിക്കുന്നതിനും അവിടുത്തെ ജനത്തെ കൂട്ടിച്ചേർക്കുന്നതിനുമാണ് (1 കൊരി. 15:23; 2 തെസ്സ. 2:1). അതോടൊപ്പം തിന്മയെ ഉന്മൂലനം വരുത്തുകയും ചെയ്യും (2 തെസ്സ. 2:8).

(b) Apocalypse: 'അപ്പോക്കലിപ്സ്' എന്ന ഗ്രീക്കുപദത്തിനു അനാച്ഛാദനം, വെളിപ്പാട് എന്നാണർത്ഥം. പുനരാഗമനത്തെ കുറിക്കുവാൻ പൗലോസ് ഉപയോഗിച്ചിട്ടുള്ള രണ്ടാമത്തെ പദമാണിത്.

ക്രിസ്തു തന്റെ ഉത്ഥാനവും മഹത്വീകരണവും മൂലം സ്വർഗ്ഗത്തിൽ പിതാവിന്റെ വലതുഭാഗത്തു സകല ശക്തികളുടെ മേലും അധികാരമുള്ളവനായി മഹത്വത്തോടെ വിരാജിക്കുന്നു. എല്ലാ നാമത്തിനും മേലായ നാമം അവിടുന്നു ഇപ്പോൾ ധരിച്ചിരിക്കുന്നു (ഫിലി. 2:9). രാജാവായി അവിടുന്നു ഭരണം നടത്തുന്നു (1 കൊരി. 15:25). എന്നാൽ അവിടുത്തെ രാജത്വവും വല്ലഭത്വവും ഇപ്പോൾ ലോകത്തിനു വെളിവായിട്ടില്ല. അതു വെളിപ്പെടുന്ന അവസരമാണ് അവിടുത്തെ പുനരാഗമനം. അപ്പോൾ എല്ലാ നാവും യേശുവിനെ 'കർത്താവ്' എന്ന് ഏറ്റുപറയും. എല്ലാ മുഴങ്കാലും അവിടുത്തെ മുമ്പാകെ വണങ്ങുകയും ചെയ്യും (ഫിലി. 2:10, 11).

പുനരാഗമന വിശ്വാസം രക്ഷാസിദ്ധാന്തത്തോടു ബന്ധപ്പെടുത്തിയാണു മനസ്സിലാക്കേണ്ടത്. രക്ഷ ഏതാനും വ്യക്തികൾക്കുള്ളതല്ല. സകല മനുഷ്യവർഗത്തിനും വേണ്ടിയുള്ളതാണ്. മനുഷ്യർ മാത്രമല്ല സകല സൃഷ്ടികളും പ്രപഞ്ചം മുഴുവനും രക്ഷാപരിധിയിൽ ഉൾപ്പെടുന്നു. ക്രിസ്തുവിന്റെ പുനരാഗമനം അതിനാൽ ഒരു പ്രാപഞ്ചിക സംഭവമാണ് (Cosmic event). വിനയാന്വിതനായി ലോകത്തെ രക്ഷിപ്പാൻ കടന്നുവന്ന യേശുക്രിസ്തു തന്നെ മഹത്വവാനായി ലോകത്തിൽ വീണ്ടും വരും. സകലത്തിന്മേലും തന്റെ ആധിപത്യം സമ്പൂർണ്ണമായി സ്ഥാപിക്കാൻ. അങ്ങനെ 'ദൈവം സകലത്തിലും സകലവും ആയിത്തീരും' (1 കൊരി. 15:28).

## 4. പുനരാഗമനത്തിനു മുമ്പുള്ള സംഭവങ്ങൾ

പൗലോസിന്റെ തെസ്സലോനിക്യ ലേഖനങ്ങളിലാണു പുനരാഗമന വിശ്വാസത്തിന്റെ അധികമായ പ്രതിഫലനമുള്ളത്. ഒന്നാം ലേഖനത്തിൽ ക്രിസ്തു അവിടുത്തെ വിശുദ്ധന്മാരെ ചേർക്കുവാൻ വരുന്നതിനെപ്പറ്റി പറയുന്നു. ആസന്നഭാവിയിൽ സംഭവിക്കുമെന്ന ചിന്തയോടെ ആകാംക്ഷാപൂർവ്വം കാത്തിരിക്കാൻ ആഹ്വാനം ചെയ്യുന്നു (1 തെസ്സ. 5:1-11). പൗലോസിന്റെ സന്ദേശത്തെ തെറ്റിദ്ധരിച്ചതുകൊണ്ടോ, ചിലരുടെ ദുരുപദേശം സ്വീകരിച്ചതുകൊണ്ടോ, എന്തായാലും കർത്താവിന്റെ ദിവസം വന്നു കഴിഞ്ഞു എന്ന് അവരിൽ പലരും ചിന്തിക്കാൻ തുടങ്ങി. ഇതിനെ തിരുത്തിക്കൊണ്ട് രണ്ടാമത്തെ കത്തെഴുതുമ്പോൾ പുനരാഗമനത്തിനു മുമ്പു സംഭവിക്കേണ്ട ഒരു കാര്യം പ്രത്യേകം ചൂണ്ടിക്കാണിക്കുന്നു.

നാശയോഗ്യനും അധർമ മൂർത്തിയുമായവൻ പ്രത്യക്ഷപ്പെടും. അവൻ ദൈവാലയത്തിൽ ഇരുന്നുകൊണ്ട് ദൈവം എന്നു നടിച്ച് ദൈവം എന്നോ പൂജാവിഷയം എന്നോ പേരുള്ള സകലത്തിനും മീതെ തന്നെത്താൻ ഉയർത്തുന്ന എതിരാളി അത്രേ (2 തെസ്സ. 2:3, 4).

പഴയനിയമ ഭാഷയിൽ ദൈവത്തിനെതിരായി ഉയരുന്ന ശക്തിയെ ചിത്രീകരിച്ചിരിക്കുന്നു (യെഹ. 28:2, യെശ. 14:13, 14 കാണുക). 'അധർമ മൂർത്തിയായവൻ' എന്നു ചിത്രീകരിച്ചിട്ടുള്ളത് ആരെക്കുറിച്ചാണ്? വെളിപാടു പുസ്തകത്തിൽ (അ. 13) ഒരു 'മൃഗ'മെന്നു വിവരിച്ചിട്ടുണ്ട്. ദൈവത്തിന്റെ അധികാരത്തെ ചെറുക്കുന്ന ഒരു ശക്തിയാണ്. എതിർ ക്രിസ്തു എന്ന് അതിനെ വിളിക്കാം. ദൈവത്തിനെതിരായ ഈ ശക്തി അന്നു മുതൽ തന്നെ പ്രവർത്തിച്ചു വരുന്നതായി പൗലോസ് പറയുന്നു (2 തെസ്സ. 2:7). എന്നാൽ അതിനെ നിയന്ത്രിച്ചു നിറുത്തിയിരിക്കുകയാണ് (2 തെസ്സ. 2:6). ആ നിയന്ത്രണം നീക്കുമ്പോഴാണ് അവൻ പൂർണ്ണശക്തിയോടെ വെളിപ്പെടുന്നത്.

പൗലോസ് ഇവിടെ ദർശിക്കുന്നതു നിയമവാഴ്ചയും ക്രമസമാധാനവും താറുമാറാകുന്നു. രാഷ്ട്രീയ ശക്തികളും നിയന്ത്രണഘടകങ്ങളും ഇല്ലാതാകുന്ന ഒരു ദുസ്ഥിതിയെക്കുറിച്ചാണ്. അത്തരത്തിലുള്ള ഒരു ഭീകരമായ അനുഭവത്തിൽകൂടി കടക്കുമ്പോഴത്രേ ക്രിസ്തു പ്രത്യക്ഷനാകുന്നത്.

## 5. പുനരുത്ഥാനം, ന്യായവിധി

യുഗാന്ത്യത്തിൽ, കർത്താവിന്റെ വരവിങ്കൽ സംഭവിക്കുന്നതാണു വിശ്വാസികളുടെ പുനരുത്ഥാനം. എബ്രായ പശ്ചാത്തലത്തിൽ നിന്നു മാത്രമേ പുനരുത്ഥാന വിശ്വാസം കരുപ്പിടിപ്പിക്കുവാൻ കഴിയുമായിരു

ന്നുള്ളു. നമ്മുടെ താഴ്ചയുള്ള ശരീരത്തെ തന്റെ മഹത്വമുള്ള ശരീരത്തോടു അനുരൂപമായി രൂപാന്തരപ്പെടുത്തും (ഫിലി. 3:21) എന്നു പൗലോസ് പ്രസ്താവിക്കുന്നു. മറ്റൊരിടത്തു പറയുന്നു, ക്രിസ്തുയേശുവിനെ തന്റെ ആത്മാവിനെക്കൊണ്ടു നിങ്ങളുടെ മർത്യശരീരങ്ങളെയും ജീവിപ്പിക്കും (റോമ. 8:11). ശരീരം കൂടാതെയുള്ള ആത്മാവിനെക്കുറിച്ചല്ല അദ്ദേഹം പറയുന്നത്. രൂപാന്തരം പ്രാപിച്ച ശരീരത്തോടു കൂടിയ അവസ്ഥയെക്കുറിച്ചാണ്. ദൈവത്തിന്റെ രാജ്യമായ പുതിയ ആകാശത്തിനും പുതിയ ഭൂമിക്കും അനുയോജ്യമായ ഒരു ശരീരമായിരിക്കും മനുഷ്യൻ ധരിക്കുന്നത്. ആ ശരീരത്തിന്റെ സ്വഭാവത്തെപ്പറ്റി വിശദീകരിക്കാൻ മുതിരുന്നില്ല. അത് ആത്മമയമായ ഒന്നായിരിക്കും. ക്രിസ്തുവിന്റെ പുനരുത്ഥാനമാണ് വിശ്വാസികളുടെ പുനരുത്ഥാനത്തിനാദാരമായിട്ടുള്ളത് (1 കൊരി. 6:14, 2 കൊരി. 4:14). ക്രിസ്തു നിദ്രകൊണ്ടവരിൽ ആദ്യ ഫലം എന്നത്രേ പൗലൂസ് വിവരിക്കുന്നത് (1 കൊരി. 15:20).

ക്രിസ്തുവിന്റെ ആഗമനത്തിൽ മരിച്ചവരുടെ പുനരുത്ഥാനം സംഭവിക്കും. അന്നു ജീവനോടിരിക്കുന്നവർ മർത്യശരീരം വിട്ടു വേഗത്തിൽ പുതിയ ശരീരം ധരിക്കും (2 കോരി. 5:4). അങ്ങനെ ക്രിസ്തുവിനോടു കൂടി എന്നും ആയിരിക്കുവാൻ പര്യാപ്തമായ അവസ്ഥ പ്രാപിക്കും.

ന്യായവിധിയെപ്പറ്റിയും പൗലോസ് പരാമർശിക്കുന്നു. 'ദൈവം യേശുക്രിസ്തു മുഖാന്തരം മനുഷ്യരുടെ രഹസ്യങ്ങളെ എന്റെ സുവിശേഷപ്രകാരം ന്യായം വിധിക്കുന്ന നാളിനെ' (റോമ. 2:16) പ്പറ്റി പറയുന്നുണ്ട്. മറ്റു ഭാഗങ്ങൾ കാണുക (റോമ. 13:2, 1 കൊരി. 11:32; 1 കൊരി. 4:5, 2 തെസ്സ. 2:12).

മനുഷ്യർ ന്യായം വിധിക്കപ്പെടുന്നത് അവർക്കു ലഭിച്ചിട്ടുള്ള വെളിച്ചത്തിന്റെ അടിസ്ഥാനത്തിലായിരിക്കും (റോമ. 2:14–16). ഒരു കാര്യം വ്യക്തമാണ്. ദൈവത്തിന്റെ ന്യായവിധി തികച്ചും നീതിപൂർവകമായിരിക്കും. ഓരോരുത്തന്റെ പ്രവൃത്തികൾക്കു തക്കവണ്ണം പ്രതിഫലം നൽകുന്ന രണ്ടാമത്തെ വരവിനെപ്പറ്റി വി. കുർബാനയിൽ നാം അനുസ്മരിക്കുന്നുണ്ടല്ലോ.

### 6. എല്ലാം ക്രിസ്തുവിൽ ഒന്നായിച്ചേർക്കും

പാപം മൂലം നഷ്ടപ്പെട്ട ഐക്യവും പൊരുത്തവും സൃഷ്ടി മുഴുവനിലും കൈവരുത്തുക എന്നുള്ളതാണ് ആത്യന്തികലക്ഷ്യം (എഫേ. 1:10). ക്രിസ്തു മൂലം സമാധാനം ഉണ്ടാക്കി ഭൂമിയിലും സ്വർഗത്തിലും ഉള്ള സകലതും ദൈവത്തോടു നിരപ്പിക്കുക എന്നതാണല്ലോ രക്ഷയുടെ ലക്ഷ്യം. അതു പൂർണ്ണമായും യാഥാർത്ഥ്യമായിത്തീരുന്ന അവസ്ഥയാണു അന്ത്യത്തിലുണ്ടാകുന്നത്. എതിരായി നിൽക്കുന്ന സകല ശക്തികളും പരാജയമടയും.

പ്രകൃതി മുഴുവനും യുഗാന്ത്യപരിവർത്തനത്തിനായി ആകാംക്ഷയോടെ പ്രതീക്ഷിച്ചിരിക്കുന്നു എന്നാണ് പൗലോസ് പറയുന്നത് (റോമ. 8:19-23). അതേപ്പറ്റി വിശദീകരണമൊന്നും നൽകുന്നില്ല. മർത്യശരീരം രൂപാന്തരപ്പെടുമെന്നുള്ളതുപോലെ ആ ശരീരത്തോട് ബന്ധപ്പെട്ട് പ്രകൃതി മുഴുവൻ രൂപാന്തരപ്പെട്ടു പുതുതായിത്തീരുമെന്നാണ് വിവക്ഷ. മനുഷ്യനും പ്രകൃതിയും തിന്മയിൽനിന്നു പൂർണ്ണമായി വിമോചിക്കപ്പെട്ട്, ക്രിസ്തുവിൽ ഐക്യപ്പെടുന്ന ദർശനമാണ് പൗലോസ് നൽകുന്നത്.

**അഭ്യാസം**

1. 1 കൊരി. 15 വിശദമായി പഠിച്ച് പുനരുത്ഥാനത്തെക്കുറിച്ചുള്ള പൗലോസിന്റെ വീക്ഷണം വിവരിക്കുക.
2. പുനരാഗമനത്തെപ്പറ്റി കർത്താവു തന്നെ പറഞ്ഞിട്ടുള്ള കാര്യങ്ങൾ എന്തെല്ലാം? മർക്കോ. 13 വായിക്കുക.

# യൂണിറ്റ് 3

# പീഡനങ്ങൾക്കും വേദവിപരീതങ്ങൾക്കും എതിരായി

## മുഖവുര

പൗലോസിന്റെ ലേഖനങ്ങളെക്കുറിച്ച് പൊതുവായും അവയിൽ പ്രകടിതമായിരിക്കുന്ന മുഖ്യ ചിന്താധാരകളെക്കുറിച്ചും പ്രത്യേകമായും നാം കണ്ടുകഴിഞ്ഞു. പുതിയനിയമത്തിലെ ഇതര കൃതികളെക്കുറിച്ചാണ് ഇനി പഠിക്കേണ്ടത്. അവ രൂപംകൊണ്ട സാഹചര്യം കണക്കിലെടുത്തുകൊണ്ട് രണ്ട് വിഭാഗങ്ങളായി തിരിക്കാം.

1. പീഡനങ്ങളുടെ സാഹചര്യത്തിൽ എഴുതപ്പെട്ടവ: നേരിടേണ്ടിവരുന്ന പീഡനങ്ങളുടെയും യാതനകളുടെയും നടുവിൽ അധൈര്യപ്പെടുകയോ പിന്മാറിപ്പോകുകയോ ചെയ്യാതെ ഉറച്ചു നിൽക്കുവാനുള്ള ആഹ്വാനമാണ് അവയിൽ കാണ്മാനുള്ളത്. എബ്രായ ലേഖനം, പത്രോസ്, വെളിപ്പാട് എന്നിവ ഈ ഗണത്തിൽപ്പെടുന്നു.

2. വേദവിപരീതങ്ങളുടെ സാഹചര്യത്തിൽ എഴുതപ്പെട്ടവ: സഭയ്ക്കുള്ളിൽനിന്നു തന്നെ ഉയർന്നുവന്ന ഭീഷണിയാണ് സത്യവിശ്വാസത്തിനെതിരായി വിവിധ സ്വാധീനത്തിൽപ്പെട്ട ദുരുപദേഷ്ടാക്കൾ പ്രചരിപ്പിക്കുന്ന ഉപദേശങ്ങൾ. അവയുടെ അപകടങ്ങൾ വെളിച്ചത്താക്കി, സത്യവിശ്വാസത്തിൽ ഉറച്ചു നിൽക്കാനുള്ള ആഹ്വാനം നടത്തുന്നു. 2 പത്രോസ്, യൂദാ, യോഹന്നാന്റെ ലേഖനങ്ങൾ എന്നിവ ഈ ഗണത്തിൽപ്പെടുന്നു.

പീഡനത്തിന്റെ പശ്ചാത്തലത്തിൽഎഴുതപ്പെട്ട രണ്ടു കൃതികളും അവയുടെ സന്ദേശവുമാണ് അടുത്ത രണ്ട് പാഠങ്ങളിൽ അവതരിപ്പിക്കുന്നത്.

### പാഠം 1

## എബ്രായലേഖനം: ക്രിസ്തു നമ്മുടെ മഹാപുരോഹിതൻ

❑ ആർ എഴുതി? ❑ എഴുതുവാനുള്ള സാഹചര്യവും ലക്ഷ്യവും ❑ മുഖ്യ സന്ദേശം: ക്രിസ്തു സകലരിലും ഉന്നതൻ ❑ നിത്യനായ മഹാപുരോഹിതൻ

യേശുക്രിസ്തുവിനെപ്പറ്റിയും അവിടുത്തെ രക്ഷികപ്രവർത്തനത്തെക്കുറിച്ചും ഉന്നതമായ ചിന്തകൾ ഉൾക്കൊള്ളുന്ന ഒരു ഉൽകൃഷ്ട കൃതി

യാണിത്. യേശുക്രിസ്തു പൂർണ്ണ മനുഷ്യനും പൂർണ്ണ ദൈവവുമാകുന്നു എന്ന ചിന്തയോടൊപ്പം അവിടുന്നു മനുഷ്യവർഗ്ഗത്തിന്റെ നിത്യപുരോഹിതനാകുന്നു എന്ന ചിന്തയ്ക്ക് മുൻതൂക്കം നൽകിയിരിക്കുന്നു.

### 1. ഗ്രന്ഥകർത്താവ് ആര്?

പാരമ്പര്യമായി നാം വിശ്വസിക്കുന്നത് പൗലോസ് ശ്ലീഹാ ഇതെഴുതി എന്നാണ്. അതിനു ഉപോൽബലകമായി ലേഖനത്തിലെ അവസാനഭാഗത്തുള്ള ചില പരാമർശങ്ങൾ നമുക്ക് ചൂണ്ടിക്കാണിക്കുകയും ചെയ്യാം (എബ്രാ. 13:18, 19, 23). എന്നാൽ പൗലോസിന്റേതെന്നു വിശ്വസിക്കാൻ പ്രയാസമുള്ള പല കാര്യങ്ങൾ പ്രസ്താവിക്കട്ടെ.

1. തുടക്കം പൗലോസിന്റെ കത്തുകളുടേതുപോലെ സ്വന്തം പേരു പറഞ്ഞ് അഭിവാദനം അർപ്പിച്ചുകൊണ്ടല്ല.

2. ലേഖനത്തിന്റെ ഘടനയും ഉള്ളടക്കവും പൗലോസിന്റേതിൽ നിന്നു വ്യത്യാസപ്പെട്ടിരിക്കുന്നു.

3. പൗലോസിന്റെ പ്രമുഖ ലേഖനങ്ങളിൽ കാണുന്ന പ്രധാന ആശയങ്ങൾ ഇതിൽ പ്രത്യക്ഷപ്പെട്ടിട്ടേയില്ല.

ഉദാ. വിശ്വാസത്താലുള്ള നീതീകരണം; ക്രിസ്തുവിലുള്ള ഐക്യം; പരിശുദ്ധാത്മാവിലുള്ള പുതിയ ജീവൻ മുതലായവ.

4. ക്രിസ്തുവിന്റെ മഹാപുരോഹിത സ്ഥാനം പൗലോസിന്റെ മറ്റു ലേഖനങ്ങളിൽ എങ്ങും പ്രതിപാദിച്ചിട്ടില്ല.

5. ഭാഷാപരമായ വ്യത്യാസം – ഈ എഴുത്തുകാരന്റെ ഗ്രീക്കു ഭാഷാജ്ഞാനവും അതു പ്രയോഗിക്കുന്ന രീതിയും പൗലോസിൽ നിന്നു വ്യത്യസ്തമാണ്.

6. അപ്പസ്തോലന്മാർക്കു ശേഷമുള്ള തലമുറയിൽപ്പെട്ട ആളാണ് എഴുത്തുകാരനെന്നു ധ്വനിക്കുന്നു (ഉദാ. 2:3, 4:2, ഗലാ. 1:1, 12 താരമത്യപ്പെടുത്തുക).

മേൽപ്പറഞ്ഞ കാരണങ്ങളുടെ അടിസ്ഥാനത്തിൽ പൗലോസിന്റേതെന്ന് വിശ്വസിക്കുവാൻ വിഷമമുണ്ട്. ഇതു സംബന്ധിച്ച് ഒരാൾ അഭിപ്രായപ്പെടുന്നത് എബ്രായ ലേഖനം ഇനിമേൽ പൗലോസിന്റെ സഞ്ചയത്തിൽ ഉൾപ്പെടുത്തുവാൻ അസാധ്യം എന്നാണ്. എങ്കിലും പൗലോസിന്റെ പാരമ്പര്യത്തിലും ചിന്താധാരയിലും ഉൾപ്പെട്ട ഒരു പ്രതിഭാശാലിയാണ് ഇതെഴുതിയിട്ടുള്ളത്. പലരുടേയും പേരുകൾ പണ്ഡിതന്മാർ ചൂണ്ടിക്കാണിക്കുന്നുണ്ടെങ്കിലും സത്യത്തിൽ ഇത് ആര് എഴുതി എന്ന് ദൈവം

മാത്രം അറിയുന്നു എന്നുള്ള ഓറിഗന്റെ അഭിപ്രായമാണ് സ്വീകാര്യമായിട്ടുള്ളത്.

### 2. എഴുതിയ സാഹചര്യം; ലക്ഷ്യം

പീഡനത്തിന്റെ കാലത്ത് എഴുതപ്പെട്ട ഒരു കൃതി എന്ന് മുഖവുരയിൽ നാം കണ്ടു. ലേഖനത്തിന്റെ ആന്തരിക തെളിവുകൾ ഇതു വ്യക്തമാക്കുന്നു. കഷ്ടങ്ങളാൽ വളരെ പോരാട്ടം കഴിച്ച് ചിലപ്പോൾ പീഡകളാലും നിന്ദകളാലും കൂത്തുകാഴ്ചയായി ഭവിക്കേണ്ടതായും വന്നിട്ടുണ്ട് (എബ്രാ. 10:33, 34). എങ്കിലും രക്തം ചിന്തി സാക്ഷ്യം വഹിക്കേണ്ട സാഹചര്യം വന്നിട്ടില്ല (12:4).

പലരും വിശ്വാസത്തിൽനിന്നു വഴുതി പിന്മാറിപ്പോകുന്ന അനുഭവത്തിലാണ്. അതുകൊണ്ട് ചോദിക്കുന്നു ഇത്ര വലിയ രക്ഷയെ നാം ഗണ്യമാക്കാതെ പോയാൽ എങ്ങനെ തെറ്റി ഒഴിയും (2:4). പ്രശ്നത്തിന്റെ ഗൗരവം കൂടുതൽ വെളിവാക്കുന്ന വാക്കുകളുണ്ട്. ഒരിക്കൽ പ്രകാശനം ലഭിച്ചിട്ട് സ്വർഗ്ഗീയദാനം ആസ്വദിക്കുകയും പരിശുദ്ധാത്മാവിനെ പ്രാപിക്കുകയും ചെയ്തവർ പിന്മാറിപ്പോയാൽ തങ്ങൾക്കു തന്നെ ദൈവപുത്രനെ വീണ്ടും ക്രൂശിക്കുന്നവരും അവനു ലോകാപവാദം വരുത്തുന്നവരും ആകകൊണ്ട് അവരെ പിന്നെയും മാനസാന്തരത്തിലേക്കു പുതുക്കുവാൻ കഴിവുള്ളതല്ല (6:4–6). അവരോടു പറയുന്നു, 'ജീവനുള്ള ദൈവത്തെ ത്യജിച്ചുകളയാതിരിക്കേണ്ടതിനു അവിശ്വാസമുള്ള ദുഷ്ടഹൃദയം ഉണ്ടാകാതിരിപ്പാൻ സൂക്ഷിച്ചുകൊൾവിൻ' (3:13).

യഹൂദമതം റോമാ ഗവണ്മെന്റ് അംഗീകരിച്ച ഒരു മതമായിരുന്നു. ക്രിസ്തുമതം അങ്ങനെയല്ലായിരുന്നു. അംഗീകരിക്കപ്പെടാത്ത മതത്തെ പീഡിപ്പിക്കുമ്പോൾ അതിൽനിന്നു രക്ഷപ്പെടാൻ യഹൂദമതത്തിലേക്ക് ഒഴുകിപോകുന്ന സാഹചര്യമായിരിക്കണം ഉണ്ടായത്.

അതിനെതിരായിട്ടാണ് ഇതിലെ വാദമുഖങ്ങൾ വിദഗ്ധമായി അണിനിരത്തിയിട്ടുള്ളത്. യഹൂദമതവും അതിലെ അനുഷ്ഠാനങ്ങളും വരുവാനുള്ളതിന്റെ കേവലം നിഴൽ മാത്രമായിരുന്നു. പഴയനിയമത്തിലെ സകല അഭിലാഷങ്ങളുടെയും അനുഷ്ഠാനങ്ങളുടെയും പൂർത്തീകരണം യേശുക്രിസ്തുവിലാണ്. ആ ക്രിസ്തു നമുക്ക് ഒരു പുതിയ മാർഗ്ഗം ദൈവത്തിങ്കലേക്കു തുറന്നുതരുന്നു. ആ വഴിയിൽ കൂടി ദൈവത്തിങ്കലേക്ക് അടുത്തുവരുവാനും ക്രിസ്തുവിനോടു ചേർന്നു നിൽക്കുവാനും അത്രേ എഴുത്തുകാരൻ ആഹ്വാനം ചെയ്യുന്നത്.

എബ്രായർക്കു എന്നു മാത്രമേ തലവാചകത്തിൽ കാണുന്നുള്ളു. ആരെ ഉദ്ദേശിച്ചാണെന്നു അതു വ്യക്തമാക്കുന്നില്ല. യഹൂദക്രിസ്ത്യാനി

കളെ ഉദ്ദേശിച്ചാവാം. ഇറ്റലിക്കാർ നിങ്ങൾക്കു വന്ദനം ചൊല്ലുന്നു (13:24) എന്നുള്ള പരാമർശത്തിൽനിന്നു ഇത് റോമിലും അതിന്റെ പ്രാന്തത്തിലുമുള്ള സഭകൾക്കുവേണ്ടി എഴുതിയതെന്ന് അനുമാനിക്കുന്നു.

### 3. ദൈവപുത്രനായ ക്രിസ്തു സകലരിലും ഉന്നതൻ

ഉദാത്തമായ ഒരു ക്രിസ്തുശാസ്ത്രമാണ് ഈ കൃതിയിലുള്ളത്. ക്രിസ്തു ദൈവപുത്രനാണ് (1:2, 5; 4:14, 5:5). പുത്രനെന്ന നിലയിൽ സകലത്തിന്റേയും അവകാശിയാകുന്നു. മാലാഖമാർ അദ്ദേഹത്തെ ആരാധിക്കുന്നു (1:6). പുത്രന്റെ ദൈവത്വം അസന്നിഗ്ധമായി വെളിപ്പെടുത്തിയിരിക്കുന്നു.

അതോടൊപ്പം അവിടുത്തെ പൂർണ്ണ മനുഷ്യത്വവും പ്രസ്പഷ്ടമാക്കുന്നു. പാപമൊഴികെ സകലത്തിലും നമുക്ക് തുല്യമായി പരീക്ഷിക്കപ്പെട്ടവനത്രേ (4:15). അവിടുന്നു നേരിട്ട പ്രലോഭനങ്ങളും അനുഭവിച്ച കഷ്ടതകളും തന്റെ ജനത്തെ മനസ്സിലാക്കി അവരെ സഹായിക്കുന്നതിനും അവരോട് ഏകീഭവിക്കുന്നതിനും പര്യാപ്തമായി.



എല്ലാവരേക്കാൾ ക്രിസ്തു ഉന്നതനാകുന്നു എന്ന് വ്യക്തമാക്കിയിരിക്കുന്നു.

1. മാലാഖമാരേക്കാൾ ക്രിസ്തു ഉന്നതനത്രേ (1:5–2:9). അവരുടെ രക്ഷയും ക്രിസ്തു മൂലമാകുന്നു.

2. മോശയേക്കാൾ ഉന്നതനാകുന്നു (3:1–4:13). മോശ ദൈവഭവനത്തിലെ ശുശ്രൂഷകൻ മാത്രം; ക്രിസ്തുവോ ഭവനത്തിന്റെ അവകാശിയും ഉടമയും.

### 4. ക്രിസ്തു യഥാർത്ഥ മഹാപുരോഹിതൻ

ഈ വിഷയമാണ് ഈ ലേഖനത്തിലെ പ്രധാന പ്രതിപാദ്യം. പഴയനിയമത്തിലെ ലേവ്യ പൗരോഹിത്യവുമായി ക്രിസ്തുവിന്റെ പൗരോഹിത്യത്തെ താരതമ്യം ചെയ്തുകൊണ്ട് ക്രിസ്തുവാണ് യഥാർത്ഥ മഹാപുരോഹിതൻ എന്നു സ്ഥാപിക്കുന്നു. 5 മുതൽ 10 വരെ അദ്ധ്യായങ്ങൾ കാണുക. പഴയനിയമ പൗരോഹിത്യത്തിന്റെ അപര്യാപ്തത വ്യക്തമാക്കിക്കൊണ്ടാണ് ക്രിസ്തുവിന്റെ പൗരോഹിത്യത്തിന്റെ മികവും വൈശിഷ്ട്യവും വെളിപ്പെടുത്തുന്നത്. ലേവ്യ പൗരോഹിത്യം മനുഷ്യന്റെ യഥാർത്ഥ പ്രശ്നത്തെ പരിഹരിക്കുവാൻ പര്യാപ്തമല്ലായിരുന്നു. മനുഷ്യന്റെ പാപത്തിനു പരിഹാരം വരുത്തുവാൻ ആടുമാടുകളുടെ ബലികൾ അശക്തമാണ് (10:4). ബാഹ്യമായ അനുഷ്ഠാനവിശുദ്ധി വരുത്തുവാനേ അവയ്ക്കു കഴിവുള്ളു (9:13). സമാഗമനകൂടാരത്തിന്റെ ഘടന തന്നെ

മനുഷ്യനെ ദൈവസന്നിധിയിലേക്കു വരുന്നതിനു പകരം അകറ്റി നിറുത്തുന്നതായിരുന്നു. പഴയനിയമ സംവിധാനം മനുഷ്യനെ പൂർണ്ണതയിലേക്കു വരുത്തുവാൻ അപര്യാപ്തമായിരുന്നു എന്നു നാലു പ്രാവശ്യം എഴുത്തുകാരൻ ആവർത്തിച്ചു പറയുന്നു (9:9; 7:11, 19; 10:1). 'പൂർത്തിപ്രാപിക്കുക' എന്നുള്ളത് ഇതിലെ ഒരു മുഖ്യവിഷയമാണ്. ക്രിസ്തീയ ജീവിതലക്ഷ്യം പ്രാപിക്കുക എന്നാണ് അതിനർത്ഥം. ലേവ്യ പൗരോഹിത്യത്തിനു അസാധ്യമായിരുന്ന അക്കാര്യം ക്രിസ്തു നിറവേറ്റിയിരിക്കുന്നു.

പുരോഹിതനുണ്ടായിരിക്കേണ്ട യോഗ്യതകൾ ക്രിസ്തുവിനുണ്ടായിരുന്നു. അഹറോനെപ്പോലെ, ക്രിസ്തുവും ദൈവത്താൽ നിയുക്തൻ (5:5); പൂർണ്ണമനുഷ്യത്വം സ്വീകരിച്ചു. 'അവൻ കരുണയുള്ളവനും വിശ്വസ്ത മഹാപുരോഹിതനും ആകേണ്ടതിനു സകലത്തിലും തന്റെ സഹോദരന്മാരോടു സദൃശ്യനായി' (2:17) അനുഭവിച്ച കഷ്ടതയിൽക്കൂടി അനുസരണം പഠിച്ച് തികഞ്ഞവനായിത്തീർന്നു (5:8). അങ്ങനെ ക്രിസ്തു എന്ന മഹാപുരോഹിതൻ 'പവിത്രൻ, നിർദ്ദോഷൻ, നിർമ്മലൻ' പാപികളോടു വേർപെട്ടവൻ, സ്വർഗത്തേക്കാൾ ഉന്നതനായിത്തീർന്നവൻ (7:26) ആകുന്നു.

## ലേവ്യ പൗരോഹിത്യത്തേക്കാൾ ശ്രേഷ്ഠം

ലേവ്യ പൗരോഹിത്യത്തേക്കാൾ ശ്രേഷ്ഠമെന്നു തെളിയിക്കുവാൻ മൽക്കിസദേക്കിന്റെ ക്രമപ്രകാരമുള്ളത് എന്നു സ്ഥാപിക്കുന്നു. മൽക്കിസദേക്ക് ശാലേമിലെ (യരുശലേം) ഒരു പുരോഹിതനായിരുന്നു. അദ്ദേഹത്തിന്റെ പൗരോഹിത്യം അംഗീകരിച്ചുകൊണ്ട് അബ്രഹാം തനിക്കുള്ള സകലത്തിന്റേയും ദശാംശം മൽക്കിസദേക്കിനു നൽകുന്നു (ഉല്പ. 14:17-20). ഈ സംഭവത്തിന്റെ അടിസ്ഥാനത്തിൽ അബ്രഹാം മൽക്കിസദേക്കിന്റെ ശ്രേഷ്ഠത അംഗീകരിച്ചു എന്നും അബ്രഹാം അങ്ങനെ ചെയ്തതിനാൽ അദ്ദേഹത്തിന്റെ സന്തതിപരമ്പരയിൽപ്പെട്ട ലേവ്യൻ അപ്രകാരം ചെയ്യുകയായിരുന്നു എന്നുമാണ് വാദം. മൽക്കിസദേക്കിന്റെ വംശാവലിയെപ്പറ്റി അറിവില്ല. അതിന്റെ അർത്ഥം പരമ്പരാഗതമായ പൗരോഹിത്യമല്ല, നിത്യമായ പൗരോഹിത്യമാണ് അദ്ദേഹത്തിനുണ്ടായിരുന്നതെന്ന് സൂചന.

ക്രിസ്തുവിന്റെ പൗരോഹിത്യം (അവിടുന്നു ലേവി ഗോത്രക്കാരനല്ലല്ലോ) പിന്തുടർച്ചയായിട്ടുള്ളതല്ല; നിത്യപൗരോഹിത്യമാണ്. മൽക്കിസദേക്ക് (വാക്കിന്റെ അർത്ഥം നീതിയുടെ രാജാവ്) രാജാവും, പുരോഹിതനുമായിരുന്നു. ക്രിസ്തുവും അപ്രകാരം രാജാവും പുരോഹിതനുമാണ്.

ലേവ്യ പുരോഹിതന്മാർ സ്വന്ത പാപങ്ങൾക്കുവേണ്ടി യാഗം കഴിക്കണം. ക്രിസ്തുവിന് അതിന്റെ ആവശ്യമില്ലായിരുന്നു. ലേവ്യരുടെ യാഗം അപൂർണ്ണമായിരുന്നതിനാൽ അത് ആവർത്തിക്കപ്പെടുന്നു. ക്രിസ്തുവിന്റെ യാഗം പാപത്തിനു പരിഹാരം വരുത്തുവാൻ പര്യാപ്തമാകയാൽ ഒരിക്കലായി മാത്രം അർപ്പിക്കപ്പെടുന്നു, ആവർത്തിക്കപ്പെടുന്നില്ല. ലേവ്യരുടെ യാഗവസ്തു ആടുമാടുകൾ തുടങ്ങിയ ഊമജന്തുക്കൾ; ക്രിസ്തുവോ സ്വയം യാഗമായി അർപ്പിച്ചു. 'ആ ഇഷ്ടത്തിൽ നാം യേശുക്രിസ്തു ഒരിക്കലായി കഴിച്ച ശരീരയാഗത്തിൽ വിശുദ്ധീകരിക്കപ്പെട്ടിരിക്കുന്നു' (10:10). 'അങ്ങനെ യേശുവും സ്വന്തരക്തത്താൽ ജനത്തെ വിശുദ്ധീകരിക്കേണ്ടതിന് നഗരവാതിലിനു പുറത്തുവച്ചു കഷ്ടം അനുഭവിച്ചു' (13:12). ലേവ്യ പുരോഹിതർ കൈപ്പണിയായി ഭൗമികകൂടാരത്തിൽ യാഗം അർപ്പിക്കുമ്പോൾ ക്രിസ്തു, കൈപ്പണിയല്ലാത്ത സ്വർഗീയ മന്ദിരത്തിലേക്കാണ് പ്രവേശിച്ചത് (9:12, 24).

ക്രിസ്തുവിന്റെ മരണത്തെയും, രക്ഷികപ്രവർത്തനത്തെയും പഴയനിയമയാഗത്തിന്റെ പശ്ചാത്തലത്തിൽ ഈ ലേഖനത്തിൽ വിശദീകരിക്കുകയാണ്. പഴയനിയമ യാഗവുമായി പരിചയമുള്ളവർക്കും ബന്ധപ്പെട്ടവർക്കും അതു വേഗത്തിൽ മനസ്സിലാകുമായിരുന്നു. യേശുക്രിസ്തു മുഖാന്തരം ദൈവത്തിങ്കലേക്കു വരുവാൻ, ആ സന്നിധിയിൽ ചേർന്നു ജീവിക്കുവാനുള്ള ആഹ്വാനമാണ് ഇതു മൂലം നൽകിയിട്ടുള്ളത്.

**അഭ്യാസം**

1. എബ്രാ. 1:1-3; യോഹ. 1:1-14; കൊലോ. 1:15-18 ഈ ഭാഗങ്ങൾ വായിച്ച് സാമ്യമുള്ള ആശയങ്ങൾ കണ്ടുപിടിക്കുക.
2. ഈ ലേഖനത്തിൽ വിശ്വാസത്തെപ്പറ്റിയുള്ള വീക്ഷണം എന്തെന്നു കണ്ടുപിടിക്കുക?
3. ക്രിസ്തുവിന്റെ പൗരോഹിത്യം ലേവ്യപൗരോഹിത്യത്തേക്കാൾ എപ്രകാരം ശ്രേഷ്ഠമായിരിക്കുന്നു?

## പാഠം 2

# പീഡനത്തിലുള്ളവർക്കു പത്രോസ് നൽകുന്ന ആഹ്വാനം

## (1 പത്രോസ്)

❑ ആരെഴുതി? ❑ ഘടനയും ലക്ഷ്യവും ❑ സന്ദേശം ❑ ദൈവശാസ്ത്ര പരമായുള്ളത് ❑ ധാർമ്മിക ജീവിതത്തോടു ബന്ധപ്പെട്ടത്

'പ്രത്യാശയുടേയും പ്രോത്സാഹനത്തിന്റേയും' ലേഖനമെന്നു പത്രോസിന്റെ ഒന്നാം ലേഖനത്തെ വിശേഷിപ്പിക്കാറുണ്ട്. പീഡനത്തിൽ കഴിയുന്നവർക്ക് ധൈര്യം പകരാനും അവർ സ്ഥിരചിത്തരായി നിൽക്കുവാനുമുള്ള ആഹ്വാനമാണ് ഇതിൽ മുഖ്യമായിട്ടുള്ളത്. പ്രബോധനപരമായും ദൈവശാസ്ത്രപരമായും ഇതിനു വളരെ പ്രാധാന്യമുണ്ട്. പൗലോസിന്റെ ലേഖനങ്ങളുടെ മാതൃകയും ഘടനയുമാണ് ഇതിനും കാണ്മാനുള്ളത്.

### 1. ആരെഴുതി

ലേഖനത്തിൽ കാണുന്നത് 'യേശുക്രിസ്തുവിന്റെ അപ്പസ്തോലനായ പത്രോസ്,' 'ക്രിസ്തുവിന്റെ കഷ്ടാനുഭവത്തിനു സാക്ഷി,' 'ദൈവത്തിന്റെ ആട്ടിൻകൂട്ടത്തെ മേയിപ്പാൻ ചുമതലയുള്ള ഒരു പ്രസ്ബിറ്റർ' (മൂപ്പൻ) (1:1; 5:1–2) എന്നെല്ലാമാണ്. മാത്രമല്ല 'മർക്കോസ്' ഒരു ആത്മിക മകനായി തന്റെ അടുക്കലുണ്ടെന്നും പറയുന്നു (5:13).

ഈ പരാമർശങ്ങൾ പന്തിരുവരിൽ ഒരുവനായ പത്രോസ് ശ്ലീഹായിലേക്കു വിരൽചൂണ്ടുന്നു. ക്രിസ്തുവിന്റെ ആട്ടിൻകൂട്ടത്തെ മേയിപ്പാൻ നിയോഗം പ്രാപിച്ചവനായിരുന്നല്ലോ അദ്ദേഹം (യോഹ. 21:15 മു.). കർത്താവിന്റെ കഷ്ടാനുഭവങ്ങൾക്കും പുനരുത്ഥാനത്തിനും ദൃക്സാക്ഷിയുമായിരുന്നു (അ. പ്ര. 2:32; 10:41).

സഭാപിതാക്കന്മാരെല്ലാം തന്നെ ഇതു പത്രോസിന്റെ കൃതി എന്നു വിശ്വസിച്ചു. എന്നാൽ ആധുനിക കാലത്ത് ചില പ്രൊട്ടസ്റ്റന്റ് പണ്ഡിതന്മാർ ഇതിനെ ചോദ്യം ചെയ്തിട്ടുണ്ട്. അവർ ഉന്നയിക്കുന്ന പ്രധാന വാദങ്ങൾ പ്രസ്താവയോഗ്യമാണ്.

(a) ഗ്രീക്കുഭാഷാ പരിജ്ഞാനം; ഇതിന്റെ എഴുത്തുകാരൻ ഗ്രീക്കു ഭാഷയിൽ നല്ല പാണ്ഡിത്യം നേടിയ ആളാണ്. പഴയനിയമത്തിന്റെ ഗ്രീക്കു പരിഭാഷയായ സെപ്റ്റ്വജിന്റ് ആണ് അദ്ദേഹത്തിനു പരിചിതമായിട്ടുള്ളത്. സമ്പന്നമായ പദാവലി, സരളമായ ശൈലി, ഇവയൊക്കെ ഗലീലയിലെ മുക്കുവനായ പത്രോസിനു സ്വായത്തമാക്കാൻ വിഷമം. ഇതിനു മറുപടിയായി പറയാവുന്നത് പത്രോസിന്റെ ആശയങ്ങൾ ഈ ലേഖനത്തിന്റെ

എഴുത്തുകാരൻ സില്വാനോസ് (5:12) സ്വന്തമായ ഭാഷയിൽ എഴുതിയതായിരിക്കാം എന്നാണ്.

b. പീഡനത്തെപ്പറ്റിയുള്ള പരാമർശം. പീഡനത്തെക്കുറിച്ച് ഇതിൽ പല ഭാഗത്തും പരാമർശിക്കുന്നു (1:6-7; 2:12, 19-20; 4:12-16; 5:10). വ്യാപകമായവിധത്തിൽ ഭരണാധിപന്മാരിൽ നിന്നു ക്രിസ്ത്യാനികൾക്കു നേരിട്ട പീഡനമാണ്. അതു ഡൊമീഷ്യൻ ചക്രവർത്തിയുടെ (എ.ഡി. 81-96) കാലത്തെ പീഡനമോ ട്രേജന്റെ കാലത്തെ (എ.ഡി. 98-117) പീഡനമോ ആകാം. അന്നു പത്രോസ് ജീവിച്ചിരിപ്പില്ലല്ലോ.

നീറോയുടെ പീഡ (എ.ഡി. 64-68) യെന്നു ചിന്തിക്കുന്നതിൽ തെറ്റൊന്നുമില്ല. അങ്ങനെയെങ്കിൽ പത്രോസ് ശ്ലീഹാ തന്നെ എഴുതിയെന്നു കരുതാം.

c. ഏഷ്യാമൈനറിലുള്ള പുറജാതിസഭ (gentile christian church) യുമായി പത്രോസിന് എന്തെങ്കിലും ബന്ധമുണ്ടായിരുന്നതായി തെളിവൊന്നുമില്ല. അതിനാൽ അവിടെയുള്ള സഭകൾക്ക് അദ്ദേഹം എഴുതുന്നതിനുള്ള സാംഗത്യം അവ്യക്തമാണ്.

പത്രോസ് ക്രിസ്തീയസഭയുടെ മുഴുവൻ അപ്പോസ്തോലനാണ്. അതിനാൽ ഏതെങ്കിലും ഒരു സഭയ്ക്കു പ്രയാസം നേരിട്ടാൽ ആ സഭയെ സംബോധന ചെയ്തു ധൈര്യപ്പെടുത്തുന്നതിനുള്ള ചുമതല അദ്ദേഹത്തിനുണ്ടായിരുന്നു. ആ വിധത്തിൽ ഏഷ്യാമൈനറിലെ സഭകൾക്ക് എഴുതിയതെന്നു കരുതാം.

ലേഖനത്തിൽ പ്രകടിതമായിരിക്കുന്ന ദൈവശാസ്ത്രം പരിശോധിച്ചാൽ അതിൽ സഭയുടെ ആദിമഘട്ടത്തിന്റെ പ്രതിധ്വനിയാണുള്ളത്. മാത്രമല്ല അപ്പസ്തോല പ്രവൃത്തികളിൽ പത്രോസിന്റേതായി നൽകിയിട്ടുള്ള പ്രസംഗങ്ങളും ഈ ലേഖനവുമായി താരതമ്യപ്പെടുത്തിയാൽ അവ തമ്മിൽ ആശയപരമായി വളരെ സാമ്യവും പൊരുത്തവും കാണാം. ഇതെല്ലാം തന്നെ പത്രോസിന്റെ ഗ്രന്ഥകർത്തൃത്വത്തെ ഉറപ്പാക്കുന്നു.

### 2. ഘടനയും ലക്ഷ്യവും

ഇതിലെ ഉള്ളടക്കം സൂക്ഷ്മമായി പരിശോധിച്ചാൽ ക്രിസ്തീയ വിശ്വാസികൾക്കു നൽകുന്ന പ്രബോധനം (moral exhortations) ആണെന്നു കാണാം. മാമ്മോദീസായോടനുബന്ധിച്ച് സ്നാനാർത്ഥികൾക്കു നൽകിയിരുന്ന ആത്മികവും ധാർമികവുമായ പ്രബോധനങ്ങളുടെ സമാഹാരമാണുള്ളത്. മാമ്മോദീസായെപ്പറ്റിയുള്ള പ്രത്യക്ഷങ്ങളും പരോക്ഷങ്ങളുമായ പരാമർശങ്ങൾ ഈ നിഗമനത്തെ സാധൂകരിക്കുന്നു (1:3, 23; 2:2; 3:18 മു.). അപ്പോസ്തോലിക കാലത്തു വിശ്വാസ പഠിതാക്കൾക്കും (cat-

echumens) സ്നാനാർത്ഥികൾക്കും നൽകുന്നതിനു വ്യക്തമായ ചില ഉപദേശ സംഗതികൾ രൂപപ്പെട്ടിരിക്കണം. ഇതിന്റെ പ്രതിധ്വനി പൗലോസിന്റെ പല കത്തുകളിലുണ്ട് (ഉദാ: എഫേ. കൊലോ.). കുടുംബബന്ധങ്ങൾ; വിശ്വാസികൾക്കു സമൂഹത്തോടും ഭരണകൂടത്തോടുമുള്ള ബന്ധം തുടങ്ങിയവ ഈ പ്രബോധനങ്ങളിൽ വിശദമാക്കപ്പെട്ടിരിക്കുന്നു.

ലേഖനത്തിന്റെ ആദ്യ ഭാഗം 1:3–4:11 പ്രധാനമായും ധാർമിക ഉപദേശങ്ങൾ ഉൾക്കൊള്ളുന്നു. എന്നാൽ രണ്ടാം ഭാഗത്തു (4:22–5:13) പീഡനത്തെക്കുറിച്ചാണ് അധികമായി പ്രതിപാദിക്കുന്നത്. അതിൽനിന്നും അനുമാനിക്കേണ്ടത് ഏഷ്യാമൈനറിൽ കഴിയുന്ന വിശ്വാസികളെ അവർ മാമ്മോദീസാ സ്വീകരിച്ചപ്പോൾ ലഭിച്ച ഉപദേശങ്ങളെ അനുസ്മരിപ്പിച്ചുകൊണ്ടും ഇപ്പോൾ അവർ പീഡനത്തിൽക്കൂടി കടന്നുപോകുന്നതിനാൽ അതിനാവശ്യമായ ഉദ്ബോധനങ്ങളെ കൂട്ടിച്ചേർത്തുകൊണ്ടും അപ്പസ്തോലൻ ഈ ലേഖനം രചിച്ചു എന്നാണ്.

'നിങ്ങളുടെ സഹവ്രതയായ ബാബിലോണിലെ സഭ' (5:18) എന്നുള്ള പ്രസ്താവന റോമിനെ കുറിക്കുന്നു (വെളിപാട് പുസ്തകത്തിൽ 'ബാബിലോൺ' എന്നു പറഞ്ഞിട്ടുള്ളത് റോമിനെയത്രേ സൂചിപ്പിക്കുന്നത്). മർക്കോസിനെപ്പറ്റിയും എഴുത്തുകാരൻ പറയുന്നു (5:13). പാരമ്പര്യം അനുസരിച്ച് മർക്കോസ് റോമിൽ പത്രോസിന്റെ സഹകാരി ആയിരുന്നു. അതിനാൽ ഈ ലേഖനം റോമിൽ നിന്ന് എ.ഡി. 66–ലോ മറ്റോ എഴുതിയെന്നു കരുതാം.



### 4. മുഖ്യസന്ദേശം

വിശ്വാസികളുടെ ധാർമിക ജീവിതത്തിനാവശ്യമായ ഉദ്ബോധനങ്ങളും അനുശാസനങ്ങളുമാണ് ഇതിൽ പ്രധാനമായിട്ടുള്ളതെന്നു നാം മുകളിൽ കണ്ടു. ഈ എഴുത്തുകാരൻ ധർമ്മോപദേശങ്ങളെ ക്രിസ്തീയ ദൈവശാസ്ത്രവുമായി സമന്വയിപ്പിച്ചാണ് അവതരിപ്പിക്കുന്നത്. ദൈവശാസ്ത്രവിഷയങ്ങളും (Christian doctrines) ധർമ്മോപദേശങ്ങളും ഇടകലർന്നാണ് ഇതിൽ കാണുന്നത്. ദൈവശാസ്ത്രത്തോടു (theology) ബന്ധപ്പെടാതെ സന്മാർഗസിദ്ധാന്ത (Ethics) ങ്ങൾക്കു ശക്തിയില്ല. പൗലോസിന്റെ ലേഖനങ്ങളും ഈ തത്വം അംഗീകരിച്ചിട്ടുണ്ട്.

#### (a) ദൈവശാസ്ത്ര സിദ്ധാന്തങ്ങൾ

1. യേശുക്രിസ്തുവിനെക്കുറിച്ച്: അവിടുന്നു മുന്നമേയുള്ളവൻ, പ്രവാചകന്മാരിൽക്കൂടി അവന്റെ ആത്മാവു സംസാരിച്ചു (1:11). അവിടുന്നു നിഷ്കളങ്കനും (1:19; 2:22), മനുഷ്യനെന്ന നിലയിൽ കഷ്ടതയും പരിഹാസവും സഹിച്ചവനും ആകുന്നു (2:21 മു. 4:1, 13). പ്രവചന നിവൃത്തി

വരുത്തിക്കൊണ്ട് അവിടുന്ന് രക്തം ചിന്തി മരിച്ചു. അവിടുത്തെ കഷ്ട തയും മരണവും നിമിത്തം മനുഷ്യവർഗത്തിനു പാപമോചനം ലഭ്യമായി (1:18–19, 2:21; 3:18). മാത്രമല്ല നീതീകരണവും ദൈവസന്നിധിയിലേക്കുള്ള പ്രവേശനവും ഉണ്ടായി (3:18). തന്റെ മരണത്തിനുശേഷം 'ആത്മാവിൽ' തടവിൽ പാർക്കുന്ന ആളുകളുടെ അടുക്കലേക്കു പോയി അവരോടു സുവിശേഷം അറിയിച്ചു (3:19–20; 4:6). ക്രിസ്തുവിന്റെ വീണ്ടെടുപ്പിൻ പ്രവർത്തനം തന്റെ പുനരുത്ഥാനം വഴി വിജയമകുടം ചാർത്തി. ആ പുന രുത്ഥാനം മൂലമാണ്, വിശ്വാസികൾക്കു മാമ്മോദീസായിൽ വീണ്ടും ജനനം ലഭ്യമാകുന്നത് (1:3; 3:21). യുഗാന്ത്യത്തിൽ ക്രിസ്തുവിന്റെ പുനരാഗമനം ഉണ്ടാകും. വിശ്വാസികൾക്കു രക്ഷയുടെ പൂർണ്ണതയും അല്ലാത്തവർക്ക് ശിക്ഷാവിധിയും നൽകുകയും ചെയ്യും (1:5–7, 4:4, 5:1, 4, 5, 17).

വിശുദ്ധ സഭ: 'എക്ലീസിയ' എന്ന പദം ഉപയോഗിക്കുന്നില്ല. എങ്കിലും സഭയെപ്പറ്റി വ്യക്തമായ ദർശനം ഉടനീളം കാണാം. ക്രിസ്തീയ സഭ യാണു യഥാർത്ഥ യിസ്രായേൽ. പഴയ യിസ്രായേൽ മൂലക്കല്ലായവനിൽ (ക്രിസ്തുവിൽ) തട്ടി ഇടറിപ്പോയി. അവരുടെ സ്ഥാനം സഭയ്ക്കു കൈ വന്നു. യിസ്രായേലിനെപ്പറ്റി പറഞ്ഞിരുന്ന വിശേഷണങ്ങൾ: (പുറ. 19:6) 'തിരഞ്ഞെടുക്കപ്പെട്ട ജാതി, രാജകീയ പുരോഹിതവർഗ്ഗം, വിശുദ്ധ വംശം' (1 പത്രോ. 2:9) എന്നുള്ളവ ക്രിസ്തീയ സഭയ്ക്കായി.

സഭ ദൈവത്തിന്റെ യഥാർത്ഥ മന്ദിരമാണ്. ജീവനുള്ള കല്ലുകൾ കൊണ്ടു നിർമ്മിച്ച ജീവനുള്ള ആത്മിക ഗൃഹം (2:5). ഒരു വിശുദ്ധ പുരോ ഹിതവർഗമായിത്തീർന്നുകൊണ്ട് സഭ ദൈവത്തിനു പ്രസാദവും, സ്വീകാ ര്യവുമായ ആത്മികയാഗങ്ങൾ അർപ്പിക്കുന്നു.

ഈ സഭയെ ഭരിക്കുന്നതു പ്രസ്ബിറ്ററന്മാരാണ് (5:1). ആ സ്ഥാനം എപ്പിസ്കോപ്പന്മാർക്കു തുല്യമായിരുന്നു. അവർ ദൈവത്തിന്റെ ആട്ടിൻപ റ്റത്തെ ശിക്ഷണത്തിലും പഥ്യോപദേശത്തിലും പോറ്റിവളർത്താനുള്ള വരാണ്.

മാമ്മോദീസായെപ്പറ്റിയുള്ള പരാമർശങ്ങൾ മുകളിൽ സൂചിപ്പിച്ചുവല്ലോ. വീണ്ടും ജനനം മാമോദീസാ മൂലം നടക്കുന്നു (1:3); മാത്രമല്ല അതു നമ്മെ രക്ഷിക്കുകയും ചെയ്യുന്നു (3:21). ബാഹ്യമായ ശുദ്ധീകരണത്തി നുള്ള ഒരു കഴുകലല്ല. ആന്തരികശുദ്ധി വരുത്തി, നമ്മെ ദൈവത്തോ ടുള്ള ബന്ധത്തിൽ എത്തിക്കുന്നു.

**b. ധർമ്മോപദേശങ്ങൾ**

രണ്ടു കാര്യങ്ങളാണ് ഇവിടെ ഊന്നിപ്പറയുന്നത്.

1. കഷ്ടതയിൽ സ്ഥിരചിത്തരായി നിൽക്കുക. കഷ്ടതയെന്നുള്ളത്

വിശ്വാസികളുടെ ജീവിതാനുഭവമാണ്. കാരണം ഈ ലോകം അവരെ പകയ്ക്കുന്നു. അതുകൊണ്ട് ഉപദ്രവങ്ങളെ ക്ഷമയോടും സമചിത്തതയോടും സന്തോഷത്തോടും സഹിക്കണം. ദൈവത്തിന്റെ പിതൃവിചാരണയിൽ അവർ സുരക്ഷിതരാണ്.

കഷ്ടതയെപ്പറ്റി ക്രിസ്തീയമായ ഒരു ഉൾക്കാഴ്ച ഇതിലുണ്ട്. കഷ്ടതയിൽക്കൂടി സ്വർണ്ണം എന്നപോലെ, നാം ശുദ്ധീകരിക്കപ്പെട്ടു സ്ഫുടം ചെയ്യപ്പെടുകയാണ് (1:7). കഷ്ടതയിൽ സന്തോഷിക്കുവാൻ കഴിയുന്നത് അതിൽകൂടി നാം ക്രിസ്തുവിന്റെ കഷ്ടാനുഭവങ്ങൾക്കു പങ്കാളി ആകുന്നതിനാലാണ്. 'ക്രിസ്തുവിന്റെ കഷ്ടങ്ങൾക്കു പങ്കുള്ളവരാകുന്തോറും സന്തോഷിച്ചുകൊൾവിൻ' (4:13).

2. നന്മ പ്രവർത്തിക്കുക – ഈ ഉദ്ബോധനം നാലു പ്രാവശ്യം ആവർത്തിക്കപ്പെട്ടിരിക്കുന്നു (2:15; 20; 3:6, 17). പുറജാതി ജീവിതത്തിൽ നിന്ന് വ്യത്യസ്തമായി പ്രകടമാക്കേണ്ട കാര്യമാണിത്. വിശ്വാസികളുടെ ഉന്നതമായ ധാർമ്മിക നിലവാരം അവിശ്വാസികൾക്കു ഒരു നല്ല സാക്ഷ്യമായിരിക്കും. 'നിങ്ങൾ നന്മ ചെയ്തുകൊണ്ട് ബുദ്ധിയില്ലാത്ത മനുഷ്യരുടെ ഭോഷത്വം മിണ്ടാതാക്കേണം' (2:15). 'നിർമ്മലമായ നടപ്പു കണ്ടറിഞ്ഞ് മറ്റുള്ളവർ ക്രിസ്തുവിനോടു ചേരുവാൻ ഇടയാകും' (3:1).

ജീവിതത്തിന്റെ എല്ലാ ബന്ധങ്ങളിലും ക്രിസ്തീയ സ്വാധീനം വെളിവാക്കണം. രാഷ്ട്രത്തോടും ഭരണാധികാരികളോടും വിധേയത്വവും അനുസരണവും പുലർത്തണം (2:13, 14). കുടുംബബന്ധങ്ങളിൽ ശ്രദ്ധിക്കേണ്ടതുണ്ട്. ഭാര്യയും ഭർത്താവും തമ്മിൽ 'ജീവന്റെ കൃപയ്ക്ക് കൂട്ടവകാശികൾ' എന്നനിലയിൽ കരുതലോടെ വർത്തിക്കണം. അടിമകളും ഉടമകളും തമ്മിൽ, ഉത്തമമായ ബന്ധമായിരിക്കണം. ക്രിസ്തീയ ധാർമ്മികതയുടെ മുഖമുദ്ര 'സ്നേഹം' ആയിരിക്കണം.

**അഭ്യാസം**

1. ഈ ലേഖനം അടിസ്ഥാനമാക്കി കഷ്ടതയെപ്പറ്റിയുള്ള ക്രിസ്തീയ വീക്ഷണം വിവരിക്കുക.
2. ജീവിത വിശുദ്ധിക്കുവേണ്ടിയുള്ള ആഹ്വാനം ഇതിൽ എപ്രകാരം നടത്തിയിരിക്കുന്നു?
3. ഭാര്യാഭർത്താക്കന്മാർക്കു നൽകുന്ന ഉപദേശങ്ങൾ എന്തെല്ലാം? (3:1–7 വരെ കാണുക).

## പാഠം 3

# വേദവിപരീതങ്ങൾക്കെതിരായി

❑ മുഖവുര ❑ 2 പത്രോസും യൂദായുടെ ലേഖനവും തമ്മിലുള്ള ബന്ധം ❑ പത്രോസിന്റെ ഒന്നും രണ്ടും ലേഖനങ്ങൾ തമ്മിലുള്ള ബന്ധം ❑ പത്രോസു തന്നെയോ എഴുത്തുകാരൻ? ❑ എഴുതുവാനുള്ള സാഹചര്യം; ലക്ഷ്യം ❑ യൂദായുടെ ലേഖനം

### മുഖവുര

പീഡനങ്ങളുടെ പശ്ചാത്തലത്തിൽ രചിക്കപ്പെട്ട കൃതികളെപ്പറ്റി നാം മുൻ പാഠങ്ങളിൽ കാണുകയുണ്ടായി (എബ്രാ; 1 പത്രോ.). മൂന്നാമതൊന്നുകൂടിയുണ്ട് – വെളിപാടു പുസ്തകം. അതിനെപ്പറ്റി മറ്റൊരു പാഠത്തിൽ പിന്നാലെ നമുക്കു പഠിക്കാം.

വേദവിപരീതങ്ങളുടെ പശ്ചാത്തലത്തിൽ എഴുതപ്പെട്ട കൃതികളെപ്പറ്റിയാണ് ഇപ്പോൾ നാം പരിശോധിക്കുന്നത്. അതായത് പൗലോസിന്റേതല്ലാത്ത പൊതുവായ ലേഖനങ്ങളിൽ പെടുന്നവ. പത്രോസിന്റെ രണ്ടാം ലേഖനവും യൂദായുടെ ലേഖനവും ഒന്നിച്ചു പഠിക്കാം. കാരണം അവ തമ്മിൽ വളരെ അടുത്ത ബന്ധവും പൊരുത്തവും കാണാം. ഒന്ന് മറ്റതിനെ ഉപജീവിച്ച് എഴുതിയിട്ടുള്ളതാണെന്ന് വളരെ വ്യക്തം. യൂദായുടെ ലേഖനത്തെ ആശ്രയിച്ചുകൊണ്ട് 'പത്രോസ്' എഴുതുകയായിരുന്നു ആദ്യം ചില വ്യത്യാസങ്ങൾ വരുത്തിക്കൊണ്ട്. യൂദാ 4–11, 2 പത്രോ. 2:11–16 ഈ ഭാഗങ്ങൾ വായിച്ചു താരതമ്യപ്പെടുത്തുക.



### പത്രോസിന്റെ ഒന്നാം ലേഖനവും രണ്ടാം ലേഖനവും തമ്മിലുള്ള വ്യത്യാസം

1. ഒന്നാമത്തെ ലേഖനത്തിന്റെ പ്രധാന സന്ദേശം 'പ്രത്യാശ' (Hope) എന്നുള്ളതാണ്. കഷ്ടതയുടേയും പീഡനത്തിന്റേയും പശ്ചാത്തലത്തിലാണ്. രണ്ടാം ലേഖനത്തിന്റെ മുഖ്യസന്ദേശം 'ജ്ഞാനം' എന്നുള്ളതാണ്. വേദവിപരീതങ്ങളുടെ പശ്ചാത്തലത്തിലാണ് അതിന്റെ പ്രസക്തി.

2. ഒന്നാമത്തെ ലേഖനത്തിൽ പഴയനിയമത്തിൽ നിന്നുള്ള ഉദ്ധരണികളും പരാമർശങ്ങളും ധാരാളമുണ്ട്. രണ്ടാമത്തേതിൽ പ്രായേണ കുറവാണ്.

3. ഒന്നാമത്തേതിൽ ക്രിസ്തുവിന്റെ മരണം, ഉയിർപ്പ് എന്നിവയ്ക്കു പ്രാധാന്യം നൽകിയിരിക്കുന്നു. രണ്ടാമത്തേതിൽ ക്രിസ്തുവിന്റെ ഇപ്പോഴത്തെ മഹത്വത്തെ സൂചിപ്പിക്കുന്നു.

## രണ്ടാം ലേഖനം പത്രോസിന്റേതു തന്നെയോ?

ആത്മകഥാപരമായ പരാമർശങ്ങളോടുകൂടി ശീമോൻ പത്രോസ് (ഒന്നാം ലേഖനത്തിൽ 'ശീമോൻ പത്രോസ്' എന്നില്ല; പത്രോസ് എന്നു മാത്രമേയുള്ളു) തന്നെയെഴുതിയെന്ന് അവകാശപ്പെടുന്നു. യേശുക്രിസ്തുവിന്റെ അപ്പസ്തോലൻ ആണെന്നും (1:1), ക്രിസ്തുവിന്റെ മറുരൂപ സംഭവത്തിനു ദൃക്സാക്ഷിയാണെന്നും (1:16) 'പ്രിയ സഹോദരനായ പൗലോസിന്റെ കത്തുകളുമായി പരിചയമുണ്ടെന്നും (3, 16) മുമ്പ് ഒരു കത്ത് ഇദ്ദേഹം തന്നെ എഴുതിയിട്ടുണ്ടെന്നും (3:1) തന്റെ ജീവിതാന്ത്യം അടുത്തിരിക്കയാണെന്നും (1:13, 14) മറ്റുമുള്ള ഇതിലെ പരാമർശങ്ങൾ പത്രോസിനെത്തന്നെയല്ലേ ചൂണ്ടിക്കാണിക്കുന്നത്? എന്നാൽ ഈ അവകാശവാദങ്ങൾ പണ്ഡിതലോകത്തെ ബോധ്യപ്പെടുത്താൻ മതിയായവയല്ല. സുറിയാനി സഭകളുടെ പുതിയനിയമ കാനോനിൽ അഞ്ചാം നൂറ്റാണ്ടിനുശേഷം മാത്രമേ ഇതിനു സ്ഥാനം തന്നെ ലഭിച്ചുള്ളു.

പത്രോസിന്റേതല്ല എന്നു ചിന്തിക്കാനുള്ള കാരണങ്ങൾ:

1. ഭാഷാപരമായി വ്യത്യാസം; ഒന്നാമത്തേതും ഇതും തമ്മിൽ ഭാഷാപരമായി വലിയ വ്യത്യാസമുണ്ട്.

2. ആശയപരമായും വളരെ വ്യത്യാസങ്ങൾ ചൂണ്ടിക്കാണിക്കാം.

3. വളരെ വൈകിയുള്ള യൂദായുടെ ലേഖനത്തെ ആശ്രയിച്ച് എഴുതിയെന്നുള്ളതുകൊണ്ട് പത്രോസാകാൻ സാധ്യതയില്ല.

4. വിമർശിക്കപ്പെട്ടിരിക്കുന്ന വേദവിപരീതം പത്രോസിന്റെ കാലഘട്ടത്തെയല്ല സൂചിപ്പിക്കുന്നത്.

ചില പണ്ഡിതന്മാർ ഈ കൃതിക്ക് രണ്ടാം നൂറ്റാണ്ടിലാണു സ്ഥാനം നൽകിയിട്ടുള്ളത്. എന്നാൽ നമുക്ക് സ്വീകാര്യമായിട്ടെടുക്കാവുന്നത് യെറുശലേമിന്റെ നാശത്തിനുശേഷം ഏതാണ്ട് എ.ഡി. 80-നോടു അടുത്ത കാലത്ത് യവനസംസ്കാരത്തിൽ തഴച്ചുവളർന്ന ഒരു യഹൂദ ക്രിസ്ത്യാനി ഇതെഴുതി എന്നാണ്. സഭയിൽ അംഗീകാരവും പൊതുവായ സ്വാഗതവും ലഭിക്കുന്നതിനുവേണ്ടി പത്രോസിന്റെ പേരിൽ അദ്ദേഹത്തിന്റെ ശിഷ്യപാരമ്പര്യം അവകാശപ്പെടാവുന്ന ഒരാൾ എഴുതിയിരിക്കാം. യഹൂദന്മാരുടെ ഇടയിൽ പ്രഖ്യാതരായ പലരുടെയും പേരിൽ അക്കാലത്തു കൃതികൾ പ്രസിദ്ധീകരിക്കുന്ന പതിവുണ്ടായിരുന്നു. അതിനാൽ ഇന്നു നമുക്ക് തോന്നുന്നപോലെ അസ്വാഭാവികത ഈ എഴുത്തുകാരനു തോന്നിയിരിക്കയില്ല.

## ദുരുപദേശങ്ങളുടെ സ്വഭാവം

ഇതിൽ ഉന്നയിച്ചിരിക്കുന്ന വാദമുഖങ്ങളുടെ സൂക്ഷ്മപഠനത്തിൽ നിന്നു തന്നെ, അന്ന് അഭിമുഖീകരിച്ച ദുരുപദേശങ്ങൾ എങ്ങനെയുള്ള തെന്നു മനസ്സിലാക്കാം. ഇസ്രായേലിൽ കള്ളപ്രവാചകന്മാർ എങ്ങനെയോ അതുപോലെ സഭയ്ക്കുള്ളിൽനിന്നു ദുരുപദേഷ്ടാക്കന്മാർ ഉയർന്നുവ രുന്നു. അവരെപ്പറ്റി ഇതിൽ പറഞ്ഞിട്ടുള്ളത്, (1) അവർ നാശകരമായ മതഭേദങ്ങളെ നുഴച്ചുവരുത്തുന്നു. (2) അവർ കർത്താവിനെ തള്ളിപറ യുന്നു. (3) അവർ സ്വയം നാശം കൈവരുത്തും (2:1-2). (4) അവൻ അസാന്മാർഗികതയിൽ ചരിക്കുന്നു. (5) ദ്രവ്യാഗ്രഹം നിറഞ്ഞു കൗശല വാക്കു പ്രയോഗിക്കുന്നു (2:3).

a. ജ്ഞാനവാദത്തിന്റെ ഒരു വകഭേദമായി ഈ ദുരുപദേശത്തെ കണ ക്കാക്കാം. പദാർത്ഥവും ആത്മാവും തമ്മിൽ യാതൊരു പൊരുത്തവും പാടില്ല എന്ന് അവർ സിദ്ധാന്തിക്കുന്നതുകൊണ്ട്, ശരീരംകൊണ്ട് എന്തു ചെയ്താലും ആത്മാവിനെ ബാധിക്കുകയില്ല എന്ന വീക്ഷണമായിരുന്നു. ദുഷ്കാമത്തിലേക്കും ദുർവൃത്തിയിലേക്കും അത് അവരെ വഴിനടത്തി. 'അവർ വ്യഭിചാരിണിയെ കണ്ടു രസിക്കുകയും പാപം കണ്ടു തൃപ്തി പ്പെടാതിരിക്കുകയും ചെയ്യുന്ന കണ്ണുള്ളവർ' ആകുന്നു (2:14). അവർ വെറും വമ്പു പറഞ്ഞ് ദുഷ്കാമവൃത്തികളാൽ കാമഭോഗങ്ങളിൽ കുടു ക്കുന്നു (2:18).

b. ജ്ഞാനവാദത്തിന്റെ മറ്റൊരു തെറ്റ്, അത് യുഗാന്ത്യത്തിൽ വിശ്വ സിച്ചില്ല എന്നുള്ളതാണ്. അതിനാൽ ഇതിലെ ദുരുപദേഷ്ടാക്കളും യുഗാ ന്ത്യവിശ്വാസത്തെയും കർത്താവിന്റെ പുനരാഗമനത്തെയും നിഷേധിക്കു ന്നവരാണ്. അതുകൊണ്ട് മൂന്നാം അധ്യായത്തിൽ പുനരാഗമനത്തെപ്പറ്റി ദീർഘമായി പ്രതിപാദിക്കുന്നു. പറൂസിയ (Parousia) എന്ന പദമാണ് ഉപ യോഗിച്ചിട്ടുള്ളത്.

ജ്ഞാനവാദികൾ ആക്ഷേപസ്വരത്തിൽ ഉയർത്തിയ ചോദ്യമാണ്, 'അവന്റെ പ്രത്യക്ഷതയുടെ (Parousia) വാഗ്ദത്തമെവിടെ?' (3:3). അവർ പരിഹാസത്തോടെ പറയുന്നതു പിതാക്കന്മാർ നിദ്രകൊണ്ടശേഷം സക ലവും സൃഷ്ടിയുടെ ആരംഭത്തിൽ ഇരുന്നപോലെ തന്നെ ഇരിക്കുന്നു. യുഗാന്ത്യപരമായ വിശ്വാസത്തെ അവർ ആക്ഷേപിച്ചു.

യെറുശലേമിന്റെ നാശം സംഭവിച്ചപ്പോൾ (എ.ഡി. 70) അതോടൊ ന്നിച്ച് ലോകത്തിന്റെ അന്ത്യവും കർത്താവിന്റെ പ്രത്യക്ഷതയും ഉണ്ടാ കുമെന്ന് അനേകം ക്രിസ്ത്യാനികൾ വിശ്വസിച്ചു. എന്നാൽ അവർ പ്രതീ ക്ഷിച്ചപോലെ പുനരാഗമനം ഉണ്ടായില്ല. ഈ സാഹചര്യത്തിൽ തൃപ്തി കരമായ ഒരു വിശദീകരണം ആവശ്യമായിരുന്നു. അതാണ് ഇവിടെ

നൽകുന്നത്. മനുഷ്യൻ സമയത്തെ കണക്കാക്കുന്നതുപോലെയല്ല ദൈവം കണക്കാക്കുന്നത്. 'കർത്താവിനു ഒരു ദിവസം ആയിരം സംവത്സരം പോലെയും ആയിരം സംവത്സരം ഒരു ദിവസം പോലെയും ഇരിക്കുന്നു' (3:8). കർത്താവിന്റെ വരവു വൈകുന്നതുതന്നെ പാപികൾക്കു അനുതപിക്കാൻ അവസരം ലഭിക്കാനാണ് (3:9). എന്നാൽ അപ്രതീക്ഷിത സമയത്ത്, രാത്രിയിൽ കള്ളൻ വരുന്നതുപോലെ കർത്താവ് വേഗത്തിൽ പ്രത്യക്ഷനാകും (മത്താ. 24:43; 1 തെസ്സ. 5:2).

കർത്താവിന്റെ ദിവസത്തെപ്പറ്റി രണ്ടു കാര്യങ്ങൾ എഴുത്തുകാരൻ ചൂണ്ടിക്കാണിക്കുന്നു. (1) അത് ന്യായവിധിയുടെ അവസരമായിരിക്കും. (2) അപ്പോൾ നീതി വസിക്കുന്ന ഒരു പുതിയ വ്യവസ്ഥിതി സംജാതമാകും. വിശ്വാസികൾക്കു ന്യായവിധി ഭീകരമായ ഒന്നായിരിക്കുകയില്ല; നിത്യരാജ്യത്തിലേക്കുള്ള പ്രവേശനമായിരിക്കും. എന്നാൽ ദുഷ്ടന്മാർക്കും ദുരുപദേഷ്ടാക്കൾക്കും അപ്പോൾ നാശം സംഭവിക്കും. അഗ്നിയിൽക്കൂടി പ്രകൃതി മുഴുവൻ നശിച്ചുപോയിട്ട് ഒരു പുതിയ ലോകവും ക്രമവും ഉയർന്നുവരുമെന്നു പ്രത്യാശിക്കുന്നു.

## യൂദായുടെ ലേഖനം

ആറാം നൂറ്റാണ്ടു വരെ ഈ ലേഖനം സുറിയാനിസഭയുടെ പുതിയ നിയമ കാനോനിൽ ചേർത്തിരുന്നില്ല. പത്രോസിന്റെ രണ്ടാം ലേഖനത്തിന്റെ പശ്ചാത്തലം തന്നെയാണ് ഇതിനുമുള്ളത്.

എഴുത്തുകാരൻ 'യേശുക്രിസ്തുവിന്റെ ദാസനും യാക്കോബിന്റെ സഹോദരനുമായ യൂദാ'യാണെന്ന് പ്രാരംഭത്തിൽ പറയുന്നു. പന്ത്രണ്ട് അപ്പോസ്തോലന്മാരിൽ ഒരുവനായ യൂദായല്ല കർത്താവിന്റെ സഹോദരന്മാർ എന്നു വിളിക്കപ്പെട്ടവരിൽ ഒരുവനാണ്. യരുശലേമിന്റെ ബിഷപ്പായിരുന്ന യാക്കോബിന്റെ സഹോദരൻ. പാരമ്പര്യമായുള്ള വിശ്വാസം കർത്താവിന്റെ സഹോദരനായ യൂദാ തന്നെ ഇതിന്റെ എഴുത്തുകാരൻ എന്നാണ്. അതിനെ ചോദ്യം ചെയ്യുന്നവരുമുണ്ട്. അതിനു നാം വില കല്പിക്കേണ്ടതില്ല.

ജ്ഞാനവാദികളായ ദുരുപദേഷ്ടാക്കന്മാർക്കെതിരായിട്ടാണ് യൂദാ എഴുതുന്നത്; സത്യവിശ്വാസം കാത്തുസൂക്ഷിക്കുവാൻ (വാ. 3). 'നമ്മുടെ കർത്താവായ യേശുക്രിസ്തുവിനെ നിഷേധിക്കുന്ന അഭക്തർ' (വാ. 4). ജ്ഞാനവാദികൾതന്നെ അവർ അധികാരത്തെ മറുക്കുകയും മാലാഖമാരെ ദുഷിക്കയും ചെയ്യുന്നു (വാ. 8). ക്രിസ്തീയ മാർഗ്ഗത്തെ പരിഹസിക്കുന്നു (വാ. 18). അവർ ആത്മാവിനാൽ പ്രകാശിതരെന്നു അവകാശപ്പെടുന്നെങ്കിലും ആത്മാവില്ലാത്തവർ തന്നെ (വാ. 19). ദുഷ്കാമത്തിലും

ദുർവൃത്തിയിലും അവർ ചരിക്കുന്നു (വാ. 4, 12). ഇതൊക്കെത്തന്നെയാണ് 2 പത്രോസിലും നാം കണ്ടത്.

യൂദാ അപ്പോക്രിഫാ പുസ്തകങ്ങളെ ഉപയോഗിച്ചു എന്നുള്ളത് നമ്മുടെ ശ്രദ്ധയാകർഷിക്കേണ്ട കാര്യമാണ്. 'ഹാനോക്കിന്റെ പുസ്തകം' എന്നറിയപ്പെടുന്നതിൽനിന്ന് ഉദ്ധരിച്ചിട്ടുണ്ട്. 'ആദാം മുതൽ ഏഴാമനായ ഹാനോക്ക്' (വാ. 14) എന്നുള്ളത് അതേപടി ഹാനോക്കിന്റെ പുസ്തകത്തിലുണ്ട് (1 Enoch 1:9). ഈ പുസ്തകം യൂദാ, തിരുവെഴുത്തായി അംഗീകരിച്ചുവോ?

രണ്ടാമത്തെ ഉദ്ധരണി 'മോശയുടെ സ്വർഗാരോഹണം' (Assumption of Moses) എന്ന കൃതിയിൽ നിന്നാണ് (വാ. 9 കാണുക). ഈ പുസ്തകം ഇന്നും നമുക്കു ലഭ്യമല്ല. എങ്കിലും അലക്സാന്ത്രിയായിലെ ക്ലിമീസിനും അദ്ദേഹത്തിന്റെ ശിഷ്യനായ ഓറിഗനും ഈ കൃതി പരിചയമായിരുന്നു എന്നു കാണാം. മോശയുടെ മരണസമയത്ത് മീഖായേൽ ശരീരം എടുക്കുവാൻ വന്നപ്പോൾ പിശാച് അതിനെ തടസപ്പെടുത്തി എന്നാണ്. മോശ ഒരു കൊലപാതകി ആയതിനാൽ അവന്റെ ശരീരം പിശാചിനു അവകാശപ്പെട്ടതാണെന്നായിരുന്നു വാദം. ഇതു പഴയനിയമത്തിലില്ലാത്ത കഥയാണ്.

മേൽപ്പറഞ്ഞ രണ്ടു ഉദ്ധരണികളും അപ്പോക്രിഫാ പുസ്തകങ്ങളിൽ നിന്ന് എടുക്കുവാൻ യൂദായ്ക്ക് ഒരു പ്രയാസവുമുണ്ടായില്ല. അപ്പോക്രിഫാ പുസ്തകങ്ങളെപ്പറ്റി മുൻവിധി പുലർത്തുന്ന ആധുനികരിൽ പലരും ഇക്കാര്യം മനസ്സിലാക്കുന്നതു കൊള്ളാം.



**അഭ്യാസം**

1. യൂദായുടെ ലേഖനം ഉദ്ധരിക്കുമ്പോൾ പത്രോസ് വരുത്തിയിരിക്കുന്ന വ്യതിയാനങ്ങൾ എന്തെല്ലാം?
2. വേദവിപരീതികൾ ഏതെല്ലാംവിധത്തിൽ നുഴഞ്ഞുകയറുന്നു? അതിനെ നമുക്ക് എങ്ങനെ നേരിടാം?
3. ജ്ഞാനവാദത്തിലെ പ്രകടമായ ഉപദേശങ്ങൾ എന്തെല്ലാം?

## പാഠം 4

# യോഹന്നാന്റെ ലേഖനങ്ങൾ

❑ ഡോസറ്റിക്കു വേദവിപരീതം ❑ അതിനെതിരെയുള്ള യോഹന്നാന്റെ വാദം ❑ യോഹന്നാന്റെ സുവിശേഷവുമായുള്ള ബന്ധം ❑ പ്രധാന സന്ദേശം ❑ 2 യോഹന്നാൻ ❑ 3 യോഹന്നാൻ

യോഹന്നാന്റെ മൂന്നു ലേഖനങ്ങൾ ഒരുമിച്ചാണു നാം പഠിക്കുന്നത്. അവയുടെ ഉള്ളടക്കം അവ തമ്മിലുള്ള ബന്ധം വെളിപ്പെടുത്തുന്നു. യോഹന്നാന്റെ സുവിശേഷത്തോടുള്ള ബന്ധവും വിസ്മരിക്കാവുന്നതല്ല.

### ഒന്നാം ലേഖനം

വളരെ ലളിതവും സരളവുമായ പ്രതിപാദനം. ആഴത്തിലേക്കിറങ്ങുമ്പോൾ വളരെ ഗഹനവും പ്രൗഢവുമായ ആശയങ്ങൾ അതിൽ നാം കണ്ടെത്തുന്നു. ലേഖനങ്ങൾക്കു സഹജമായ അഭിവാദനങ്ങൾ കാണുന്നില്ല. ആര്, ആർക്ക് എഴുതി എന്ന് വ്യക്തമായ സൂചനകളും എങ്ങും കാണ്മാനില്ല. ഏഷ്യാമൈനറിലുള്ള പല സഭകൾക്കു പൊതുവായി എഴുതിയെന്ന് അനുമാനിക്കാം. അതിനാൽ വ്യക്തികളെപ്പറ്റിയുള്ള പരാമർശം ഇതിൽ പൂർണ്ണമായി ഒഴിവാക്കിയിരിക്കുന്നു. നമ്മെ ആകർഷിക്കുന്ന മറ്റൊരു വസ്തുത ഇതിൽ പഴയനിയമത്തിൽ നിന്നുള്ള ഒരു ഉദ്ധരണി പോലും നൽകിയിട്ടില്ല എന്നതാണ്. വായനക്കാർ യവന ക്രിസ്ത്യാനികളായതുകൊണ്ടും അവർ നേരിട്ട വേദവിപരീതം ജ്ഞാനമതത്തിൽ നിന്നായതുകൊണ്ടുമായിരിക്കാം.

പീഡനത്തിന്റെ യാതൊരു സൂചനയും ഇല്ലാത്തതുകൊണ്ട് ഇത് എഴുതിയപ്പോൾ സഭയ്ക്കു സമാധാനവും സ്വസ്ഥതയും ഉള്ള കാലമായിരുന്നു എന്നു കരുതാം. എ.ഡി. 90 മുതൽ 96 വരെയുള്ള കാലഘട്ടം അപ്രകാരമുള്ള ഒന്നായിരുന്നു. യഹൂദന്മാരുടെ എതിർപ്പും ഭീഷണിയും കെട്ടടങ്ങിയ സാഹചര്യവുമാണ്. എന്നാൽ സഭയെ അലട്ടിയ പ്രശ്നം ദുരുപദേശവും അതു മൂലം ഉണ്ടായ ഭിന്നതയുമായിരുന്നു. ധാർമ്മികവും ആത്മികവുമായ രംഗത്ത് പ്രശ്നങ്ങൾ ഉയർന്നു വന്നു. സത്യവിശ്വാസം ഹനിക്കപ്പെടുവാൻ ഇടയായി.

### എന്തായിരുന്നു വേദവിപരീതം?

ഏഷ്യാമൈനറിലെങ്ങും വ്യാപിച്ചിരുന്ന ഒന്നാണ് ജ്ഞാനമതം (Gnosticism). അടിസ്ഥാനപരങ്ങളായ അതിന്റെ വിശ്വാസകാര്യങ്ങൾ യോഹന്നാന്റെ സുവിശേഷത്തെപ്പറ്റിയുള്ള പാഠത്തിൽ വിവരിച്ചിട്ടുണ്ട്.

1. പദാർത്ഥം അതിൽതന്നെ തിന്മയാണ്. ആത്മാവാകുന്ന ദൈവം മാത്രം നന്മയും. അതിനാൽ പദാർത്ഥമയമായ ലോകവും ദൈവവും തമ്മിൽ യാതൊരു ബന്ധവും സാധ്യമല്ല. അക്കാരണത്താൽ മനുഷ്യാവതാരവും അസാധ്യം. ലേഖനത്തിൽ പറയുന്ന ദുരുപദേഷ്ടാക്കന്മാർ ക്രിസ്തുവിന്റെ മനുഷ്യാവതാരത്തെ നിഷേധിച്ചു (2:22; 4:1). ക്രിസ്തു ഒരു മനുഷ്യനാണെന്നു തോന്നുക മാത്രമേ ചെയ്തുള്ളൂ; യഥാർത്ഥത്തിൽ മനുഷ്യനല്ലായിരുന്നു. ഈ 'തോന്നൽവാദ'ത്തിനു നൽകിയിട്ടുള്ള പേര് 'ഡോസറ്റിസം' എന്നാണ്. യേശുക്രിസ്തു ജഡത്തിൽ വന്നു എന്നു സ്വീകരിക്കാത്ത ചിന്താഗതി (1 യോഹ. 4:2). ക്രിസ്തു നടക്കുന്നതായും ഭക്ഷിക്കുന്നതായും മറ്റും തോന്നും. യഥാർത്ഥത്തിൽ അങ്ങനെയില്ല. ഇതിനെതിരായി യോഹന്നാൻ പ്രാരംഭത്തിൽ തന്നെ എഴുതുന്നു. ഞങ്ങൾ കേട്ടതും സ്വന്തം കണ്ണുകൊണ്ട് കണ്ടതും ഞങ്ങൾ നോക്കിയതും ഞങ്ങളുടെ കൈ തൊട്ടതും ആയ ജീവന്റെ വചനം' (1:1).

ഈ വേദവിപരീതികൾ ക്രിസ്തുവിന്റെ കഷ്ടാനുഭവത്തെയും മരണത്തെയും നിഷേധിച്ചു. ക്രിസ്തുവിന്റെ മാമ്മോദീസാ അവർ സ്വീകരിക്കും. എന്നാൽ രക്ഷികപ്രവർത്തനത്തിനു അവിടുത്തെ മരണം ആവശ്യമെന്ന് അവർ അംഗീകരിച്ചില്ല. അവൻ ജലത്താൽ വന്നു, രക്തത്താലല്ല എന്നായിരുന്നു നിലപാട്. ഇതിനെ യോഹന്നാൻ ശക്തിയുക്തം എതിർക്കുന്നു. ജലത്താലും രക്തത്താലും വന്നവൻ ഇവൻ ആകുന്നു. യേശുക്രിസ്തു തന്നെ: ജലത്താൽ മാത്രമല്ല, ജലത്താലും രക്തത്താലും തന്നെ (5, 6). ക്രിസ്തുവിന്റെ പുനരുത്ഥാനത്തെക്കുറിച്ച് യോഹന്നാൻ ഒന്നുംതന്നെ പറയുന്നില്ല. കഷ്ടാനുഭവവും ക്രൂശുമരണവുമാണ് പ്രധാനമായി പ്രതിപാദിക്കുന്നത്. യേശുവിന്റെ രക്തം സകല പാപങ്ങളും പോക്കി നമ്മെ ശുദ്ധീകരിക്കുന്നു (1:8). അവൻ നമുക്കുവേണ്ടി നമ്മുടെ പ്രാണനെ വച്ചു. 'അവൻ നമ്മുടെ പാപങ്ങൾക്കു പ്രായശ്ചിത്തമാകുന്നു' (2:2; 4:10).

യേശുക്രിസ്തു ജഡത്തിൽവന്നു എന്നു നിഷേധിക്കുന്നതോടുകൂടി അവിടുന്നു ദൈവപുത്രനാണെന്നുള്ളതും നിഷേധിക്കുകയാണ് (4:15; 5:5). ദൈവപുത്രൻ പദാർത്ഥലോകവുമായി ബന്ധപ്പെടുക സാധ്യമല്ല. 'യേശുവിനെ ക്രിസ്തുവല്ല' എന്നു നിഷേധിക്കുന്നതിനെപ്പറ്റിയും യോഹന്നാൻ പറയുന്നു (2:22). സ്വർഗ്ഗീയനായ ക്രിസ്തുവിനു മനുഷ്യനായ യേശുവുമായി യോജിക്കുക സാധ്യമല്ല. എന്നാൽ താൽക്കാലികമായി മാത്രം മാമ്മോദീസായുടെ സമയത്തു യോജിച്ചു; മരണസമയത്ത് യേശുവിനെ വിട്ടുപോകയും ചെയ്തു. ഈ സിദ്ധാന്തത്തെ ശക്തിയായി യോഹന്നാൻ എതിർത്തുകൊണ്ടു മനുഷ്യാവതാരത്തിന്റേയും ക്രൂശുമരണത്തിന്റേയും യാഥാർത്ഥ്യത്തെ പ്രസ്പഷ്ടമാക്കുന്നു.

2. ദൈവത്തെ പ്രകാശമായും, പദാർത്ഥ ലോകത്തെ അന്ധകാര സ്ഥലമായും അവർ കണ്ടു. രക്ഷയ്ക്കുള്ള മാർഗം 'ജ്ഞാനം' (gnosis) ആർജ്ജിക്കുകയാണ്. ഇതു ബുദ്ധിയുടെ വ്യാപാരത്താലല്ല. പ്രകാശമായ ദൈവവുമായി ബന്ധപ്പെടുന്ന അനുഭൂതിയാലാണ്. അങ്ങനെയുള്ളവർ അന്ധകാരലോകത്തിൽ നിന്നു പ്രകാശത്തിലേക്കു പ്രവേശിക്കുന്നു; പ്രകാശത്തിൽ വസിക്കുന്നു. അന്ധകാരത്തിനു അവരുടെമേൽ അധികാരമില്ല. ഇപ്രകാരമുള്ള അഹന്തയിലും, ആത്മപ്രശംസയിലുമാണ് അവർ കഴിഞ്ഞത്. അവരുടെ നിലവാരത്തിലെത്തിയിട്ടില്ലാത്ത സാധാരണക്കാരായ ക്രിസ്ത്യാനികളെ അവർ പുച്ഛിച്ചു.

ഇതിനെതിരായി യോഹന്നാൻ പറയുന്നത് ശ്രദ്ധിക്കുക: 'നിങ്ങളോ പരിശുദ്ധനാൽ അഭിഷേകം പ്രാപിച്ചു സകലവും അറിയുന്നുവല്ലോ' (2:20). ക്രിസ്തീയ വിശ്വാസികൾക്കു യഥാർത്ഥമായ ജ്ഞാനം നൽകുന്നത് പരിശുദ്ധാത്മാവിനാലാണ്. ആത്മാവ് അവരിൽ എല്ലാവരിലും വസിക്കുന്നു. ചിലർക്കു മാത്രമായി നൽകപ്പെട്ടതല്ല. ആത്മാവ് അവരെ സകലതും ഉപദേശിക്കുകയും വഴിനടത്തുകയും ചെയ്യുന്നു. 'പ്രകാശത്തിൽ വസിക്കുന്നു എന്നു പറയുകയും സഹോദരനെ പകയ്ക്കുകയും ചെയ്യുന്നവൻ ഇന്നയോളം ഇരുട്ടിൽ ഇരിക്കുന്നു' (2:9). സ്നേഹമില്ലാതെ അഹന്തയിലും ഗർവിലും കഴിയുന്നവർ അന്ധകാരത്തിൽതന്നെ ഇരിക്കുന്നു. അവരുടെ വാദം വെറും പൊള്ളയാണ്.

'ജ്ഞാനം പ്രാപിച്ചവൻ പാപം ചെയ്യുന്നില്ല. അതിനതീതമായ ഒരവസ്ഥയിലെത്തുന്നു.' ഇത് അവരുടെ മറ്റൊരു വാദമായിരുന്നു. യോഹന്നാൻ അതിനെ ഖണ്ഡിക്കുന്നതു കാണുക. 'അവനോടു കൂട്ടായ്മ (mystical experience) ഉണ്ടെന്നു പറയുകയും ഇരുട്ടിൽ നടക്കുകയും ചെയ്താൽ നാം ഭോഷ്ക്കു പറയുന്നു. നമുക്ക് പാപമില്ല എന്നു നാം പറയുന്നു എങ്കിൽ നമ്മെത്തന്നെ വഞ്ചിക്കുന്നു. സത്യം നമ്മിൽ ഇല്ലാതെയായി. .... നാം പാപം ചെയ്തിട്ടില്ല എന്നു പറയുന്നെങ്കിൽ അവനെ അസത്യവാദിയാക്കുന്നു. അവന്റെ വചനം നമ്മിൽ ഇല്ലാതെയായി' (1:6, 8, 10).

നാം മുകളിൽ കണ്ട കാര്യങ്ങളെ അടിസ്ഥാനമാക്കി യോഹന്നാൻ എങ്ങനെയുള്ള ദുരുപദേശത്തെയാണു നേരിട്ടതെന്നു കാണാം. അതു പ്രധാനമായും ക്രിസ്തുവിലുള്ള വിശ്വാസത്തെ ഹനിക്കുന്നതിനും ധാർമിക ജീവിതത്തെ ബാധിക്കുന്നതുമായിരുന്നു.

## യോഹന്നാന്റെ സുവിശേഷവുമായുള്ള ബന്ധം

ഒന്നാമത്തെ ലേഖനവും യോഹന്നാന്റെ സുവിശേഷവും തമ്മിൽ അഭേദ്യമായ ബന്ധം നമുക്കു കാണാം. ഭാഷയിലും ആശയത്തിലും പ്രതിപാദനത്തിലും ഇവ തമ്മിൽ അടുത്ത സാമ്യമുണ്ട്.

രണ്ടിന്റെയും തുടക്കം 'വചന' (Logos) ത്തെക്കുറിച്ചുള്ള വിശദീകരണത്തോടെയാണ്. രണ്ടിന്റെയും ലക്ഷ്യം തമ്മിൽ സാമ്യമുണ്ട്. സുവിശേഷത്തിന്റെ ലക്ഷ്യം 'വിശ്വസിച്ചിട്ടു നിങ്ങൾക്കു ജീവൻ ഉണ്ടാകേണ്ടതിനു' ആകുന്നു (യോഹ. 20:30). ലേഖനത്തിന്റേതു 'നിങ്ങൾക്കു നിത്യജീവൻ ഉണ്ടെന്നു നിങ്ങൾ അറിയേണ്ടതിനു തന്നെ' (യോഹ. 5:13). ഒന്നിനെ തുടർന്നു മറ്റത് എഴുതിയിരിക്കുന്ന ധ്വനിയാണ് അവയ്ക്കുള്ളത്.

ഭാഷാപ്രയോഗങ്ങളിലുള്ള സാമ്യം ശ്രദ്ധേയമത്രേ: വസിക്കുക (Abiding); സാക്ഷ്യം വഹിക്കുക; ദൈവത്തിൽനിന്നു ജനിക്കുക; കല്പനകളെ പാലിക്കുക; വചനം കാക്കുക; എന്നിങ്ങനെ പലതും ചൂണ്ടിക്കാണിക്കാം.

ആശയപരമായും സാമ്യങ്ങൾ പലതുണ്ട്. ക്രിസ്തുവിനെ രണ്ടിലും വചനമെന്നും ഏകജാതനെന്നും രക്ഷകനെന്നും വിളിച്ചിരിക്കുന്നു. ജഡത്തിൽവന്നു എന്ന മനുഷ്യാവതാര സത്യത്തിനു രണ്ടിലും ഊന്നൽ കൊടുത്തിട്ടുണ്ട്. ക്രിസ്തീയാനുഭവത്തിലേക്കു വരുന്നത് അന്ധകാരത്തിൽ നിന്നു പ്രകാശത്തിലേക്കും മരണത്തിൽ നിന്നും ജീവനിലേക്കുമുള്ള പ്രവേശനമായി രണ്ടിലും ചിത്രീകരിച്ചിരിക്കുന്നു. ഇരുട്ടും വെളിച്ചവും തമ്മിലും മരണവും ജീവനും തമ്മിലും സത്യവും അസത്യവും തമ്മിലും ദൈവത്തിന്റെ മക്കളും പിശാചിന്റെ മക്കളും തമ്മിലും ഉള്ള വൈരുദ്ധ്യം രണ്ടിലും ഒരുപോലെ പ്രകടമാണ്. സത്യത്തിലേക്കും വെളിച്ചത്തിലേക്കും നയിക്കുന്ന പരിശുദ്ധാത്മാവിന്റെ പ്രവർത്തനം രണ്ടിലും വിവരിച്ചിരിക്കുന്നു.

ഇത്രയധികം സാധർമ്യം ഇവ രണ്ടും തമ്മിൽ കാണുന്നതുകൊണ്ട് സുവിശേഷം എഴുതിയ യോഹന്നാൻ ശ്ലീഹാ തന്നെയാണു ലേഖനവും എഴുതിയതെന്ന് അംഗീകരിക്കാം. മിക്കവാറും ഒന്നാം നൂറ്റാണ്ടിന്റെ അവസാനത്തിൽ എ.ഡി. 90-ന് അടുത്തകാലത്തു രചിക്കപ്പെട്ടു എന്നു വിശ്വസിക്കാം.



### സന്ദേശം

രണ്ടു വാക്കുകളിൽ ഇതിന്റെ സന്ദേശം സമാഹരിക്കാം. 1. വെളിച്ചം (Light). 2. സ്നേഹം (Love). 'ദൈവം വെളിച്ചമാകുന്നു' എന്ന ആശയത്തെ കേന്ദ്രീകരിച്ചുകൊണ്ട് 1:5-3:10 വരെയുള്ള ഒന്നാം ഭാഗം. 'ദൈവം സ്നേഹമാകുന്നു' എന്ന നിർവചനത്തെ കേന്ദ്രീകരിച്ചുകൊണ്ട് 3:11-5:21 വരെയുള്ള രണ്ടാം ഭാഗം.

സത്യവെളിച്ചം യേശുക്രിസ്തു ആകുന്നു. ആ ക്രിസ്തുവിൽ വസിക്കയും അവന്റെ പരിശുദ്ധാത്മാവ് നയിക്കുകയും ചെയ്യുമ്പോൾ അന്ധകാരത്തെ വിട്ട് വിശുദ്ധിയിലും നീതിയിലും ജീവിക്കാൻ കഴിയും. പാപ

ത്തോടു പൊരുത്തപ്പെട്ട ഒരു ജീവിതമല്ല. അവന്റെ ബീജം നമ്മിൽ വസിക്കുന്നതിനാൽ നമുക്ക് പാപത്തിൽ തുടരുക സാധ്യമല്ല.

സ്നേഹത്തിന്റെ അപ്പസ്തോലൻ എന്നു വിളിക്കപ്പെടുന്ന യോഹന്നാൻ ഈ ലേഖനത്തിൽ 28 പ്രാവശ്യം സ്നേഹിക്കുക എന്ന ക്രിയാരൂപം ഉപയോഗിച്ചിട്ടുണ്ട്. ക്രിസ്തീയ ജീവിതത്തിന്റെ ആകത്തുകയായി പറഞ്ഞാൽ അതു സ്നേഹിക്കുക എന്നാണ്. ഈ ലോകത്തോടുള്ള സ്നേഹം വിട്ടുകളഞ്ഞ് ദൈവത്തെയും സഹോദരങ്ങളെയും സ്നേഹിക്കുന്നതാണു ജീവിതലക്ഷ്യം (4:20, 21). നാം മരണത്തിൽ നിന്നു കടന്നു എന്നതിന്റെ തെളിവ് നാം സ്നേഹിക്കുന്നു എന്നതിലാണ് (3:14). നാം സ്നേഹിക്കുന്നത് അവൻ നമ്മെ ആദ്യം സ്നേഹിച്ചതുകൊണ്ടത്രേ (4:19).

### രണ്ടാം ലേഖനം

രണ്ടും മൂന്നും ലേഖനങ്ങൾ വളരെ ഹ്രസ്വമാണ്. ഇവ രണ്ടും ഓരോ പ്രത്യേക സഭയെ ഉദ്ദേശിച്ചുകൊണ്ടാണ് എഴുതിയിട്ടുള്ളത്. എഴുത്തുകാരൻ ഒരു 'പ്രസ്ബിറ്റർ' (മൂപ്പൻ) ആണെന്നു രണ്ടിലും പറയുന്നു. അതുകൊണ്ട് ഒന്നാം ലേഖനം എഴുതിയ ആളല്ല ഇത് രണ്ടും എഴുതിയതെന്ന് ചിലർ അഭിപ്രായപ്പെടുന്നു. ഭാഷാപരമായ വ്യത്യാസവും അവർ ചൂണ്ടിക്കാണിക്കുന്നു. ആ വിഷയത്തിലേക്കു നാം കടക്കേണ്ടതില്ല. രണ്ടാമത്തെ കത്ത് സംബോധന ചെയ്തിട്ടുള്ളത് 'മാന്യ നായികമാർക്കും മക്കൾക്കും' (The Elect Lady) എന്നാണ്. അത് ഒരു സഭയെ കുറിക്കുന്നതായി കരുതാം. മാന്യ സഹോദരി (വാ. 13) എന്നു പറഞ്ഞിട്ടുള്ളത് എവിടെ നിന്ന് എഴുതുന്നുവോ ആ സഭയാണ്.



സഭയുടെ മക്കൾ ഇപ്പോൾ ദുരുപദേഷ്ടാക്കളുടെ നുഴഞ്ഞുകയറ്റത്തിനു വിധേയരായിരിക്കുന്നു. യേശുക്രിസ്തുവിനെ ജഡത്തിൽ വന്നവൻ എന്നു സ്വീകരിക്കാത്ത വഞ്ചകന്മാരും (വാ. 7) ക്രിസ്തുവിന്റെ ഉപദേശത്തിൽ നിലനിൽക്കാത്തവരും (വാ. 9) ആയ ദുരുപദേഷ്ടാക്കന്മാർ. അവർ അപകടകരമായ ഉപദേശങ്ങൾ വലിച്ചിഴയ്ക്കാം. അതുകൊണ്ട് ദുരുപദേഷ്ടാക്കളുമായി യാതൊരു വേഴ്ചയും പുലർത്താതെ സത്യവിശ്വാസം കാത്തുരക്ഷിക്കുവാൻ ആഹ്വാനം ചെയ്യുന്നു ഈ കത്തിൽ.

### മൂന്നാം ലേഖനം

മൂന്നാമത്തെ കത്ത് ഗായോസിനെ സംബോധന ചെയ്തിട്ടുള്ളതാണ്. ഒരു സഭയുടെ തലവനായ ദയോത്രഫീമോസും അപ്പസ്തോലനും തമ്മിലുള്ള അഭിപ്രായവ്യത്യാസമാണ് ഈ കത്തിനടിസ്ഥാനം. അപ്പസ്തോലൻ അയച്ച ആളുകളെ ദയോത്രഫീമോസ് സ്വീകരിച്ചില്ല എന്നു മാത്രമല്ല സ്വീകരിച്ചവരെ സഭയിൽനിന്നു പുറത്താക്കുകയും ചെയ്തു. എന്നാൽ

ഗയൊാസിനെ വശത്താക്കാൻ അയാൾക്കു കഴിഞ്ഞില്ല. എഴുത്തുകാരന് ഗായൊസിൽ വലിയ വിശ്വാസമുണ്ട്. സഭയിലെ വിശ്വസ്തരായ ജനങ്ങൾ അയാളുടെ കൂടെ നിൽക്കുന്നു. ഗായൊസ് സത്യത്തിൽ നടക്കുന്നവനും മിഷനറിമാരെ സഹായിച്ചിട്ടുള്ളവനുമാണ്. ആ സഹായം തുടരുവാൻ കത്തിലൂടെ ആവശ്യപ്പെടുന്നു. ഇതിൽ പറയുന്ന ദമത്രയോസ് മിഷനറി മാരിൽ ഒരാളായിരിക്കും.

ഈ കത്തിൽ വേദവിപരീതത്തിന്റെ ധ്വനിയൊന്നും കേൾക്കാനില്ല. ഒരു പക്ഷേ ദുരുപദേശങ്ങൾ ഉയരുന്നതിനു മുമ്പുള്ള ഒരു ഘട്ടത്തിൽ എഴുതിയതാകാം.

**അഭ്യാസം**

1. ഒന്നാമത്തെ കത്തിൽ ദൈവത്തെപ്പറ്റി നൽകിയിട്ടുള്ള നിർവചന ങ്ങൾ ഏവയെന്നു കണ്ടുപിടിക്കുക?

2. എതിർ ക്രിസ്തുക്കൾ ആര്? അവരുടെ വിശ്വാസങ്ങൾ എന്തെല്ലാം?

3. യോഹന്നാന്റെ സുവിശേഷവുമായുള്ള സാമ്യങ്ങൾ എന്തെല്ലാം?



**പാഠം 5**

## വിശ്വാസവും പ്രവൃത്തിയും: യാക്കോബിന്റെ ലേഖനം

❑ ലേഖനത്തിന്റെ പൊതുസ്വഭാവം ❑ ഗ്രന്ഥകർത്താവ് കർത്തൃസഹോ ദരനായ യാക്കോബ് ❑ സന്ദേശം: വിശ്വാസവും പ്രവൃത്തിയും ❑ നാവിനെ നിയന്ത്രിക്കുക ❑ പ്രാർത്ഥന; രോഗികളുടെ തൈലാഭിഷേകം

### 1. പൊതുസ്വഭാവം

ഒരുവന്റെ മതപരമായ വിശ്വാസവും ജീവിതവും തമ്മിൽ പൊരുത്തം ഉണ്ടായിരിക്കണമെന്നു ശക്തമായി ഉദ്ബോധിപ്പിക്കുന്ന ഒരു ലേഖനമാണ്. അതിനാൽ ധർമ്മോപദേശങ്ങൾക്ക് ഇതിൽ പ്രാധാന്യം നൽകിയിരി ക്കുന്നു. ക്രിസ്തീയ സമത്വത്തിനും സാമൂഹ്യനീതിക്കും വേണ്ടിയുള്ള ആഹ്വാനം ഇതിൽ മുഴങ്ങിക്കേൾക്കാം. ലേഖനമെന്നതിനേക്കാൾ ഒരു പ്രബോധനത്തിന്റെ സ്വഭാവമാണ് ഇതിനുള്ളത്. സുഭാഷിതങ്ങൾ, ജ്ഞാനം, സഭാപ്രസംഗി എന്നീ പഴയനിയമ ഗ്രന്ഥങ്ങളോടു വളരെ അടു പ്പവും കടപ്പാടും ഇതിനുണ്ട്. പഴയനിയമത്തിലെ പല ആശയങ്ങളും സ്വീകരിച്ചിട്ടുണ്ടെങ്കിലും ഉദ്ധരണികൾ വളരെ വിരളമാണ്. സുവിശേഷ

ത്തിലെ ഗിരിപ്രഭാഷണവുമായി വളരെ അടുത്ത ബന്ധമിതിനുണ്ട്. സുവിശേഷത്തിന്റെ വാചിക പാരമ്പര്യമായിരിക്കാം അവലംബമായിരുന്നത്.

നവീകരണകർത്താവായ മാർട്ടിൻ ലൂതർ ഈ ലേഖനത്തിന് ഒട്ടും സ്ഥാനം കല്പിക്കുന്നില്ല. വെറും വൈക്കോലിന്റെ ലേഖനം (ധാന്യമില്ലാത്ത) എന്നാണ് ഇതിനെ വിശേഷിപ്പിച്ചിട്ടുള്ളത്. കാരണം സുവിശേഷസത്യം ഇത് ഉൾക്കൊള്ളുന്നില്ല. ക്രിസ്തുവിന്റെ ക്രൂശുമരണം, ഉയിർപ്പ് ഇവയെക്കുറിച്ചൊന്നും പറയുന്നില്ല. ന്യായപ്രമാണത്തെക്കുറിച്ചും അതിന്റെ പ്രവൃത്തികളെക്കുറിച്ചുമാണ് ഇത് പ്രതിപാദിക്കുന്നത്. ഇതെല്ലാമാണ് ലൂതറിന്റെ വിമർശനം. ലേഖനത്തെ അതിന്റെ ശരിയായ പശ്ചാത്തലത്തിൽ മനസ്സിലാക്കിയാൽ ഈ വിമർശനത്തിനു വലിയ സ്ഥാനം ഉണ്ടാവുകയില്ല.

### 2. ഗ്രന്ഥകർത്താവ്

'കർത്താവായ യേശുക്രിസ്തുവിന്റെ ദാസനായ യാക്കോബ്' എഴുതുന്നു എന്ന് ആമുഖത്തിൽ പറയുന്നു. പുതിയനിയമത്തിൽ പല യാക്കോബുമാരെ നാം കണ്ടുമുട്ടുന്നു. കർത്താവിന്റെ 12 അപ്പസ്തോലന്മാരിൽ രണ്ടു പേർ ആ നാമധാരികളായിരുന്നു. സെബദിപുത്രനും അൽഫായിയുടെ മകനും (മർക്കോ. 3:17, 18; ലൂക്കോ. 6:14, 15; മത്താ. 19:3, 4). ഇവരിൽ ആദ്യത്തെ ആൾ എ.ഡി. 44-ൽ അഗ്രിപ്പാവിനാൽ നിഗ്രഹിക്കപ്പെട്ടു. അൽഫായി മകൻ യാക്കോബിനെപ്പറ്റി കൂടുതലായി യാതൊന്നും അറിവില്ല. ചെറിയ യാക്കോബിനെപ്പറ്റി മർക്കോ. (5:40) പറയുന്നെങ്കിലും മറ്റൊരു വിവരവും ലഭിച്ചിട്ടില്ല. എന്നാൽ കർത്താവിന്റെ സഹോദരനായ യാക്കോബ് (മർക്കോ. 6:3, മത്താ. 13:58) ആണ് ഈ ലേഖനകർത്താവ് എന്നു പൊതുവായി അംഗീകരിക്കപ്പെട്ടിരിക്കുന്നു. സുദീർഘമായ സഭാപാരമ്പര്യവും അതു തന്നെ.

ഇദ്ദേഹം യെരുശലേമിലെ സഭയിൽ എപ്പിസ്കോപ്പാ ആയിരുന്നു. സഭയുടെ തൂണുകളായി എണ്ണപ്പെട്ടവരിൽ ഒരുവൻ (ഗലാ. 2:9). യെറുശലേം സുന്നഹദോസിൽ അദ്ധ്യക്ഷനായിരുന്നതും അവിടെവച്ച് സഭയുടെ പൊതുവായ തീരുമാനത്തിനു രൂപംനൽകിയതും അദ്ദേഹമാണ് (അ. പ്ര. 5:13-21). കർത്താവ് ഉയിർത്തെഴുന്നേറ്റതിനുശേഷം യാക്കോബിനു പ്രത്യക്ഷനായി എന്നു വായിക്കുന്നു (1 കൊരി. 15:7). അതായിരിക്കാം മാനസാന്തരത്തിലേക്കു അദ്ദേഹത്തെ നയിച്ചത്.

ഇദ്ദേഹത്തിന്റെ രക്തസാക്ഷി മരണത്തെക്കുറിച്ചു അലക്സാണ്ട്രിയായിലെ ക്ലമന്റ് തുടങ്ങിയവർ രേഖപ്പെടുത്തിയിട്ടുണ്ട്. എ.ഡി. 62-ൽ അദ്ദേഹം വധിക്കപ്പെട്ടു. യെരുശലേമിൽത്തന്നെ സംസ്കരിക്കപ്പെട്ടു.

### 3. എഴുതിയ സാഹചര്യം

ക്രിസ്തീയോപദേശത്തിൽ വിശ്വാസത്തിനു വലിയ പ്രാധാന്യം നൽകുകയും തൽഫലമായി ജീവിതപ്രമാണങ്ങളെ അവഗണിക്കുകയും ചെയ്ത സാഹചര്യം ഉണ്ടായിരിക്കണം. ഇത് പൗലോസിന്റെ ഉപദേശത്തെ ദുർവ്യാഖ്യാനം ചെയ്തതിന്റെ ഫലമായിട്ടു വന്നതാണോ എന്നു നിശ്ചയമില്ല. എന്തു തന്നെ ആയാലും വിശ്വാസത്തെ ഉയർത്തിപ്പിടിക്കുകയും ധാർമിക നിഷ്ഠയെ അനാദരിക്കയും ചെയ്ത ഒരു സാഹചര്യമായിരിക്കണം ഇതെഴുതുവാൻ പ്രേരിപ്പിച്ചത്. മാത്രവുമല്ല യഹൂദ ക്രിസ്ത്യാനികളായവർ മറ്റു യഹൂദന്മാരിൽ നിന്ന് ഉപദ്രവവും ഞെരുക്കവും അനുഭവിച്ചപ്പോൾ അവരെ ധൈര്യപ്പെടുത്തി ഉറപ്പിക്കുക എന്നുള്ളതും ലക്ഷ്യമായിരുന്നു.

എന്ന് എഴുതിയെന്ന് ഖണ്ഡിതമായി പറയുവാൻ നിവൃത്തിയില്ല. എങ്കിലും എ.ഡി. 57-നും 62-നും ഇടയ്ക്ക് എഴുതപ്പെട്ടുവെന്ന് വിചാരിക്കാം. പൗലോസിന്റെ ചില എഴുത്തുകൾ ഇദ്ദേഹം കണ്ടിരിക്കാമെന്നു കരുതുന്നു. ക്രിസ്തുവിന്റെ പുനരാഗമനം സമീപഭാവിയിൽ ഉണ്ടാകാമെന്ന പ്രതീക്ഷയാണു ഇതിൽ ഉള്ളത് (5:7-9). ക്രിസ്തുശാസ്ത്രം ഒട്ടും തന്നെ വികസിച്ചതായി ഇതിൽ കാണുന്നില്ല. ഒരു 'യഹൂദ' സ്വഭാവം ഈ കൃതിയിൽ ഉടനീളം കാണാം. 'ചിതറിപ്പാർക്കുന്ന പന്ത്രണ്ടു ഗോത്രങ്ങൾക്കും' എഴുതുന്നു എന്നാണ്. പാലസ്തീനു പുറത്തു ചിതറിപ്പാർക്കുന്ന യഹൂദന്മാർക്ക് ഉപയോഗിക്കുന്ന വിശേഷണമാണത്. പക്ഷേ ഇവിടെ അർത്ഥമാക്കുന്നത് പുറജാതികളുടെ നടുവിൽ ചിതറിപ്പാർക്കുന്ന ക്രിസ്തീയ വിശ്വാസികളെയാണ്. ആരാധനാ സ്ഥലത്തിനു സുനഗോഗ് (2:2) എന്നാണു പറയുന്നത്. ഇതിൽനിന്നെല്ലാം യഹൂദന്മാരോടുള്ള വലിയ വിദ്വേഷവും ശത്രുതയും സഭയിൽ ഉയർന്നു വരുന്നതിനു മുമ്പുള്ള ആദ്യകാലഘട്ടത്തെ സൂചിപ്പിക്കുന്നു.

### 4. ലേഖനത്തിന്റെ സന്ദേശം

പ്രായോഗികമായി ഓർത്തിരിക്കേണ്ട ചില വിഷയങ്ങളെപ്പറ്റിയും ചർച്ച ചെയ്തിരിക്കുന്നു. വിഷയങ്ങൾ തമ്മിൽ അടുത്ത ബന്ധം കാണ്മാനില്ല. പ്രധാനപ്പെട്ട ചില വിഷയങ്ങൾ മാത്രം പരിശോധിക്കാം.

#### a. വിശ്വാസവും പ്രവൃത്തിയും

നമ്മുടെ വിശ്വാസം സ്നേഹപ്രവൃത്തികൾക്കു നമ്മെ പ്രേരിപ്പിക്കുന്നതായിരിക്കണം. വിശ്വാസത്തിന്റെ യഥാർത്ഥ പ്രകടനം പ്രവൃത്തി വഴിയാണ്. പ്രവൃത്തി കൂടാതെയുള്ള വിശ്വാസം നിർജ്ജീവമാകുന്നു.

പൗലോസിന്റെ ഉപദേശത്തെ യാക്കോബ് ഖണ്ഡിക്കുകയാണോ? പ്രവൃത്തികൾ മൂലമല്ല വിശ്വാസത്താലത്രേ നമ്മൾ നീതീകരിക്കപ്പെടു

ന്നത് എന്ന് പൗലോസ് പല പ്രാവശ്യം പ്രസ്താവിക്കുന്നു (റോമ. 3:20; 5:1; ഗലാ. 2:16; എഫേ. 2:8). ഇതിനെതിരായി യാക്കോബ് സംസാരിക്കുന്നതുപോലെ തോന്നിപ്പോകും. 'ഒരുത്തൻ തനിക്കു വിശ്വാസമുണ്ടെന്നു പറയുകയും പ്രവൃത്തികൾ ഇല്ലാതിരിക്കുകയും ചെയ്താൽ ഉപകാരമെന്ത്?' (2:14-18 കാണുക).

പൗലോസിന്റെ ഉപദേശത്തെ ചിലർ തെറ്റായി വ്യാഖ്യാനിച്ചുകൊണ്ട് ആത്മരക്ഷയ്ക്കു വിശ്വാസം മാത്രം മതിയെന്നും സൽപ്രവൃത്തികൾ ആവശ്യമില്ലെന്നും വാദിച്ചു. അവരുടെ ഈ നിഗമനം അബദ്ധജഡിലമാണ്. പൗലോസിന്റെ ചിന്തയും യാക്കോബിന്റെ വീക്ഷണവും തമ്മിൽ യാതൊരു വൈരുദ്ധ്യവുമില്ല. വിശ്വാസം, പ്രവൃത്തി എന്ന പദങ്ങൾക്ക് രണ്ടു പേരും നൽകുന്ന അർത്ഥം വ്യത്യസ്തമാണ്. പൗലോസ് വിശ്വാസം കൊണ്ട് അർത്ഥമാക്കുന്നത് സുവിശേഷം അംഗീകരിച്ച് ക്രിസ്തുവിനു സ്വയം സമർപ്പിക്കുന്നതാണ്. എന്നാൽ യാക്കോബ് അർത്ഥമാക്കുന്നത് യഹൂദ റബിമാർ അനുശാസിക്കുന്ന (എമുന) ഏകദൈവ വിശ്വാസത്തെക്കുറിച്ചാണ് (യാക്കോ. 2:19 കാണുക). പൗലോസിനു വിശ്വാസം വ്യക്തിപരമായ സമർപ്പണം; യാക്കോബിനാകട്ടെ സനാതനമായ മാനസികബോധവും.

അതുപോലെ പൗലോസ് പ്രവൃത്തിയെപ്പറ്റി പറയുന്നത് ന്യായപ്രമാണം അനുസരിച്ചുകൊണ്ട് അനുഷ്ഠിക്കുന്ന കാര്യങ്ങളാണ്. അവ നിമിത്തം ഒരുവനു ദൈവവുമായി അനുരഞ്ജനപ്പെടുവാൻ സാധ്യമല്ല എന്നാണ് അദ്ദേഹം വാദിക്കുന്നത്. എന്നാൽ യാക്കോബ് പ്രവൃത്തിയെന്നു പറയുന്നത് ക്രിസ്തീയ വിശ്വാസികളുടെ സ്നേഹപ്രവൃത്തിയെക്കുറിച്ചാണ്. ആവശ്യത്തിലിരിക്കുന്ന ഒരു സഹോദരനോടു ഭംഗിവാക്കു പറഞ്ഞാൽ മാത്രം പോരാ. അവനാവശ്യമായ സഹായം ചെയ്യുവാൻ കഴിയണം (യാക്കോ. 2:15). ഇക്കാര്യം പൗലോസിന്റെ ലേഖനങ്ങളിലും ഊന്നിപ്പറഞ്ഞിട്ടുള്ളതാണ്.

പൗലോസ് അബ്രഹാമിന്റെ വിശ്വാസത്തിനു പ്രാധാന്യം നൽകുമ്പോൾ യാക്കോബ്, അബ്രഹാമിന്റെ സൽപ്രവൃത്തികൾക്കു പ്രാധാന്യം നൽകി. അബ്രഹാമിന്റെ വിശ്വാസം തീക്ഷ്ണവും ശക്തവുമായിരുന്നു. എന്നാൽ അതു പ്രവൃത്തികൾകൊണ്ടു പ്രകടിതമായിരുന്നു. അപ്രകാരമാണ് എല്ലാവരിലും കാണപ്പെടേണ്ടത്.

### b. ക്രിസ്തീയ സമത്വവും സഹോദരസ്നേഹവും

പുതിയനിയമത്തിൽ സാമൂഹ്യനീതിക്കുവേണ്ടിയുള്ള ശക്തമായ ആഹ്വാനം ഒരുപക്ഷേ യാക്കോബിന്റേതായിരിക്കും (ലൂക്കോസിന്റെ കാര്യം വിസ്മരിക്കുന്നില്ല). ധനമോ സൗന്ദര്യമോ ലോകപ്രതാപങ്ങളോ

അല്ല വ്യക്തിയുടെ വിലനിർണ്ണയിക്കുന്നതിനുള്ള മാനദണ്ഡം (2:1-4). പക്ഷ പാതം കൂടാതെ എല്ലാവരെയും സമചിത്തതയോടെ വീക്ഷിക്കണമെന്നു യാക്കോബ് ഉപദേശിക്കുന്നു.

ധനത്തിന്റെ നശ്വരതയെക്കുറിച്ച് അനുസ്മരിപ്പിച്ചുകൊണ്ട് ശരിയായ മുതലാളി - തൊഴിലാളി ബന്ധം സ്ഥാപിച്ചു സംരക്ഷിക്കുവാൻ ആഹ്വാനം ചെയ്യുന്നു (5:1-6). ശരിയായ കൂലി കൊടുക്കാതെ തൊഴിലാളിയെ ചൂഷണം ചെയ്യുന്ന വ്യവസ്ഥിതിയെ അപ്പസ്തോലൻ അപലപിക്കുന്നു. അനീതിയിലേക്കു വഴുതിപ്പോകാതെ നീതി സംരക്ഷിക്കുക. കാലിക പ്രാധാന്യമുള്ള സന്ദേശമാണിത്.

### c. നാവിനെ നിയന്ത്രിക്കുക

ഉപദേഷ്ടാക്കന്മാർക്കു പ്രത്യേക സ്ഥാനവും പരിഗണനയുമുണ്ടായി രുന്ന സമൂഹത്തിനാണു എഴുതുന്നത് (3:1). അവർ അമിതഭാഷണത്തിനും വ്യർത്ഥസംസാരത്തിനും അടിപ്പെട്ടുപോകാതിരിക്കാൻ ഓർമ്മിപ്പിച്ചു കൊണ്ട് നാവിന്റെ നിയന്ത്രണം എത്ര ആവശ്യമെന്നറിയിക്കുന്നു. നാവ് മനുഷ്യശരീരത്തിലെ ചെറിയൊരവയവമെങ്കിലും നന്മയോ തിന്മയോ ചെയ്യുന്നതിനു മറ്റുള്ള അവയവങ്ങളേക്കാൾ അതു ശക്തമാണ് (3:11-12). കുതിരയുടെ കടിഞ്ഞാണിനോടും കപ്പലിന്റെ ചുക്കാനോടും ഇണക്കാ നാവാത്ത മൃഗത്തോടുമാണ് നാവിനെ ദൃഷ്ടാന്തീകരിച്ചിട്ടുള്ളത്.

നാവു തിന്മയ്ക്കു ഹേതുവാകാതിരിക്കാൻ നാം ശ്രദ്ധിക്കണം. ഒരേ ഉറവയിൽ നിന്നു മാധുര്യമുള്ള ജലവും കൈപ്പുള്ള ജലവും പുറപ്പെടാറി ല്ലല്ലോ. അത്തിയിൽ ഒലിവുഫലമോ, മുന്തിരിയിൽ നിന്നു അത്തിപ്പഴമോ ഉല്പാദിപ്പിക്കുവാൻ കഴിയാത്തതുപോലെ നമ്മുടെ നാവ് തിന്മയ്ക്കു ഹേതുവാകാതിരിക്കാൻ തക്കവണ്ണം നാം അതിനെ നിയന്ത്രിക്കണം.

### d. പ്രാർത്ഥന: രോഗികളുടെ തൈലാഭിഷേകം

5:13-18 - ക്രിസ്തീയ ജീവിതം സ്തുതിയുടേയും പ്രാർത്ഥനയുടേയും അനുഭവമാക്കണം. പ്രയാസങ്ങളിൽ തീക്ഷ്ണതയോടെ പ്രാർത്ഥിക്കു വാനും സൗഭാഗ്യത്തിൽ സ്തുതി പാടി ദൈവത്തെ സ്തോത്രം ചെയ്യാനും കഴിയണം. പൗലോസിന്റെ പ്രബോധനം ഇവിടെ പ്രസക്തമാണ്. സങ്കീർ ത്തനങ്ങളാലും സ്തുതികളാലും ആത്മികഗീതങ്ങളാലും തമ്മിൽ പഠി പ്പിച്ചും ബുദ്ധിയുപദേശിച്ചും നന്ദിയോടെ നിങ്ങളുടെ ഹൃദയങ്ങളിൽ ദൈവ ത്തിനു പാടുവിൻ (കൊലോ. 3:16; എഫേ. 5:19 കാണുക).

'രോഗിയായിരിക്കുന്നവൻ സഭയിലെ മൂപ്പന്മാരെ (പുരോഹിതന്മാരെ) വിളിക്കട്ടെ. അവർ കർത്താവിന്റെ നാമത്തിൽ അവനെ എണ്ണ പൂശി അവ നുവേണ്ടി പ്രാർത്ഥിക്കട്ടെ' (5:14). കർത്താവു ശ്ലീഹന്മാരെ അയച്ചപ്പോൾ

അവർ അനേകം രോഗികൾക്ക് എണ്ണ തേച്ചു സൗഖ്യം വരുത്തി (മർക്കോസ് 6:13) എന്നു നാം വായിക്കുന്നു. ഇപ്രകാരമാണ് രോഗികളുടെ തൈലാഭിഷേക ശുശ്രൂഷ സഭയിൽ സ്ഥാപിതമായത്. സഭയിലെ പുരോഹിതന്മാരുടെ അജപാലനധർമ്മത്തിൽ രോഗികളെ സന്ദർശിക്കുകയും അവർക്കുവേണ്ടി പ്രാർത്ഥിക്കുകയും ചെയ്യുന്നത് പ്രധാനപ്പെട്ട ഒന്നാണ്.

യാക്കോബിന്റെ ലേഖനത്തിൽ ദൈവശാസ്ത്രപരമായ പ്രതിപാദനങ്ങൾക്കു സ്ഥാനം നൽകിയിട്ടില്ല. ക്രിസ്തീയ വിശ്വാസികൾ അറിഞ്ഞിരിക്കേണ്ട പ്രായോഗിക കാര്യങ്ങളാണ് ഇതിലെ പ്രതിപാദ്യം. അവ ഉപമകളും ദൃഷ്ടാന്തങ്ങളും ഉപയോഗിച്ച് വളരെ ലളിതമായി അവതരിപ്പിച്ചിരിക്കുന്നു.

### അഭ്യാസം

1. പരീക്ഷയെപ്പറ്റി ഈ ലേഖനത്തിൽ പറയുന്ന കാര്യങ്ങൾ ഏവ?
2. സാമൂഹ്യനീതിക്കുവേണ്ടിയുള്ള പരിശ്രമത്തിൽ യാക്കോബ് നൽകുന്ന പ്രേരണയെന്ത്?
3. നാവിന്റെ നിയന്ത്രണത്തെപ്പറ്റി യാക്കോബിന്റെ ഉപദേശമെന്ത്?



## പാഠം 6

# വെളിപാടു പുസ്തകം

❑ വിവാദപരമായ കൃതി ❑ അപ്പോക്കലിപ്റ്റിക്കൽ കൃതികൾ ❑ യോഹന്നാന്റെ വെളിപാട് ❑ മുഖ്യസന്ദേശം

പുതിയനിയമത്തിലെ ഏറ്റവും വിവാദപരമായ ഒരു കൃതിയാണിത്. സുറിയാനിസഭയുടെ പുതിയനിയമ കാനോനിൽ ഇത് ഉൾപ്പെടുത്തിയിരുന്നില്ല എന്നുള്ളതു തന്നെ ഈ കൃതിയോടു സഭയ്ക്കുള്ള മനോഭാവത്തെ വ്യക്തമാക്കുന്നു. ആണ്ടടക്കമുള്ള സഭയുടെ വായനക്രമത്തിൽ ഒരിടത്തുപോലും ഇതിലെ ഭാഗം ഉൾപ്പെടുത്തിയിരുന്നില്ല. എന്നാൽ പുതിയ വേദവായനക്കുറിപ്പിൽ ആദ്യത്തെ മൂന്ന് അദ്ധ്യായങ്ങളിൽ നിന്നുള്ള വായന ഉൾപ്പെടുത്തിയിട്ടുണ്ട്. പാശ്ചാത്യ സഭാവിഭാഗങ്ങളിൽ രണ്ടാം നൂറ്റാണ്ടു മുതൽക്കേ ഇതിന് അംഗീകരണം ലഭിച്ചിരുന്നു. അലക്സാണ്ട്രിയായിലെ അത്താനാസ്യോസ് പ്രസിദ്ധീകരിച്ച പുതിയനിയമ കാനോനിൽ ഇത് ഉൾപ്പെടുത്തിയിരുന്നു എന്നുള്ളതു പ്രസ്താവ്യമാണ്.

ആശയത്തിലും അവതരണത്തിലും മറ്റെല്ലാ കൃതികളിൽ നിന്ന് ഇത് വ്യത്യാസപ്പെട്ടിരിക്കുന്നു. ദുർഗ്രഹങ്ങളായ ദർശനങ്ങളും സാധാരണമല്ലാത്ത ചിത്രീകരണങ്ങളും ആധുനികർക്കു പരിചിതമല്ലാത്ത പ്രതിബിംബങ്ങളും രൂപകങ്ങളും കൊണ്ട് നിറഞ്ഞതാണ്. തന്മൂലം വായിക്കുന്നവർക്ക് ഇതൊരു ബാലികേറാമലയായിതോന്നും. അക്കാരണം കൊണ്ടു തന്നെ സ്വകീയങ്ങളായ വ്യാഖ്യാനങ്ങൾക്കു വക നൽകുന്നു. അങ്ങനെയാണ് നൂതനങ്ങളായ പല സഭാവിഭാഗങ്ങളും രൂപംകൊണ്ടത്. അവരുടേതായ ഒരു യുഗാന്ത്യശാസ്ത്രം അവർ മെനഞ്ഞെടുക്കുകയും ചെയ്തിട്ടുണ്ട്.

ഇത് പീഡനകാലത്തെ ഒരു കൃതിയാണ്. അതുകൊണ്ട് അതിനനുസരണമായ ഒരു സമീപനവും സ്വഭാവവുമാണ് ഇതിൽ കൈക്കൊണ്ടിട്ടുള്ളത്. പീഡനങ്ങളുടെ കാലത്ത് യഹൂദന്മാരുടെ ഇടയിൽ രൂപംകൊണ്ട് വളർച്ച പ്രാപിച്ച ഒരു സാഹിത്യശാഖയുണ്ട്. അവ അപ്പോക്കലിപ്റ്റിക്കൽ കൃതികൾ (Apocalyptical Writings) എന്നറിയപ്പെടുന്നു. യോഹന്നാന്റെ വെളിപാട് ആ ഗണത്തിൽപെടുന്നതാണ്. അതുകൊണ്ട് അപ്പോക്കലിപ്റ്റിക്കൽ കൃതികളുടെ ചില സവിശേഷതകൾ നാം അറിഞ്ഞിരിക്കണം.

## അപ്പോക്കലിപ്റ്റിക്കൽ കൃതികൾ

'Apocalypse' എന്ന ഗ്രീക്കു പദത്തിനു മറ നീക്കൽ, അനാഛാദനം, വെളിപാട് എന്നെല്ലാമാണ് അർത്ഥം. ദൈവത്തിനു മാത്രം അറിയാവുന്ന ഭാവിയെക്കുറിക്കുന്ന കാര്യങ്ങൾ വെളിപ്പെടുത്തുക എന്നാണർത്ഥം. പീഡനത്തിലും കഷ്ടതയിലും കൂടി കടന്നുപോകുന്ന ജനത്തിനു ഭാവിയെക്കുറിച്ചറിയാനുള്ള ജിജ്ഞാസ വലുതായിരിക്കും. ഈ സാഹചര്യത്തിലാണ് ബി.സി. രണ്ടാം നൂറ്റാണ്ടിൽ (അന്ത്യോക്കസ് എപ്പിഫാനോസിന്റെ ആക്രമണത്തിന്റേയും പീഡയുടേയും കാലം) യഹൂദരുടെ ഇടയിൽ ആദ്യത്തെ അപ്പോക്കലിപ്റ്റിക്കൽ കൃതി ഉണ്ടായത്. ഇതാണ് ദാനിയേലിന്റെ പുസ്തകം. തുടർന്നു യഹൂദരുടെ ഇടയിലും പിന്നീട് ക്രൈസ്തവസഭയിലും ഇത്തരത്തിലുള്ള പല കൃതികളും ഉണ്ടായിട്ടുണ്ട് (ഉദാ. ഹാനോക്കിന്റെ പുസ്തകം, 2 എസ്രാ, മോശയുടെ സ്വർഗാരോഹണം, പന്ത്രണ്ടു പിതാക്കന്മാരുടെ ഉടമ്പടികൾ തുടങ്ങിയവ).

1. ഇവയിലെല്ലാം കാര്യങ്ങൾ നേരേ പറയാതെ പ്രതീകങ്ങളിൽക്കൂടിയും രൂപകങ്ങളിൽക്കൂടിയും അവതരിപ്പിക്കുകയാണ്. 'കോഡ് ഭാഷയിൽ' (Code Language) കൂടി പറയുന്ന രീതി. വിചിത്രജീവികൾ, മൃഗങ്ങൾ, അർത്ഥപൂർണമായ സംഖ്യകൾ ഇവയെല്ലാം ഉപയോഗിക്കുന്നു. അന്നത്തെ വായനക്കാർക്ക് അവയുടെ അർത്ഥം വേഗത്തിൽ മനസ്സിലാക്കാവുന്നതായിരുന്നു. പിന്നീടുള്ളവർക്ക് അവ ദുരൂഹമായിത്തീരുകയും ചെയ്യുന്നു.

2. നന്മയും തിന്മയും തമ്മിലുള്ള പോരാട്ടം: ദൈവവും സാത്താനും തമ്മിലുള്ള പോരാട്ടമാണ് നടക്കുന്നത്. സാത്താന്റെ പ്രവർത്തനം നിമിത്തം ദൈവജനം പീഡിപ്പിക്കപ്പെടുന്നു. എന്നാൽ ആത്യന്തികമായി ദൈവം സാത്താനെ പരാജയപ്പെടുത്തും. ദൈവത്തിന്റെ സർവാധിപത്യം സ്ഥാപിക്കുകയും അവിടുത്തെ വിശ്വസ്തത ജനത്തിനു രക്ഷയും ആനന്ദവും കൈവരുത്തുകയും ചെയ്യും.

ഈ പറഞ്ഞ കാര്യങ്ങൾ യോഹന്നാന്റെ വെളിപാടിലും കാണാവുന്നതാണ്.

## യോഹന്നാന്റെ വെളിപാട്

യോഹന്നാനാണ് ഇതിന്റെ ഗ്രന്ഥകാരനെന്നു മൂന്നു പ്രാവശ്യം ഇതിൽ പറഞ്ഞിട്ടുണ്ട് (1:1, 4, 9; 22:8). നാം പഠിച്ച യോഹന്നാന്റെ മറ്റു കൃതികളിലൊന്നും അദ്ദേഹത്തിന്റെ നാമം വെളിപ്പെടുത്തിയിട്ടില്ല എന്നുള്ളത് നാമോർത്തിരിക്കണം. ഇതെഴുതിയ യോഹന്നാൻ അപ്പസ്തോലൻ ആണെന്നോ പ്രസ്ബിറ്റർ ആണെന്നോ അവകാശപ്പെടുന്നില്ല. നിങ്ങളുടെ സഹോദരനും യേശുവിന്റെ കഷ്ടതയിലും രാജ്യത്തിലും സഹിഷ്ണുതയിലും കൂട്ടാളിയുമായ യോഹന്നാൻ ആണ്.



യോഹന്നാൻ ശ്ലീഹാ ആണെന്നു തെളിയിക്കുന്ന യാതൊരു പരാമർശവും ഇതിൽ കാണുന്നില്ല. ഭാഷയിലും ആശയത്തിലും പ്രതിപാദനത്തിലും ഇത് യോഹന്നാന്റെ സുവിശേഷം, ലേഖനങ്ങൾ എന്നിവയിൽ നിന്ന് വളരെയേറെ വ്യത്യാസപ്പെട്ടിരിക്കുന്നു. അലക്സാണ്ട്രിയയിലെ ദീവന്നാസ്യോസ് മൂന്നാം നൂറ്റാണ്ടിൽ തന്നെ (എ.ഡി. 250) ഈ വ്യത്യാസം ചൂണ്ടിക്കാണിച്ചിട്ടുള്ളതാണ്.

ഇങ്ങനെയുള്ള വ്യത്യാസങ്ങൾ ഉണ്ടെങ്കിലും യോഹന്നാൻ ശ്ലീഹായുടേതെന്നാണ് സഭാപാരമ്പര്യം. രണ്ടാം നൂറ്റാണ്ടിൽ ജീവിച്ച (എ.ഡി. 145) ജസ്റ്റിൻ മാർട്ടിയർ രേഖപ്പെടുത്തി: 'ക്രിസ്തുവിന്റെ അപ്പസ്തോലന്മാരിൽ ഒരുവനായ യോഹന്നാൻ ഇതു രചിച്ചു.' ഐറേനിയോസും ഇതിനോടു യോജിക്കുന്നു. തുടർന്നുള്ള ദീർഘമായ പാരമ്പര്യം അതു തന്നെയാണ്.

ക്രിസ്ത്യാനികൾ പീഡിപ്പിക്കപ്പെടുന്ന ഒരു കാലത്താണ് ഇതു രചിക്കപ്പെട്ടത് (2:9; 3:9; 13:1, 2, 14 മു. 18:6; 17:20). റോമൻ ഭരണാധിപന്മാരാണു പീഡ അഴിച്ചുവിട്ടത്. ചക്രവർത്തിയുടെ ബിംബത്തെ ആരാധിക്കുവാനുള്ള അനുശാസനം ക്രിസ്ത്യാനികൾ നിരസിച്ചു. തന്മൂലം അവർ ഉഗ്രമായ പീഡനത്തിനു വിധേയരായി. യോഹന്നാൻ തന്നെ പത്മോസ് ദ്വീപിലേക്കു നാടുകടത്തപ്പെട്ടു (1:10). ഏഷ്യാമൈനറിലെ സഭകൾ എല്ലാം

ഭീകരമായ ഈ ദുസ്ഥിതിയിൽ കൂടി കടന്നുപോകുകയായിരുന്നു. ആ സാഹചര്യത്തിലാണ് പത്മോസ് ദ്വീപിൽ വച്ച് യോഹന്നാൻ സ്വർഗീയ ദർശനം കണ്ടുകൊണ്ട് വെളിപാടു പുസ്തകം എഴുതുവാൻ ഇടയായത്.

എ.ഡി. 81 മുതൽ 96 വരെ റോമാ ചക്രവർത്തി ആയിരുന്ന ഡൊമീഷ്യന്റെ പീഡനമാണ് ഇവിടെ പരാമർശിക്കപ്പെടുന്നത്. അയാളുടെ കാലത്ത് ചക്രവർത്തി ആരാധന (emperor worship) വ്യാപകമാക്കുകയും കർത്താവും ദൈവവും (Lord and God) എന്നുള്ള സംബോധന ജനങ്ങളിൽ നിന്നാവശ്യപ്പെടുകയും ചെയ്തിരുന്നു.

### ഉള്ളടക്കം

പ്രത്യേകതകൾ ധാരാളം ഉള്ള കൃതിയുടെ ഉള്ളടക്കം മനസ്സിലാക്കിയിരിക്കണം.

| | |
|---|---|
| 1. ആമുഖം | അ. 1 |
| 2. ഏഴു സഭകൾക്കുള്ള കത്തുകൾ | അ. 2, 3 |
| 3. സ്വർഗത്തിന്റെ ദർശനം | അ. 4, 5 |
| 4. ശിക്ഷാവിധിയുടെ മൂന്നു പരമ്പരകൾ ഏഴു മുദ്രകൾ, ഏഴു കാഹളങ്ങൾ, ഏഴു കലശങ്ങൾ | അ. 6–16 |
| 5. റോമിന്റെ പതനം | അ. 17:20–3 |
| 6. സഹസ്രാബ്ദ വാഴ്ച | അ. 20:4–10 |
| 7. അന്ത്യന്യായവിധി | അ. 20:11–15 |
| 8. നിത്യനഗരം | അ. 21–22:5 |
| 9. സമാപനം | അ. 22:6–21 |

### ആദ്യത്തെ ദർശനത്തിൽ (1:9–3:22)

അത്യുന്നതനും മഹത്വവാനുമായ ക്രിസ്തുവിനെ ദർശിക്കുന്നത് ഏഴു നിലവിളക്കുകളുടെ നടുവിൽ ആണ് (1:12 മു.). കർത്താവു ഭൂമിയിലുള്ള തന്റെ സഭകളുടെ കൂടെയുണ്ട് എന്നർത്ഥം. ഏഷ്യാമൈനറിലുള്ള ഏഴു സഭകൾക്കുള്ള കത്ത് ആക്ഷരികമായിത്തന്നെ എടുക്കാവുന്നതാണ്. വേറെ സഭകൾ ഇല്ലാഞ്ഞിട്ടല്ല. ഏഴ് എന്നുള്ളത് പൂർണ്ണതയുടെ ഒരു സംഖ്യ ആയി എടുത്തിരിക്കുന്നു എന്നു മാത്രം. എല്ലാക്കാലത്തും ഉള്ള സഭകൾക്കും ഈ കത്തുകളുടെ സന്ദേശം പ്രസക്തമാണ്.

### രണ്ടാമത്തെ ദർശനത്തിൽ (4:1–16:21)

സ്വർഗസിംഹാസനവും അതിലുള്ള ദൈവത്തിന്റെ കരങ്ങളിൽ ഏഴു മുദ്രകളുള്ള ചുരുളും കാണപ്പെടുന്നു. അതു തുറക്കാൻ കഴിയുന്നവൻ യഹൂദഗോത്രത്തിലെ സിംഹവും കൊല ചെയ്യപ്പെട്ട കുഞ്ഞാടുമായ കർ

ത്താവ് മാത്രമാണ് (4:1–11). അതേ തുടർന്നു ശിക്ഷാവിധിയുടെ ഏഴു വീതമുള്ള മൂന്നു പരമ്പരകൾ വിവരിക്കുന്നു. മുദ്ര, കാഹളം, കലശം എന്നീ പ്രതീകങ്ങളിൽക്കൂടി ഭൂമിയിൽ നടക്കുന്ന സംഭവങ്ങളെ ചിത്രീകരിക്കുന്നു. ഏഴു കാഹളങ്ങൾ ധ്വനിക്കുന്നതിനു മുമ്പു രണ്ടു ഗണങ്ങൾ കാണപ്പെടുന്നു. നെറ്റിയിൽ മുദ്രയിട്ടിട്ടുള്ള 144000 പേർ (ഓരോ ഗോത്രത്തിൽ നിന്നും 12000 പേർ വീതം) (7:3) (2) എല്ലാ വർഗ്ഗത്തിൽ നിന്നും ഗോത്രങ്ങളിൽ നിന്നും എണ്ണപ്പെടുവാൻ പാടില്ലാത്ത ഒരു സമൂഹം അവർ മഹാകഷ്ടതയിൽനിന്നു രക്ഷപ്പെട്ടവരാണ് (7:9–17).

രണ്ടാം ദർശനത്തിലെ പ്രധാന വിഷയം ദൈവവും സാത്താനും തമ്മിലുള്ള സംഘട്ടനമാണ്. സാത്താൻ ചുവന്ന ഭീകരനായ മഹാസർപ്പം (12:3–4). മശിഹായെ നശിപ്പിക്കാനുള്ള അവന്റെ ശ്രമം വിഫലമാകുന്നു. പിന്നീടു മീഖായേലും മാലാഖമാരും അവനെ പരാജയപ്പെടുത്തുന്നു (12:7 മു.). അപ്പോൾ അവന്റെ ശ്രമം ഭൂമിയെ നശിപ്പിക്കുവാനാണ് (12.7). ഈ ഉദ്യമത്തിൽ രണ്ടു മൃഗങ്ങളെ അവൻ കൂട്ടുപിടിക്കുന്നു. അവ ദൈവത്തെ അനുസരിക്കാത്തവരും മനുഷ്യഹൃദയങ്ങളെ ദൈവത്തിൽ നിന്നു അകറ്റുന്നവരുമാണ് (13:6–15). ഭീകരനായ മൃഗവും അവന്റെ കിങ്കരന്മാരും കുറെക്കാലത്തു മനുഷ്യരുടെമേൽ വാഴ്ച നടത്തുന്നു (13:7–8, 16–17).

### മൂന്നാമത്തെ ദർശനം (17:1–21:8)

മഹാവേശ്യയായ ബാബിലോൺ (റോം) ഭൂരാജാക്കന്മാരുടെ മേൽ ആധിപത്യം സ്ഥാപിക്കുന്നു (17:1–18). തുടർന്നു ബാബിലോണിന്റെ ശിക്ഷയും നാശവും (18:1–24). അപ്പോൾ വലിയ ഒരു സ്തോത്രഗീതമുയരുന്നു (19:1–5).

ഈ ദർശനത്തിന്റെ തുടർച്ച തിന്മയുടെമേൽ ദൈവത്തിന്റെ വിജയമാണ്. കുഞ്ഞാടിന്റെ കല്യാണം (19:6–10). ക്രിസ്തുവിന്റെ വിജയം, മൃഗത്തേയും കൂട്ടരേയും നശിപ്പിക്കുന്നു. മഹാസർപ്പത്തെ ചങ്ങലയിട്ട് അഗാധകൂപത്തിൽ സൂക്ഷിക്കുന്നു (20:1–3). ക്രിസ്തുവും അവന്റെ വിശുദ്ധരും ആയിരം സംവത്സരം വാഴുന്നു. സാത്താനെ ബന്ധനവിമുക്തനാക്കുമ്പോൾ അവൻ അന്തിമമായി പോരാടി പരാജയമടയുന്നു. അതിനുശേഷം രണ്ടാം പുനരുത്ഥാനവും ന്യായവിധിയും (20:11–15). പുതിയ ആകാശവും പുതിയ ഭൂമിയും ആഗതമാകുന്നു (21:1–8). വീണ്ടെടുക്കപ്പെട്ടവർ അവിടെ ദൈവത്തോടുള്ള പൂർണ്ണ സംസർഗത്തിൽ ആനന്ദിക്കുന്നു (21:3–4).

### നാലാമത്തെ ദർശനം

പുതിയ യെരുശലേമിന്റെ ചിത്രം; കുഞ്ഞാടും കാന്തയുമായി വസിക്കുന്നത് (21:9–22:5).

പുസ്തകം സമാപിക്കുന്നതു ദൈവത്തിന്റെ ദാനമായ ജീവൻ പ്രാപിക്കുവാൻ മനുഷ്യരെ ക്ഷണിച്ചുകൊണ്ടാണ് (22:17).

## വ്യാഖ്യാനം എങ്ങനെ?

1. പുസ്തകമെഴുതപ്പെട്ട കാലത്തു നടന്ന സംഭവങ്ങളെ ദർശനത്തിൽക്കൂടിയും പ്രതിരൂപങ്ങളിൽക്കൂടിയും അവതരിപ്പിക്കയാണെന്ന് ഒരു കൂട്ടർ അഭിപ്രായപ്പെടുന്നു.

2. ലോകാവസാനത്തെക്കുറിക്കുന്ന പ്രവചനങ്ങളാണു ഇതിലുള്ളതെന്നു വേറൊരഭിപ്രായം. യുഗാന്ത്യസംഭവങ്ങളുടെ പൂർണ്ണരൂപം ഇതിൽ കണ്ടെത്തുന്നു.

3. ആരംഭം മുതൽ അന്ത്യം വരെയുള്ള സഭയുടെ മുഴുവൻ ചരിത്രവും ഇതിൽ അനാവരണം ചെയ്യപ്പെട്ടിരിക്കുന്നു.

4. മനുഷ്യാവതാരം മുതൽ ലോകാവസാനം വരെയുള്ള ചരിത്രം യാതൊരു കാലസൂചനയും നൽകാതെ പൊതുവായി അവതരിപ്പിച്ചിരിക്കുന്നു. മനുഷ്യാവതാരത്തോടുകൂടി ക്രിസ്തുവും വിരുദ്ധ ശക്തികളുമായി യുദ്ധമാരംഭിച്ചു. ആ യുദ്ധം ലോകാവസാനം വരെ നീണ്ടു നിൽക്കുകയും ചെയ്യും. സഭയുടെ ചരിത്രത്തിൽ സംഭവിക്കുന്ന എല്ലാ സംഘർഷാവസ്ഥകളും അടിസ്ഥാനപരമായി ഒന്നു തന്നെ; നന്മയും തിന്മയും തമ്മിലുള്ള പോരാട്ടം.

പ്രതിരൂപങ്ങൾക്കും പ്രതീകങ്ങൾക്കും ആക്ഷരികമായ അർത്ഥം നൽകാൻ പാടില്ല. അവയുടെ വ്യംഗ്യാർത്ഥം കണ്ടുപിടിച്ച് അതിൽ ഉൾക്കൊള്ളുന്ന ആത്മിക സന്ദേശം ഗ്രഹിക്കുകയാണാവശ്യം. ഉദാ. മുദ്ര വച്ച ചുരുൾ = ദൈവത്തിന്റെ നിഗൂഢമായ രഹസ്യം; 1000 = ഒരു വലിയ സംഖ്യ; 7 = പൂർണ്ണതയുടെ സംഖ്യ; നഗരത്തിന്റെ വീതിയും നീളവും, ഉയരവും തുല്യം = പരിപൂർണ്ണതയെ കുറിക്കുന്നു.

## മുഖ്യസന്ദേശം

പ്രത്യാശയുടേയും വിജയത്തിന്റേയും ഒരു വലിയ സന്ദേശമിതിലുണ്ട്. ആത്യന്തികമായി തിന്മയല്ല, നന്മ തന്നെ വിജയിക്കും. സാത്താനും സൈന്യവും കുറേക്കാലത്തേക്കു വിഹരിച്ചാലും അന്തിമമായി ക്രിസ്തു അവരെ പരാജയപ്പെടുത്തും.

ഭാവി ദൈവത്താൽ നിയന്ത്രിതമാണ്, മനുഷ്യനാലല്ല. തിന്മ സംഭവിക്കുന്നത് ശിക്ഷയായിട്ടു മാത്രമല്ല ജീവിത നവീകരണത്തിനുവേണ്ടി കൂടിയാണ്. മനുഷ്യവർഗത്തിന്റെ ഭാവി ക്രിസ്തുവിനോടു ബന്ധപ്പെട്ടതാണ്.

ക്രിസ്തീയ സഭയ്ക്ക് ഉപദ്രവങ്ങളും പോരാട്ടങ്ങളും നേരിടേണ്ടിവരും. പിശാചും ലോകത്തിലെ വിരുദ്ധ ശക്തികളും മിഥ്യാ പ്രബോധനങ്ങളും പ്രശ്നങ്ങൾ സൃഷ്ടിക്കാം. എന്നാൽ ക്രിസ്തുവിന്റേയും സഭയുടേയും വിജയം സുനിശ്ചിതമാണ്. ഒരു പുതിയ ആകാശവും ഒരു പുതിയ ഭൂമിയും ഉയർന്നുവരും. ഒരു പുതിയ ജീവിതാവസ്ഥ സംജാതമാകും.

**അഭ്യാസം**

1. അപ്പോക്കലിപ്റ്റിക്കൽ കൃതികളുടെ പ്രത്യേകതകൾ എന്തെല്ലാം?
2. വെളിപാടു പുസ്തകത്തിന്റെ വ്യാഖ്യാനം ഏതെല്ലാംവിധത്തിൽ നടത്തപ്പെടുന്നു?
3. ഈ പുസ്തകത്തിന്റെ മൗലിക സന്ദേശമെന്ത്?

## യൂണിറ്റ് 4

# പുതിയനിയമ പഠനത്തിൽ നിന്നുത്ഭവിക്കുന്ന ചില വിഷയങ്ങൾ

### പാഠം 1

## സഭയും രാഷ്ട്രഭരണകൂടവും

❑ ആമുഖം ❑ യേശുവിന്റെ ഉപദേശം ❑ പൗലോസിന്റെയും പത്രോസിന്റെയും വീക്ഷണങ്ങൾ ❑ ഇന്നത്തെ കർത്തവ്യം

ക്രിസ്തീയ സഭയ്ക്കു രാഷ്ട്രത്തോടും അതിലെ ഭരണകൂടത്തോടും ബന്ധം പുലർത്തിയേ മതിയാവൂ. നിഷേധാത്മകമായ സമീപനം നീതീകരിക്കാവുന്നതല്ല. എന്നാൽ ഇതെപ്പറ്റി വ്യത്യസ്തങ്ങളായ വീക്ഷണങ്ങൾ ഇന്നു പുലർത്തിപ്പോരുന്നു. രാഷ്ട്രത്തിനു സമാനമായി സഭയെ വീക്ഷിച്ചുകൊണ്ട് അതിനനുസരണമായ സംവിധാനങ്ങളും ഭരണക്രമങ്ങളും കൈവരുത്തിയിട്ടുള്ളതായി വത്തിക്കാനിൽ കാണുന്നു. ഇംഗ്ലണ്ടിൽ രാഷ്ട്രത്തിന്റെ തലവൻ സഭയുടേയും തലവനായി അംഗീകരിക്കുന്ന വ്യവസ്ഥയാണ്. അമേരിക്കയിൽ ഭരണഘടന രൂപപ്പെടുത്തിയപ്പോൾ സഭയും രാഷ്ട്രവും തമ്മിൽ ബന്ധപ്പെടുത്തേണ്ട ആവശ്യമില്ല, രണ്ടും രണ്ടാണ് എന്ന സമീപനം സ്വീകരിച്ചു. ഭൗമിക ഭരണകൂടങ്ങൾ സാത്താന്റെ പിണിയാളുകളായി വർത്തിക്കുന്നുവെന്നും അതിനാൽ അവയുമായി യാതൊരു ബന്ധവും പാടില്ല എന്നും വാദിക്കുന്ന ചില സഭാവിഭാഗങ്ങളുണ്ട് (ഉദാ. യഹോവയുടെ സാക്ഷികൾ). അവർ പൗരധർമ്മത്തിനനുസരണമായി വോട്ടു ചെയ്യുകയോ യുദ്ധസേവ ചെയ്യുകയോ ഇല്ല. അവർ യഹോവ നേരിട്ടു ഭരിക്കുന്ന ദൈവരാജ്യത്തിലെ പൗരന്മാരാണ്. ആ രാജ്യത്തോടും അതിന്റെ അധിപനായ ദൈവത്തോടും മാത്രമേ അവർക്കു കടപ്പാടുള്ളു എന്നു വാദിക്കുന്നു. ഇങ്ങനെ വ്യത്യസ്ത വീക്ഷണങ്ങൾ നിലവിലിരിക്കുമ്പോൾ പുതിയനിയമ പശ്ചാത്തലത്തിൽ ഈ വിഷയത്തെ വിശകലനം ചെയ്തു പഠിക്കേണ്ടതാണ്.



### യേശുവിന്റെ ഉപദേശം

സുവിശേഷങ്ങളിൽക്കൂടി യേശുവിന്റെ ഉപദേശത്തെ മനസ്സിലാക്കാം. സിവിൽ ഭരണകൂടത്തിനെതിരായി എന്തെങ്കിലും അവിടുന്നു സംസാരിച്ചതായി കാണുന്നില്ല. നേരെമറിച്ച് ഭരണകൂടത്തോടുള്ള കടമ നിറവേറ്റുവാൻ നിർദ്ദേശിക്കുകയാണ്.

അന്ന് റോമിന്റെ അധീശത്വത്തിൽ യഹൂദജനത വീർപ്പുമുട്ടി കഴിയുകയായിരുന്നു. റോമൻ ഭരണകൂടത്തിനെതിരായ നീക്കങ്ങളും ശബ്ദങ്ങളും അവിടവിടെ ഉയർന്നുകൊണ്ടിരുന്നു. റോമിനെതിരായി യേശുക്രിസ്തു സംസാരിക്കുമെന്നു പ്രതീക്ഷിച്ചുകൊണ്ടും അഥവാ സംസാരിക്കാത്തപക്ഷം പൊതുജനങ്ങളുടെ അമർഷവും പ്രതിഷേധവും അദ്ദേഹത്തിനെതിരായി ഉയർന്നുകൊള്ളുമെന്ന ചിന്തയിലാണു കൈസർക്കു കരം കൊടുക്കുന്നതു വിഹിതമോ എന്നു പരീശപ്രമാണികളും മറ്റും ചോദിക്കുന്നത്. കർത്താവു നൽകുന്ന ഉത്തരം ശ്രദ്ധേയമാണ്. ഒരു വെള്ളിക്കാശു കൊണ്ടുവരുവിൻ ഞാൻ കാണട്ടെ എന്നു പറഞ്ഞു. അവർ കൊണ്ടുവന്നു. ഈ സ്വരൂപവും മേലെഴുത്തും ആരുടേത് എന്ന് അവരോടു ചോദിച്ചതിനു 'കൈസരുടേത്' എന്ന് അവർ പറഞ്ഞു. യേശു അവരോടു 'കൈസർക്കുള്ളത് കൈസർക്കും ദൈവത്തിനുള്ളത് ദൈവത്തിനും കൊടുപ്പിൻ' എന്നു പറഞ്ഞു (മർക്കോ. 12:15-17).

ഈ ഉത്തരം വെളിപ്പെടുത്തിയതു നികുതി നിഷേധം നടത്തിയ എരിവുകാരുടെ (Zealots) പക്ഷത്തല്ലായിരുന്നു യേശു എന്നാണ്. നികുതിഭാരത്താൽ ജനം വീർപ്പുമുട്ടിയെങ്കിലും നികുതി നൽകുവാൻ തന്നെ യേശു നിർദേശിച്ചു. രാഷ്ട്രത്തോടുള്ള വിധേയത്വത്തിന്റെയും കടപ്പാടിന്റെയും അടയാളമാണത്. വേറൊരു പരാമർശം ഇവിടെ ചേർക്കാവുന്നതാണ്. അധിനിവേശപ്രദേശങ്ങളിൽ അവിടെയുള്ള പൗരന്മാരോടു ഒരു റോമൻ പട്ടാളക്കാരൻ അവന്റെ ഭാണ്ഡം എടുത്തുകൊണ്ടു നടക്കണമെന്ന് ആവശ്യപ്പെട്ടാൽ അപ്രകാരം ചെയ്യണമായിരുന്നു. ഈ പശ്ചാത്തലത്തിൽ ആണ് കർത്താവു പറയുന്നത്. ഒരുത്തൻ നിന്നെ ഒരു നാഴിക പോകുവാൻ നിർബന്ധിച്ചാൽ രണ്ട് അവനോടുകൂടി പോകുക. ഇവിടെ ആവശ്യപ്പെടുന്നതിലധികം സേവനം ചെയ്യുവാനാണ് യേശുവിന്റെ നിർദ്ദേശം. മറ്റൊരു കാര്യം യേശുക്രിസ്തു വെളിപ്പെടുത്തി. അവിടുത്തെ ദൗത്യം നിരസിച്ച യഹൂദജനതയെ ശിക്ഷിക്കുവാൻ ദൈവം റോമൻ സൈന്യത്തെ ഉപയോഗിക്കും (ലൂക്കോ. 21:20-24). അവിടുത്തെ വിസ്താരസമയത്തു പീലാത്തോസിന്റെ അധികാരത്തെപ്പറ്റി പറയുമ്പോൾ മേലിൽനിന്നു നിനക്കു കിട്ടിയിട്ടില്ല എങ്കിൽ എന്റെ മേൽ നിനക്കു ഒരധികാരവും ഉണ്ടാകയില്ലായിരുന്നു (യോഹ. 19:11). രാഷ്ട്രീയാധികാരത്തിനു ദൈവികമായ അനുവാദവും അംഗീകാരവും ഉണ്ടെന്നു വെളിപ്പെടുത്തി. ഇതിനു സമാന്തരമായ ആശയങ്ങളാണ് അപ്പസ്തോലന്മാരുടെ എഴുത്തുകളിലുള്ളത്.

## പൗലോസിന്റേയും പത്രോസിന്റേയും വീക്ഷണങ്ങൾ

പഠനവിഷയത്തിലേക്കു വെളിച്ചം വീശുന്ന പ്രസക്ത ഭാഗങ്ങൾ റോമ 13:1-7; 1 തിമോ. 2:1-4; തീത്തോ. 3:1; 1 പത്രോ. 2:13, 15. പൗലോസിന്റെയും

പത്രോസിന്റെയും വീക്ഷണങ്ങൾ തമ്മിൽ അടുത്ത സാധർമ്യമുണ്ട്. ഒരാൾ മറ്റെയാളിനെ അവലംബമാക്കിയിരിക്കണമെന്നായിരുന്നു മുമ്പുള്ള അഭിപ്രായം. എന്നാൽ ഇന്നു പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നത് അപ്പ സ്തോലിക സഭയിൽ പൊതുവായി നിലനിന്ന അഭിപ്രായം ഇരുവരും പ്രതിഫലിപ്പിച്ചു എന്നാണ്.

അപ്പസ്തോല പ്രവൃത്തികളിൽ ആദിമസഭയുടെ ചരിത്രരേഖകൾ കാണാം. അതിൽ ഒരിടത്തും ക്രിസ്തീയസഭ റോമൻ ഭരണാധികാരിക ളുമായി സംഘർഷത്തിലായിരുന്നു എന്നില്ല. നേരെമറിച്ച് നല്ല ബന്ധം പുലർത്തിയെന്നാണു മനസ്സിലാകുന്നത്. മനുഷ്യരേക്കാൾ ദൈവത്തെ അനുസരിക്കേണ്ടതാകുന്നു (അ. പ്ര. 5:29) എന്നു പത്രോസ് പറയുന്നത് റോമൻ അധികാരികൾക്കെതിരായിട്ടല്ല. യഹൂദന്മാരുടെ സുനഗോഗുക ളിൽ നിന്നുള്ള മർദനമുറകൾ ഉയർന്നപ്പോൾ അവർക്കെതിരായിട്ടാണ്. റോമൻ അധികാരികളോട് അനാദരവോ എതിർപ്പോ ഒരിടത്തും പ്രകടി പ്പിച്ചിട്ടില്ല.

അപ്പസ്തോലന്മാരുടെ (ആദിമസഭയുടെ) വീക്ഷണം വെളിപ്പെടുത്തു ന്നതായി മുകളിൽ ഉദ്ധരിച്ച വേദഭാഗങ്ങൾ വിശദമായി നാം പരിശോധി ക്കേണ്ടതാണ്. താഴെപ്പറയുന്ന കാര്യങ്ങൾ അവിടെനിന്നും മനസിലാ ക്കാൻ കഴിയും.

ഓരോ ക്രിസ്ത്യാനിക്കും ഭരണകൂടത്തോടു കടപ്പാടുണ്ട്. ഈ കട പ്പാടു ദൈവജനത്തെപ്പറ്റിയുള്ള ദൈവഹിതമത്രേ. “ഏതു മനുഷ്യനും ശ്രേഷ്ഠാധികാരികൾക്കു കീഴ്പ്പെടട്ടെ. ദൈവത്താലല്ലാതെ ഒരധികാരവു മില്ലല്ലോ. ഉള്ള അധികാരങ്ങളോ ദൈവത്താൽ നിയമിക്കപ്പെട്ടിരിക്കുന്നു” (റോമ. 13:1–2). ഇവിടെ അധികാരം എന്നു പറഞ്ഞിട്ടുള്ളതു സിവിൽഭര ണകൂടങ്ങളെക്കുറിച്ചാണ്. അല്ലാതെ സ്വർഗത്തിലെ അധികാരങ്ങളും വാഴ്ചകളുമായ ആത്മികശക്തികളെക്കുറിച്ചല്ല. യഹോവയുടെ സാക്ഷി കൾ ഈ ഭാഗത്തിനു നൽകുന്ന വ്യാഖ്യാനം മേൽപറഞ്ഞവിധമാണ്. ആത്മികശക്തികൾക്കു കീഴ്പ്പെടുവാൻ പൗലോസ് ഒരിക്കലും പറയു ന്നില്ല. നേരെ മറിച്ച് അവയുമായി നമുക്ക് പോരാട്ടമുണ്ടെന്നത്രേ അദ്ദേഹം പ്രസ്താവിക്കുന്നത്. “നമുക്ക് പോരാട്ടമുള്ളതു ജഡരക്തങ്ങളോടല്ല വാഴ്ച കളോടും അധികാരങ്ങളോടും ഈ അന്ധകാരത്തിന്റെ ലോകാധിപതി കളോടും സ്വർലോകങ്ങളിലെ ദുഷ്ടാത്മ സേനയോടുമത്രേ” (എഫേ. 6:12).

2. റോമാലേഖനത്തിലെയും പത്രോസിന്റെ ഒന്നാം ലേഖനത്തിലെയും (2:13, 14) പ്രസ്താവനകൾ വ്യക്തമാക്കുന്നത് അന്നു സഭയും റോമൻ ഭരണകൂടവും തമ്മിൽ എതിർപ്പോ സംഘട്ടനമോ ഇല്ലായിരുന്നു

എന്നാണ്. പത്രോസിന്റെ കത്തിലെ പരാമർശം ഗവണ്മെന്റിന്റെ ഭീഷണിയെക്കാൾ സമൂഹത്തിൽ നിന്നുയരുന്ന നിന്ദയും ആക്ഷേപവുമായിരുന്നു എന്നു കാണാം (1 പത്രോ. 4:14-16).

3. പൗലോസ് വ്യക്തമാക്കുന്ന ഒരു കാര്യം ഭരണകൂടങ്ങൾ ദൈവനിയുക്തമെന്നാണ്. നന്മ ചെയ്യുന്നവരുടെ സംരക്ഷണയ്ക്കും തിന്മ പ്രവർത്തിക്കുന്നവരുടെ ശിക്ഷയ്ക്കുമായി അവ നിലകൊള്ളുന്നു. അതുകൊണ്ട് ഭരണകൂടത്തോടു എതിർക്കരുത്. അതിനു വിധേയമായി വർത്തിക്കേണ്ടതു വിശ്വാസികളുടെ ധർമ്മമാകുന്നു. ദൈവം വ്യവസ്ഥ ചെയ്തിരിക്കുന്നതിനെ ധിക്കരിക്കാതെ ആദരിക്കയത്രേ വേണ്ടത്. അപ്പോൾ ന്യായമായി ഉയരുന്ന ഒരു ചോദ്യമുണ്ട്. ഭരണകൂടം നന്മയെ സംരക്ഷിക്കുകയോ തിന്മയെ ശിക്ഷിക്കുകയോ ചെയ്യാതെ വരുമ്പോൾ ദൈവത്തിന്റെ പ്രമാണങ്ങൾക്കും മൗലികമായ ധർമങ്ങൾക്കുമെതിരായി പ്രവർത്തിക്കുന്നതായി കാണുമ്പോൾ ആ ഭരണകൂടത്തെ ആദരിക്കാൻ നാം ബാധ്യസ്ഥരാണോ? ഇതായിരുന്നു ജർമനിയിലെ ക്രൈസ്തവസഭയ്ക്കു നാസി ഭരണകാലത്തു നേരിടേണ്ടിവന്ന ചോദ്യം. അവർ തങ്ങളുടെ മനഃസാക്ഷിയെ മാനിച്ചുകൊണ്ട് ഹിറ്റ്ലറെ എതിർക്കുകയാണു ചെയ്തത്.

4. ഭരണകൂടങ്ങൾക്കുവേണ്ടിയും അധികാരികൾക്കുവേണ്ടിയും പ്രാർത്ഥിക്കണമെന്നു പൗലോസ് അനുശാസിക്കുന്നു (1 തിമോ. 2:1-4). 'എന്നാൽ സകല മനുഷ്യർക്കും നാം സർവ്വഭക്തിയോടും ഘനനത്തോടും കൂടെ സാവധാനതയും സ്വസ്ഥതയുമുള്ള ജീവനം കഴിക്കേണ്ടതിനു വിശേഷാൽ രാജാക്കന്മാർക്കും സകല അധികാരസ്ഥന്മാർക്കും വേണ്ടി യാചനയും പ്രാർത്ഥനയും പക്ഷവാദവും സ്തോത്രവും ചെയ്യണം. അവൻ ജനക്ഷേമത്തിനുതകുന്നവിധം നന്നായി ഭരിക്കുവാൻ പ്രാപ്തരായിത്തീരുന്നതിനു പ്രാർത്ഥന ആവശ്യമത്രേ. ഈ തത്ത്വം ആദരിച്ചുകൊണ്ടാണ് ആരാധനക്രമങ്ങളിൽ ഭരണകർത്താക്കൾക്കുവേണ്ടിയുള്ള പ്രാർത്ഥന ആരംഭകാലം മുതൽ ഉൾപ്പെടുത്തിയിട്ടുള്ളത്. നമ്മുടെ തുബ്ദേനിൽ മൂന്നാമത്തെ പ്രാർത്ഥന അപ്രകാരമുള്ള ഒന്നാണ്. ഇന്ത്യൻ പ്രസിഡണ്ടിനും പ്രധാനമന്ത്രിക്കും മറ്റു ഭരണകർത്താക്കൾക്കുമായി പ്രാർത്ഥിക്കേണ്ട അവസരമാകുന്നു.

5. നികുതി കൊടുക്കണമെന്നു നിർദ്ദേശിക്കുന്നു. അതുകൊണ്ടു നിങ്ങൾ നികുതിയും കൊടുക്കുന്നു. അവർ ദൈവശുശ്രൂഷകന്മാരും ആ കാര്യം തന്നെ നോക്കുന്നവരുമാകുന്നു. എല്ലാവർക്കും കടമയുള്ളതു കൊടുപ്പിൻ; നികുതി കൊടുക്കേണ്ടവനു നികുതി; ചുങ്കം കൊടുക്കേണ്ടവനു ചുങ്കം; ഭയം കാണിക്കേണ്ടവനു ഭയം; മാനം കാണിക്കേണ്ടവനു മാനം' (റോമ. 13:6, 7).

റോമാ ഗവണ്മെന്റിനു നികുതി കൊടുക്കുന്നതിൽ കടുത്ത അമർഷവും ശക്തിയായ പ്രതിഷേധവും യഹൂദന്മാർക്കുണ്ടായിരുന്നതായി മുകളിൽ സൂചിപ്പിച്ചുവല്ലോ. എരിവുകാർ (തീവ്രവാദികൾ) നികുതി നിഷേധം പരസ്യമായി പ്രഖ്യാപിക്കുക പോലും ചെയ്തു. എന്നാൽ അവരോടു ചേരാതെ നികുതി നൽകാനാണു പൗലോസ് അനുശാസിക്കുന്നത്. റോമിലെ സഭയിൽ യഹൂദന്മാരിൽ നിന്നു പരിവർത്തനം ചെയ്തവരും ഉണ്ടായിരിക്കണം. അവർ നികുതി കൊടുക്കുവാൻ വൈമനസ്യം കാണിച്ചെങ്കിലോ എന്നു കരുതി ആയിരിക്കണം അപ്പസ്തോലൻ ഇക്കാര്യം എടുത്തുപറയുന്നത്. റോമിലെ സഭ സാമ്രാജ്യത്തിന്റെ ആസ്ഥാനത്തായിരുന്നല്ലോ. അവിടെയുള്ളവർ നികുതി നിഷേധത്തിനു മറ്റും മുതിർന്നാൽ അതു ദൂരവ്യാപകമായ ഭവിഷ്യത്തുകൾ വരുത്തുന്നതായിരിക്കും. നികുതി കൊടുത്തെങ്കിൽ മാത്രമേ രാഷ്ട്രത്തിന്റെ സംരക്ഷണയും മറ്റ് ആനുകൂല്യങ്ങളും പ്രതീക്ഷിക്കുവാൻ അവകാശമുള്ളു.

6. പൗലോസിന്റെ വീക്ഷണം വിലയിരുത്തിയാൽ രാഷ്ട്രത്തിനോ അതിന്റെ ഭരണകൂടത്തിനോ ആത്യന്തികമായ അധികാരം (absolute authority) ഇല്ല എന്നാണ്. അവർ ദൈവത്തിന്റെ അധികാരത്തിനു വിധേയമായി ദൈവത്തിന്റെ ദാസരായി വർത്തിക്കുന്നു. മാത്രമല്ല, ഭൂമിയിലെ ഒരു ഭരണകൂടത്തിനും ദൈവരാജ്യം യാഥാർത്ഥ്യമാക്കുവാൻ സാധിക്കുന്നതല്ല. അതുകൊണ്ട് വിശ്വാസികൾ ഇപ്പോഴുള്ള വ്യവസ്ഥയ്ക്ക് അപ്പുറമായി യുഗാന്ത്യത്തിൽ കൈവരുന്ന ദൈവരാജ്യത്തെക്കുറിച്ചു വിശ്വാസവും പ്രത്യാശയും ഉള്ളവരായിരിക്കണം.

7. പൗലോസിന്റെ ഉപദേശത്തെ സൂക്ഷ്മമായി (റോമ. 13:1–7) മനസ്സിലാക്കേണ്ടതാണ്. അവിടെ രാഷ്ട്രത്തെ അഥവാ ഭരണകൂടത്തെ അനുസരിക്കണം (obey) എന്നല്ല പ്രത്യുത: 'വിധേയമായിരിക്കണം' (13:1, 5) എന്നാണ്. സമ്പൂർണ്ണ അനുസരണം ഒരാൾക്കു മാത്രമേ കടപ്പെട്ടിട്ടുള്ളു – ദൈവത്തിന്. ആ ചുമതലയെ കണക്കിലെടുത്തുകൊണ്ടാണ് അപ്പസ്തോലന്റെ ഉപദേശം. ഈ അടിസ്ഥാനത്തിൽ ഞങ്ങൾ മനുഷ്യരേക്കാൾ അധികം ദൈവത്തെ അനുസരിക്കേണ്ടതാകുന്നു (അ. പ്ര. 5:29) എന്ന പത്രോസിന്റെ വാക്കുകൾക്കു അർത്ഥപുഷ്ടിയുണ്ടാകുന്നു.

## റോമൻ ഗവണ്മെന്റുമായുള്ള ബന്ധത്തിൽ വന്ന വ്യതിയാനം

റോമാ ലേഖനം എഴുതിയ കാലത്തിൽ നിന്നു വെളിപ്പാടു പുസ്തകത്തിന്റെ കാലത്തിലേക്കു വരുമ്പോൾ റോമൻ ഭരണകൂടത്തോടുള്ള ബന്ധത്തിൽ വലിയ മാറ്റം സംഭവിക്കുന്നു. യുഗാന്ത്യവീക്ഷണത്തിൽ നിന്നാണ് വെളിപ്പാടു പുസ്തകം എഴുതിയിട്ടുള്ളത്. ഇവിടെ റോമൻ ഭരണകൂടം നന്മയുടെ പുകഴ്ചക്കോ തിന്മയുടെ ശിക്ഷയ്ക്കോ ആയിട്ടുള്ളതല്ല. സ്വർഗ

ത്തിനും ദൈവത്തിന്റെ ജനത്തിനും എതിരായിട്ടുള്ള ദുഷ്ടശക്തിയാണ് (വെളി. 13:6, 7). റോമൻ ഭരണകൂടത്തെ സാത്താൻ സ്വാധീനിക്കുകയും ശക്തിപ്പെടുത്തുകയുമാണ് (വെളി. 13:2). അതുകൊണ്ട് ദൈവം തന്നെ അതിനെ എതിർക്കുന്നു. അങ്ങനെ ഭൗമിക ഭരണകൂടത്തിന്റെ പ്രസക്തി മാറിപ്പോകുന്നു. അതിനു പകരം ക്രിസ്തുവിന്റെയും പിതാവിന്റെയും രാജ്യം രൂപംകൊള്ളുന്നു (വെളി. 11:15) എന്നാണു വെളിപ്പാടിന്റെ എഴുത്തുകാരൻ സൂചിപ്പിക്കുന്നത്.

## ഇന്നത്തെ കർത്തവ്യം

സഭയെ നിഷ്ഠൂരമായി പീഡിപ്പിക്കുകയും വിശ്വാസികളെ കൊന്നൊടുക്കുകയും ചെയ്ത സാഹചര്യത്തിൽ യുഗാന്ത്യവിശ്വാസത്തിന്റെ സ്വാധീനത്തിൽ രൂപപ്പെടുത്തിയ ചിന്തകളല്ല നമുക്ക് മാനദണ്ഡമായി എടുക്കേണ്ടത്. പൗലോസിന്റെയും പത്രോസിന്റെയും ഉപദേശങ്ങളായി നാം മുകളിൽ കണ്ട സത്യങ്ങൾക്കാണു പ്രാധാന്യം കൽപ്പിക്കേണ്ടത്.

1. നമുക്ക് ഒരേസമയം രണ്ടു പൗരത്വമാണുള്ളത്. നാം ഉൾക്കൊള്ളുന്ന രാഷ്ട്രത്തിന്റെയും സ്വർഗരാജ്യത്തിന്റെയും. നമ്മുടെ ചുമതലകൾ തദനുസരണമായി നാം നിറവേറ്റണം.

2. സകലത്തിന്റെയും അധികാരവും സകലത്തിന്മേലും കർത്തൃത്വവും ദൈവത്തിനു മാത്രമാകുന്നു. ഭൂമിയിലെ ഭരണകൂടങ്ങൾ ദൈവാധിപത്യത്തിനു വിധേയമായും ദൈവപ്രമാണങ്ങൾക്കനുസരണമായും ചുമതലകൾ നിർവ്വഹിക്കേണ്ടതാണ്.

3. മനുഷ്യന്റെ മൗലികമായ അവകാശങ്ങൾക്കും ലക്ഷ്യങ്ങൾക്കുമെതിരായി ഭരണകൂടങ്ങൾ നീങ്ങുമ്പോൾ അതിനെ എതിർക്കേണ്ടത് ആവശ്യമത്രേ. ആ ഭരണകൂടങ്ങൾ അപ്പോൾ സാത്താന്റെ ഹിതാനുവർത്തികളായി പ്രവർത്തിക്കുകയാണ്. ലാറ്റിൻ അമേരിക്കയിലെ പല രാജ്യങ്ങളും ആഫ്രിക്കയിൽ ഏകാധിപത്യം പുലർത്തുന്ന പല ഭരണകൂടങ്ങളും ഈ തരത്തിൽപ്പെടുന്നവയാണ്. അതുകൊണ്ടാണ് അവയ്ക്കെതിരായി സഭകൾ ശബ്ദമുയർത്തിക്കൊണ്ടിരിക്കുന്നത്.

## അഭ്യാസം

1. നിലവിലുള്ള ഭരണകൂടത്തെ എതിർക്കുന്നത് ശരിയോ? എതിർക്കേണ്ട സന്ദർഭങ്ങൾ എപ്പോഴെല്ലാം?
2. ദൈവരാജ്യത്തിന്റെ പൗരന്മാർക്കു ഭൗമിക ഭരണകൂടത്തോടു വിധേയത്വവും അനുസരണവും ആവശ്യമോ? കാരണങ്ങൾ പറയുക.
3. സഭാനേതൃത്വം രാഷ്ട്രീയത്തിൽ ഏർപ്പെടുന്നതു ശരിയോ? വഹിക്കാവുന്ന പങ്ക് എന്ത്?

## പാഠം 2

# ക്രിസ്തീയ സഭയും അന്യമതങ്ങളും

❑ ഭാരതം വിവിധ മതങ്ങളുടെ നാട് ❑ യേശുവിന്റെ മനോഭാവവും സമീപനവും ❑ അപ്പസ്തോലിക സഭയിൽ ❑ പൗലോസിന്റെ വീക്ഷണം ❑ നമ്മുടെ സമീപനം എങ്ങനെ?

ഭാരതം വിവിധ മതങ്ങളുടെ നാടാണ്. ഹിന്ദുമതം, ജൈനമതം, ബുദ്ധമതം, സിക്കുമതം തുടങ്ങിയവ ഇവിടെത്തന്നെ ഉദ്ഭവിച്ചു വളർന്നവയാണ്. ഇസ്ലാമും ക്രിസ്തുമതവും വിദേശത്തുനിന്ന് എത്തിയവയും. മുഗൾഭരണം ഇസ്ലാമിന്റെ വളർച്ചയെ ത്വരിതപ്പെടുത്തി. യൂറോപ്യൻ രാജ്യങ്ങളുടെ മേൽക്കോയ്മയും കോളനിവാഴ്ചയും ക്രിസ്തുമതത്തിന്റെ വളർച്ചയെ സഹായിച്ചു. എന്നാൽ ക്രിസ്തുമതം ഇന്നും മൊത്തം ജനസംഖ്യയുടെ മൂന്നു ശതമാനം പോലുമില്ലാത്ത ഒരു ചെറിയ ന്യൂനപക്ഷമാണ്.

നമ്മുടെ ചുറ്റുമുള്ള സമൂഹത്തോടും അന്യമതങ്ങളോടുമുള്ള നമ്മുടെ മനോഭാവവും സമീപനവും എപ്രകാരമായിരിക്കണം? പുതിയനിയമത്തിൽനിന്ന് എന്ത് ഉൾക്കാഴ്ച നമുക്ക് ലഭിക്കുന്നു.

### സുവിശേഷങ്ങളിൽ

യേശുക്രിസ്തു ശിഷ്യന്മാരെ അയയ്ക്കുമ്പോൾ ജാതികളുടെ അടുക്കൽ പോകാതെയും ശമര്യരുടെ പട്ടണത്തിൽ കടക്കാതെയും യിസ്രായേൽ ഗൃഹത്തിലെ കാണാതെപോയ ആടുകളുടെ അടുക്കൽ തന്നെ ചെല്ലുവിൻ (മത്താ. 10:5, 6) എന്ന കല്പന കൊടുക്കുന്നു. വിജാതിയരെയും ശമര്യരെയും അവിടുന്ന് അവഗണിച്ചുവെന്നും അവരുമായുള്ള സമ്പർക്കം നിരോധിച്ചു എന്നുമാണല്ലോ ഇവിടെ കാണുന്നത്. എന്നാൽ അതു സ്ഥിരമായ ഒരു അനുശാസനമായിരുന്നില്ല. ആ ഘട്ടത്തിൽ അവർ പുറത്തുള്ളവരുടെ അടുക്കലേക്കു പോകുവാൻ സജ്ജമാക്കപ്പെട്ടിരുന്നില്ല. അതുകൊണ്ട് യിസ്രായേൽ ജനതയുടെ അടുക്കൽ മാത്രം പോകുവാനായിരുന്നു. എന്നാൽ കർത്താവിന്റെ മരണത്തിനും ഉയിർപ്പിനും ശേഷം അവിടുന്നു കല്പിക്കുന്നത് സകല ജാതികളെയും ശിഷ്യരാക്കിക്കൊള്ളുവിൻ (മത്താ. 28:20) എന്നാണ്. മറ്റൊരു സന്ദർഭത്തിൽ പ്രസ്താവിച്ചു: "യെറുശലേമിലും യഹൂദ്യയിൽ എല്ലായിടത്തും ശമര്യയിലും ഭൂമിയുടെ അറ്റത്തോളവും എന്റെ സാക്ഷികൾ ആകും" (അ. പ്ര. 1:8). ഞാൻ ലോകത്തിന്റെ വെളിച്ചമാകുന്നു. എന്നു പ്രസ്താവിച്ചപ്പോൾ അവിടുത്തെ ദൗത്യം സർവലോകത്തിനും വേണ്ടിയുള്ളതെന്നു വെളിപ്പെടുത്തി.

അവിടുത്തെ ശുശ്രൂഷ നാം പരിശോധിച്ചാൽ അധികപങ്കും യഹൂദ

ജനതയുടെ ഇടയിലായിരുന്നു. വിരളമായി മാത്രമേ പുറത്തുള്ളവരുമായി സമ്പർക്കം ഉണ്ടായിരുന്നുള്ളു. അവരേയും താൻ സ്നേഹിച്ചുവെന്നും തന്റെ കൃപകൾക്ക് അർഹരെന്നു കരുതിയെന്നും കാണ്മാൻ കഴിയും. മറ്റൊരു വർഗത്തിലും മതത്തിലുംപെട്ട ശമര്യസ്ത്രീയുമായി കർത്താവു സംഭാഷിക്കുന്നു. തന്നിലുള്ള വിശ്വാസത്തിലേക്കു അവളെ നയിക്കുന്നു. അവിടുന്നു മറ്റു മതങ്ങളെ ഭത്സിക്കുകയോ പുകഴ്ത്തി പറയുകയോ ചെയ്യുന്നില്ല. എന്നാൽ തന്റെ നിസ്തുലമായ സ്ഥാനത്തെക്കുറിച്ചും ദൗത്യത്തെക്കുറിച്ചും വെളിപ്പെടുത്തുന്നുണ്ട്. പിതാവിങ്കലേക്കു നയിക്കുന്ന വാതിലും വഴിയും അവിടുന്നു തന്നെയെന്ന് വ്യക്തമാക്കി (യോഹ. 10:9; 14:6). ഞാൻ മുഖാന്തരമല്ലാതെ ആരും പിതാവിന്റെ അടുക്കൽ എത്തുന്നില്ല എന്നു കൂട്ടിച്ചേർക്കുകയും ചെയ്തു.

യേശുക്രിസ്തുവിന്റെ ഉപദേശത്തിൽ സഭയെപ്പറ്റി നൽകിയിട്ടുള്ള രണ്ടു പ്രതീകങ്ങൾ ശ്രദ്ധേയങ്ങളാണ്. (1) നിങ്ങൾ ഭൂമിയുടെ ഉപ്പാകുന്നു. (2) നിങ്ങൾ ലോകത്തിന്റെ വെളിച്ചമാകുന്നു (മത്താ. 5:13, 14). സഭയ്ക്കു പുറത്തുള്ള സമൂഹത്തോടു എങ്ങനെ പ്രതികരിക്കണമെന്ന് ഇവ വ്യക്തമാക്കുന്നു. കർത്താവിന്റെ കാലത്തുതന്നെ ഉണ്ടായിരുന്ന കുംറാൻ സമൂഹം, മറ്റുള്ളവരിൽ നിന്ന് അകന്ന്, ബന്ധമൊന്നും പുലർത്താതെ വേർപെട്ടു കഴിഞ്ഞവരാണ്. എന്നാൽ ക്രിസ്തീയ സമൂഹം അങ്ങനെയാകാൻ പാടില്ല എന്നു കർത്താവ് ചിന്തിച്ചുകൊണ്ടാണ് മേൽപ്പറഞ്ഞ പ്രതീകങ്ങൾ നൽകിയത്. ഉപ്പ് മറ്റു വസ്തുക്കളോട് അലിഞ്ഞുചേർന്ന് അതിന്റെ സ്വാധീനം വരുത്തുന്നു. വേർപെട്ടുനിന്നാൽ അതുകൊണ്ട് ഒരു പ്രയോജനവും സിദ്ധിക്കുന്നില്ല. അതുപോലെ വെളിച്ചം എല്ലാറ്റിനെയും പ്രകാശിപ്പിക്കുക എന്ന കർത്തവ്യം നിർവഹിക്കുന്നു. സത്യപ്രകാശമാകുന്ന ക്രിസ്തുവിൽ നിന്നു പ്രകാശം ഉൾക്കൊണ്ട് ആ പ്രകാശം മറ്റുള്ളവർക്കു നൽകുന്ന പ്രക്രിയ ആണു നടക്കേണ്ടത്.

### അപ്പസ്തോലിക സഭയിൽ

ക്രിസ്തീയസഭ ജനിച്ചത് യഹൂദമതത്തിന്റെ മടിയിലാണ്. എന്നാൽ വേഗത്തിൽ അവ തമ്മിൽ അകലുവാനും പലപ്പോഴും ശത്രുതയിൽ വർത്തിക്കാനും സംഗതിയായി. യഹൂദമതത്തിനും പുറത്തേക്കു സഭ വ്യാപിച്ചപ്പോൾ ഗ്രേക്കോ-റോമൻ ലോകത്തുള്ള മറ്റു മതങ്ങളെയും തത്ത്വസംഹിതകളെയും നേരിടേണ്ടി വന്നു. സഭ ഒരു ചെറിയ ന്യൂനപക്ഷമായിരുന്നുവെങ്കിലും അതിന്റെ ചൈതന്യവും സ്വാധീനവും ആരെയും ആകർഷിക്കുന്നതായിരുന്നു.

സഭയുടെ സവിശേഷതയായി കരുതിയത് അതിന്റെ പ്രേഷിതത്വമായിരുന്നു. മറ്റു മതങ്ങളിലേക്കും സമൂഹത്തിലേക്കും കടന്നുചെന്ന്

ക്രിസ്തുവിന്റെ ദൗത്യം അറിയിക്കുന്നതു സഭയുടെ മൗലിക ചുമതല യായി കരുതി. അതു സഭയുടെ എല്ലാ അംഗങ്ങളും നിർവഹിക്കേണ്ട ഒന്നാണ്.

ഉപ്പിന്റെ സാദൃശ്യത്തിൽ ഉള്ളതുപോലെ സമൂഹവുമായി അലിഞ്ഞു ചേർന്നു വർത്തിക്കേണ്ട ആവശ്യകത ബോധ്യമായിരുന്നു. എന്നാൽ അതോടൊപ്പം സഭയുടെ വ്യതിരിക്തത കാത്തുസൂക്ഷിക്കുവാൻ പ്രത്യേകം നിഷ്കർഷിച്ചു. നിങ്ങൾ അവിശ്വാസികളോടു ഇണയില്ലാപ്പിണ കൂടരുത്. നീതിക്കും അധർമ്മത്തിനും തമ്മിൽ എന്തൊരു ചേർച്ച? വെളി ച്ചത്തിനു ഇരുളിനോട് എന്തൊരു കൂട്ടായ്മ? ക്രിസ്തുവിനും ബെലിയാ ലിന്നും തമ്മിൽ എന്തൊരു പൊരുത്തം (2 കോരി. 6:14, 15). മറ്റൊരിടത്തു പറയുന്നു. നിങ്ങൾ അവരുടെ കൂട്ടാളികൾ ആകരുത് (എഫേ. 5:7). ലോക ത്തിൽ ആകുന്നുവെങ്കിലും ലോകത്തിൽനിന്നുള്ള വേർപാട് എടുത്തു കാണിക്കുകയാണു ചെയ്യുന്നത്.

പുറജാതി മതത്തിന്റെ വിഗ്രഹാരാധനയും അതിനോടു ചേർന്നു പോകുന്ന അസാന്മാർഗിക പ്രവണതകളും സഭയുടെ രൂക്ഷവിമർശന ത്തിനു വിഷയമായിരുന്നു. അവയ്ക്കു നേരെ കണ്ണടയ്ക്കുകയോ അവയെ ലാഘവത്തോടെ വീക്ഷിക്കുകയോ ചെയ്തില്ല. റോമാലേഖനത്തിൽ (1:18–32) പൗലോസ് അതെപ്പറ്റി നിശിതമായി വിമർശിക്കുന്നു. രണ്ടു കാര്യ ങ്ങളിൽ ഒത്തുതീർപ്പില്ലാത്ത കർശനമായ സമീപനം സഭ സ്വീകരിച്ചു. ഒന്ന്, വിശ്വാസപരമായ വിഷയങ്ങളിൽ (faith). രണ്ട്, ധാർമ്മിക ജീവിതാ നുഭവത്തിൽ (Moral Conduct). ഇവ രണ്ടിലുമാണ് ക്രിസ്തീയ സഭയുടെ സവിശേഷത വെളിപ്പെടേണ്ടത്.

## പൗലോസിന്റെ വീക്ഷണം

യഹൂദമതത്തിൽ വേരൂന്നി വളർന്ന പൗലോസ് ഏകദൈവത്തിൽ വിശ്വസിച്ചു. ക്രിസ്തുവിൽക്കൂടിയുള്ള വെളിപ്പാടു തനിക്കുണ്ടായപ്പോൾ ദൈവത്തിന്റെ സർവസമ്പൂർണ്ണതയും ക്രിസ്തുവിൽ താൻ ദർശിച്ചു (കൊലോ. 2:9). സകല തത്വങ്ങളും വിശ്വാസങ്ങളും ക്രിസ്തുവിലാണു പൂർത്തീകരിക്കപ്പെടുന്നത്. സ്വർഗത്തിലും ഭൂമിയിലുമുള്ള സകലവും ക്രിസ്തുവിൽ ഒന്നായിചേർക്കപ്പെടുന്ന ദർശനമാണ് അദ്ദേഹത്തിനുണ്ടാ യത് (എഫേ. 1:10). എല്ലാ നാവും 'യേശുക്രിസ്തു കർത്താവ്' എന്നു പിതാവായ ദൈവത്തിന്റെ മഹത്വത്തിനായി ഏറ്റുപറയുമെന്ന് അദ്ദേഹം വിശ്വസിച്ചു (ഫിലി. 2:11). ക്രിസ്തുവിനെക്കുറിച്ചുള്ള അറിവിൽനിന്നു രൂപ പ്പെടുത്തിയിട്ടുള്ളതാണ് തന്റെ മറ്റെല്ലാ വിശ്വാസങ്ങളും.

സകലരെയും ക്രിസ്തുവിലേക്ക് ആനയിക്കുക എന്നായിരുന്നു പൗലോ സിന്റെ ജീവിതലക്ഷ്യം. അതിനായി ന്യായപ്രമാണമില്ലാത്തവരെ നേടേ

ണ്ടതിനു ഞാൻ ന്യായപ്രമാണമില്ലാത്തവനെപ്പോലെ ആയി (1 കൊരി. 9:21). അടിസ്ഥാനതത്വങ്ങളിൽ ഉറച്ചുനിന്നുകൊണ്ട് മറ്റുള്ളവരുടെ വീക്ഷ ണങ്ങളെയും വിശ്വാസങ്ങളെയും മനസ്സിലാക്കുവാൻ അദ്ദേഹം ശ്രമിച്ചു. തർസോസിൽ വളർന്നവനായ അദ്ദേഹം യവനതത്വചിന്തകളുമായി പരി ചയപ്പെടുവാൻ സംഗതിയായി. അതുകൊണ്ട് അഥേന നഗരിയിൽ അര യോപഗക്കുന്നിൽ വച്ച് യവന തത്ത്വജ്ഞാനികളോടു സംസാരിക്കുമ്പോൾ അവരുടെ ചിന്തകന്മാരെ ഉദ്ധരിച്ചുകൊണ്ട് പറയുന്നു. 'അവനിലല്ലോ നാം ജീവിക്കുകയും ചരിക്കുകയും ഇരിക്കുകയും ചെയ്യുന്നത്.' 'നാം അവന്റെ സന്താനമല്ലോ' എന്നു മറ്റൊരാളേയും ഉദ്ധരിക്കുന്നു.

മറ്റു മതങ്ങളിലെ ആശയങ്ങളും വിശ്വാസങ്ങളും മനസ്സിലാക്കുവാൻ ശ്രമിക്കണമെന്നുള്ളതാണ് ഇതിൽ കാണാവുന്നത്. യോഹന്നാന്റെ സമീ പനവും ഇതു തന്നെ ആയിരുന്നു. യവനന്മാർക്കു സുപരിചിതമായ ലോഗോസ് (വചനം) എന്ന ആശയം സ്വീകരിച്ചു. അതു മൂലം യേശു ക്രിസ്തുവിനെ വ്യാഖ്യാനിക്കുവാൻ ശ്രമിച്ചു. മറ്റു മതങ്ങളിലെ സത്യ ങ്ങൾക്കു നേരെ കണ്ണടയ്ക്കണമെന്നല്ല, അവയിൽ നിന്നു ലഭിക്കുന്ന ഉൾക്കാഴ്ച ക്രിസ്തുവിനെക്കുറിച്ചു കൂടുതൽ മനസ്സിലാക്കുന്നതിനും വെളിപ്പെടുത്തുന്നതിനും ഉപകരിക്കുമെങ്കിൽ അവയെ സ്വീകരിക്കുക യാണു വേണ്ടത്.

## നമ്മുടെ സമീപനം എപ്രകാരമായിരിക്കണം?

1. ദൈനംദിന ജീവിതത്തിൽ മറ്റുള്ളവരുമായി സഹകരിച്ചും സമ്പർക്കം പുലർത്തിയും മാത്രമേ നമുക്കു ജീവിക്കുവാൻ കഴിയൂ. ബിസിനസ് രംഗത്തും ഔദ്യോഗിക മണ്ഡലങ്ങളിലും തൊഴിൽരംഗങ്ങളിലുമെല്ലാം ഇതര മതസ്ഥരുമായി ബന്ധം പുലർത്തിയേ മതിയാവൂ. നമ്മുടെ ഉന്നത മായ ധാർമ്മിക നിലവാരം അവരെ ആകർഷിക്കുന്നതും സ്വാധീനിക്കു ന്നതുമായിരിക്കണം. പുറത്തുള്ളവരോട് മര്യാദയായി വർത്തിപ്പാൻ പ്രബോധിപ്പിക്കുന്നു (1 തെസ്സ. 4:12).

2. ധാർമിക ജീവിതത്തിലും വിശ്വാസസത്യങ്ങളിലും ഒത്തുതീർ പ്പൊന്നും വരുത്താതെ സാമൂഹ്യബന്ധങ്ങളിൽ സഹകരിക്കുകയും സന്മ നോഭാവം പുലർത്തുകയും വേണം.

3. സാധാരണജീവിതത്തിൽ നല്ല സാക്ഷ്യം വഹിപ്പാനുള്ള അവസരം നഷ്ടമാക്കരുത്. സമയം തക്കത്തിൽ ഉപയോഗിച്ചുകൊണ്ടും പുറത്തു ള്ളവരോടു ജ്ഞാനത്തോടെ പെരുമാറുവിൻ (കൊലോ. 4:5).

4. ക്രിസ്തീയ വിശ്വാസത്തെപ്പറ്റി മറ്റുള്ളവരോടു പറയുവാൻ ലഭിക്കുന്ന അവസരം ഒരിക്കലും നഷ്ടമാക്കരുത്. പുറത്തുള്ളവരോടു ഔചിത്യമായും

ബുദ്ധിപൂർവ്വമായും വർത്തിക്കണമെന്ന് ഉപദേശിച്ചതിനുശേഷം പൗലോസ് പറയുന്നു. 'ഓരോരുത്തനോടു നിങ്ങൾ എങ്ങനെ ഉത്തരം പറയണം എന്നു നിങ്ങൾ അറിയേണ്ടതിനു നിങ്ങളുടെ വാക്ക് എപ്പോഴും കൃപയോടു കൂടിയതും ഉപ്പിനാൽ രുചിവരുത്തിയതുമായിരിക്കട്ടെ' (കൊലോ. 4:6). പത്രോസ് ശ്ലീഹായുടെ ഉപദേശവും ഇതിനോടു യോജിക്കുന്നു. നിങ്ങളിലുള്ള പ്രത്യാശയെക്കുറിച്ചു ന്യായം ചോദിക്കുന്ന ഏവനോടും സൗമ്യതയും ഭയഭക്തിയും പൂണ്ട് പ്രതിവാദം പറവാൻ എപ്പോഴും ഒരുങ്ങിയിരിപ്പിൻ (1 പത്രോ. 3:15).

5. എല്ലാവരോടും സൗഹാർദതയും സമാധാനവും, പാലിപ്പാൻ പൗലോസ് ആഹ്വാനം ചെയ്യുന്നു. 'കഴിയുമെങ്കിൽ നിങ്ങളാൽ ആവോളം സകല മനുഷ്യരോടും സമാധാനമായിരിപ്പിൻ' (റോമ. 12:18). മറ്റുള്ളവർ സമാധാനപൂർവ്വം വർത്തിക്കണമെന്നു നമുക്ക് ശഠിക്കുവാനോ നിർബന്ധിക്കുവാനോ കഴിയുകയില്ല. എന്നാൽ നാം ആത്മസംയമനം പാലിച്ചു സംഘർഷങ്ങൾ ഒഴിവാക്കിക്കൊണ്ട് സമാധാനം നിലനിർത്തണം.

**അഭ്യാസം**

1. മതസഹിഷ്ണുത വളർത്തുവാനുള്ള മാർഗങ്ങൾ എന്തെല്ലാം?
2. എല്ലാ മതങ്ങളും സത്യത്തിലേക്കുള്ള വിവിധ വഴികൾ മാത്രമാണെന്നുള്ള ചിന്തയോട് നിങ്ങൾ എങ്ങനെ പ്രതികരിക്കും?
3. 'മതമേതായാലും മനുഷ്യൻ നന്നായാൽ മതി' എന്ന നാരായണഗുരു സ്വാമികളുടെ അഭിപ്രായത്തിനുള്ള സ്ഥാനമെന്ത്? വിവരിക്കുക.



### പാഠം 3

## സഭയും ശിക്ഷണവും

❑ ശിക്ഷണം, അർത്ഥവിവക്ഷം ❑ യേശുക്രിസ്തുവിന്റെ ഉപദേശം ❑ അപ്പസ്തോല പ്രവൃത്തികളിൽ ❑ പൗലോസിന്റെ അനുശാസനങ്ങൾ ❑ മറ്റു കത്തുകളിൽ ❑ ഉപസംഹാരം

ക്രിസ്തീയസഭ ക്രിസ്തുവിന്റെ ശരീരമെന്നും പരിശുദ്ധാത്മാവിന്റെ കൂട്ടായ്മയെന്നും നിർവചിക്കപ്പെടുന്നു. ആത്മാവുള്ളിടത്തു സ്വാതന്ത്ര്യമുണ്ട്. അപ്പോൾ സഭയിൽ ശിക്ഷണത്തിനു പ്രസക്തിയുണ്ടോ? ചിലർ സംശയിച്ചേക്കാം. എന്നാൽ സഭ ഒരു മാനുഷിക സംഘടന കൂടിയാണ്. അത് ലോകത്തിൽ സ്ഥിതിചെയ്യുന്നിടത്തോളം ശിക്ഷണത്തിനു സ്ഥാന

മുണ്ട്. സഭയുടെ ഭദ്രതയ്ക്ക് അത് അനിവാര്യമാണ്.

'ശിക്ഷണം' എന്ന പദത്തിനു 'ശിക്ഷ'യുടെ ധ്വനിയുണ്ടെങ്കിലും അതിന്റെ മുഖ്യമായ അർത്ഥം പരിശീലനം, പരിപോഷണം, അഭ്യസനം, പ്രബോധനം എന്നെല്ലാമാണ്. ഗ്രീക്കുഭാഷയിൽ ഇതിനു തുല്യമായ പദത്തിനു ഈ വിവക്ഷകളാണുള്ളത്. എന്നാൽ എബ്രായ ഭാഷയിൽ സമാനമായ പദത്തിനു ശാസന, തിരുത്തൽ, ശുദ്ധിവരുത്തൽ എന്നെല്ലാം ധ്വനിയുണ്ട്. സദൃശ്യവാക്യങ്ങൾ വായിക്കുമ്പോൾ മുഴങ്ങികേൾക്കുന്നത് അപ്രകാരമുള്ള സന്ദേശമാണ്.

ശിക്ഷണം എന്നതിനു രണ്ടു മാനങ്ങൾ (dimension) ചൂണ്ടിക്കാണിക്കാം. ഒന്ന്, ആത്മശിക്ഷണം (self dicipline). ഇതു വ്യക്തിപരമായി ഓരോരുത്തരും കൈവരുത്തേണ്ടതാണ്. പരപ്രേരണയാലോ ബാഹ്യമായ സമ്മർദ്ദത്താലോ ഉണ്ടാകുന്നതല്ല; ക്രിസ്തുവിനോടുള്ള ഐക്യത്തിൽ അനുഭവമാകുന്ന പുതുജീവന്റെ ലക്ഷണമാണ്. പരിശുദ്ധാത്മാവിന്റെ ഒരു ഫലമായി ആത്മനിയന്ത്രണത്തെപ്പറ്റി പൗലോസ് പറയുന്നു (ഗലാ. 5:22). ആത്മശിക്ഷണത്തെപ്പറ്റി പൗലോസ് പറയുന്ന ശ്രദ്ധേയമായ ഭാഗമാണ് കൊരി. 9:24-27. 'അങ്കം പൊരുതുന്നവൻ ഒക്കെയും സകലത്തിലും വർജനം ആചരിക്കുന്നു. എന്റെ ശരീരത്തെ ദണ്ഡിപ്പിച്ച് അടിമയാക്കുന്നു.' ശിക്ഷണത്തിന്റെ രണ്ടാമത്തെ മാനം സാമൂഹ്യമായിട്ടുള്ളതാണ്. ഒരാൾ കുറ്റം ചെയ്താൽ അത് അയാളെ മാത്രമല്ല ബാധിക്കുക. സമൂഹത്തിൽ അതിന്റെ അലയടികളും പ്രത്യാഘാതങ്ങളും ഉണ്ടാകും. അപ്പോൾ സമൂഹത്തിന്റെ ഭദ്രതയും പരിശുദ്ധിയും ഐക്യവും കാത്തുസൂക്ഷിക്കുവാൻ ചില നടപടികൾ സ്വീകരിക്കേണ്ടതായി വരും. തെറ്റു ചെയ്തവനെ തിരുത്തുകയും യഥാസ്ഥാനത്താക്കുകയും ചെയ്യുന്നതിൽക്കൂടി സമൂഹത്തിനു കെടുതി വരാതെ സൂക്ഷിപ്പാനും കഴിയുന്നു.

ശിക്ഷണത്തിനു രണ്ടു ലക്ഷ്യങ്ങളാണുള്ളത്. ഒന്ന്, പ്രതിരോധത്തിന്റേത്. അതായത് തെറ്റിലേക്കും അധർമ്മത്തിലേക്കും വഴുതിപ്പോകാതെ കാത്തുസൂക്ഷിക്കുവാൻ ജാഗ്രതയും കരുതലും ഇവിടെ ആവശ്യമാണ്. രണ്ടാമത്തേത്, പ്രതിവിധിയുടേതാണ്. തെറ്റു തിരുത്താനും പ്രതിവിധിയിൽക്കൂടി ബന്ധം പുനസ്ഥാപിക്കാനും കുറ്റക്കാരനെ യഥാസ്ഥാനത്താക്കുവാനും ഉദ്ദേശിക്കുന്നു.

ക്രിസ്തീയ സഭയിൽ ശിക്ഷണം രണ്ടു മണ്ഡലങ്ങളിലാണു പ്രയോഗിക്കപ്പെടുന്നത്. ഒന്ന്, വിശ്വാസകാര്യങ്ങളിൽ (doctrine) രണ്ട്, ധാർമിക ജീവിതത്തിൽ. സത്യവിശ്വാസത്തിൽനിന്നുള്ള വ്യതിചലനം സത്വരമായി ശ്രദ്ധിക്കപ്പെടേണ്ടതാണ്. അതുപോലെ ജീവിതത്തിലുള്ള പിഴയും ഗൗരവാഹമാണ്. അതു ക്രിസ്തീയ സമൂഹത്തിനുതന്നെ ഹാനി വരുത്തുന്നു.

സഭയുടെ പരിശുദ്ധിയും വ്യതിരിക്തതയും കാത്തുസൂക്ഷിക്കുവാൻ ഇതിൽ ശ്രദ്ധിച്ചേ മതിയാവൂ. ലോകത്തിൽനിന്നു വിളിച്ചു വേർതിരിക്കപ്പെട്ടൊരു സമൂഹമെന്ന നിലയിൽ ക്രിസ്തീയ സഭ അതിന്റെ സ്വഭാവം നിലനിർത്തേണ്ടതാവശ്യമാണ്. പക്ഷേ, പലപ്പോഴും ലവുദിക്യ സഭയെപ്പോലെ ഉഷ്ണവാനുമല്ല, ശീതവാനുമല്ല, ശീതോഷ്ണവാനായിത്തീർന്നു പോകുന്നു (വെളി. 3:5–6).

## യേശുവിന്റെ ഉപദേശത്തിൽ

പ്രധാനമായി ചൂണ്ടിക്കാണിക്കാവുന്നത് മത്താ. 18:15–16 വരെയുള്ള വാക്യങ്ങളാണ്. കാണാതെപോയ ആടിന്റെ ഉപമയാണ് ഇതിനു തൊട്ടു മുമ്പുള്ളത്. ഈ ഭാഗത്തോട് അതിനു ബന്ധമുണ്ട്. ദൈവം കാണാതെ പോയ ആടിനെ അന്വേഷിച്ചു കണ്ടുപിടിക്കുകയും യഥാസ്ഥാനത്താക്കുകയും ചെയ്യുന്നപോലെയാണു തെറ്റിൽ വീണുപോകുന്ന സഹോദരനോട് നാം വർത്തിക്കേണ്ടത്. ഇവിടെ പറഞ്ഞിട്ടുള്ള കാര്യങ്ങൾ ശ്രദ്ധിക്കുക.

1. ആർക്കെതിരായി തെറ്റുചെയ്തുവോ അയാൾ തെറ്റു ചെയ്തവനെ രഹസ്യമായി കണ്ടു കുറ്റം ബോധ്യമാക്കണം. കുറ്റം ചെയ്ത ആൾ മുൻകൈയെടുത്തു തന്റെ കുറ്റം ഏറ്റുപറയുന്നതിനുള്ള സാധ്യത ഇവിടെ നിരസിക്കുന്നില്ല.

2. തെറ്റുകാരൻ തന്റെ തെറ്റു സമ്മതിക്കാൻ സന്നദ്ധമായാൽ അയാളോടു ക്ഷമിക്കുകയും സൗഹൃദം പുനഃസ്ഥാപിക്കുകയും ചെയ്യുന്നു. നേരെമറിച്ച് കുറ്റക്കാരൻ കുറ്റസമ്മതം നടത്താൻ വിമുഖനാണെങ്കിൽ രണ്ടു സാക്ഷികളുടെ സേവനം പ്രയോജനപ്പെടുത്താം.

3. എന്നിട്ടും തെറ്റു ചെയ്തവൻ കുറ്റസമ്മതം നടത്താൻ വിസമ്മതിച്ചാൽ സാക്ഷികളോടുകൂടെ വിചാരണയ്ക്കായി സഭയുടെ സമക്ഷം കൊണ്ടുവരണം. സഭയുടെ ശാസന കുറ്റക്കാരൻ അനുസരിച്ചാൽ കാര്യം അവിടെ അവസാനിക്കുന്നു.

4. സഭയുടെ ശാസനയും തീരുമാനവും കുറ്റക്കാരൻ അനുസരിക്കാത്ത പക്ഷം അയാൾക്കെതിരായി സഭ ശിക്ഷണ നടപടികൾ എടുക്കേണ്ടതാണ്. സഭയുടെ കൂട്ടായ്മയിൽ നിന്ന് അയാളെ ബഹിഷ്കരിക്കുന്നു.

ഇത്ര വിശദമായി ഇക്കാര്യങ്ങളെക്കുറിച്ച് കർത്താവ് പ്രതിപാദിക്കുന്നതിൽനിന്ന്, സഭയുടെ ഐക്യവും ഭദ്രതയും കാത്തുസൂക്ഷിക്കുവാൻ അവിടുന്ന് എത്രമാത്രം കരുതിയിരുന്നുവെന്ന് വ്യക്തമാകും. ഇതിനു ശേഷം കർത്താവ് അപ്പസ്തോലന്മാർക്കു ശിക്ഷണം നടത്തുന്നതിനുള്ള അധികാരം നൽകിയതിനെപ്പറ്റി രേഖപ്പെടുത്തിയിരിക്കുന്നു. നിങ്ങൾ ഭൂമിയിൽ കെട്ടുന്നതെല്ലാം സ്വർഗത്തിലും കെട്ടപ്പെട്ടിരിക്കും നിങ്ങൾ ഭൂമിയിൽ

അഴിക്കുന്നതെല്ലാം സ്വർഗത്തിലും അഴിഞ്ഞിരിക്കും (മത്താ. 18:18). കെട്ടുക എന്നുള്ളത് ശിക്ഷണനടപടി എടുത്തു ബഹിഷ്കരിക്കുന്നതിനെയും അഴിക്കുക എന്നതു അനുതപിക്കുന്ന കുറ്റവാളിയെ സഭാസംസർഗത്തിലേക്കു യഥാസ്ഥാനപ്പെടുത്തുന്നതിനെയും സൂചിപ്പിക്കുന്നതായി പലരും വ്യാഖ്യാനിക്കുന്നു.

## അപ്പസ്തോല പ്രവൃത്തികളിലെ ശിക്ഷണം

സുവിശേഷം വിശ്വസിച്ചവരെ ഉടൻതന്നെ മാമ്മോദീസാ നൽകി സഭയിലേക്കു പ്രവേശിപ്പിക്കുന്ന ചിത്രമാണ് ഇവിടെയുള്ളത്. വിശ്വാസ പഠനത്തിനു പ്രത്യേക സമയമൊന്നും നൽകിയതായി കാണുന്നില്ല. അതു ശരിയായിരുന്നുവോ എന്നു തോന്നാം. എന്നാൽ പരിശുദ്ധാത്മാവിന്റെ ശക്തിയും വ്യാപാരവും സഭയിൽ അത്രമാത്രം സജീവമായിരുന്നതുകൊണ്ടു പിന്മാറ്റത്തിലേക്കു പോകുന്ന അപകടം ഭയപ്പെടേണ്ടിയിരുന്നില്ല.

അനന്യാസിന്റേയും സഫീറയുടേയും കഥ (അ. 5) മുഖവിലയ്ക്കെടുക്കാമോ? അവർക്കുണ്ടായിരുന്ന ശിക്ഷ അതികഠിനമായിരുന്നില്ലേ? സഭയുടെ പ്രാരംഭദശയിൽ കർശനമായ ശിക്ഷണവും തജ്ജന്യമായ ഭയവും ഉളവായിരുന്നില്ലെങ്കിൽ സഭയുടെ വളർച്ചയെയും പുരോഗതിയെയും അതു സാരമായി ബാധിക്കുമായിരുന്നു എന്നു പലരും കരുതുന്നു. ശിക്ഷയുടെ കാഠിന്യത്തേക്കാൾ നമ്മുടെ ശ്രദ്ധയിൽപ്പെടുന്ന കാര്യം അന്നു നിലവിലിരുന്ന ഉന്നതമായ ആത്മവീക്ഷണവും ധാർമ്മികബോധവും ആയിരുന്നു. സഭാഗാത്രത്തെ വഞ്ചനയും ചതിവുമെന്ന കാൻസർരോഗം ബാധിക്കാതെ പ്രാരംഭത്തിൽതന്നെ ശസ്ത്രക്രിയ നടത്തി രോഗം നിർമ്മാർജനം ചെയ്യുകയായിരുന്നു. ക്ഷുദ്രക്കാരനായ ശീമോനെ ശിക്ഷിക്കുന്നത്, മന്ത്രവാദികളെ നേരിടുന്നത് മുതലായ സംഭവങ്ങൾ യേശുക്രിസ്തുവിന്റെ അത്ഭുതശക്തിയെ വെളിപ്പെടുത്തുന്നവയാണ് (അ. പ്ര. 13:8–12: 16:16–18; 19:11–20).

## പൗലോസിന്റെ അനുശാസനങ്ങൾ

തെസ്സലോനിക്യ ലേഖനത്തിൽ ലൈംഗികമായ ദുഷ്പ്രവൃത്തിക്കെതിരായുള്ള ശാസനം കാണാം (1 തെസ്സ. 4:6). അലസരായി ജോലി ചെയ്ത് പരകാര്യത്തിൽ ഇടപെട്ടു ജീവിക്കുന്നവരെയും അപ്പസ്തോലൻ ശക്തിയായി ശാസിക്കുന്നു (1 തെസ്സ. 5:14; 2 തെസ്സ. 3:6 മു.). തുടർച്ചയായുള്ള ശാസനം ചിലപ്പോൾ മതിയാകാതെ വരാം. അപ്പോൾ കർശനമായ നടപടി കൈക്കൊണ്ടു കുറ്റവാളികളെ സഭയിൽനിന്നു മുടക്കി നിറുത്തുവാൻ അപ്പസ്തോലൻ ആവശ്യപ്പെടുന്നു (2 തെസ്സ. 3:14, 15).

ഗലാത്യലേഖനത്തിൽ അപ്പസ്തോലൻ പ്രഘോഷിച്ച സുവിശേഷ

ത്തിനു വ്യത്യസ്തമായ ഉപദേശം നൽകുന്നവൻ ശപിക്കപ്പെട്ടവനെന്നു വ്യക്തമാക്കി (ഗലാ. 1:8, 9). ഇവിടെ എന്തെങ്കിലും ശിക്ഷണനടപടി എടുത്തതായി മനസ്സിലാകുന്നില്ല. കൊരിന്ത്യ സഭയോടുള്ള പൗലോസിന്റെ നിർദ്ദേശങ്ങൾ ശിക്ഷണത്തെ കാണിക്കുന്നവയാണ്. അയോഗ്യമായി കർതൃമേശയിൽ സംബന്ധിക്കുന്നവർക്ക് ദൈവം രോഗം വരുത്തുന്നതായി കാണുന്നു (1 കൊരി. 11:30). പൗലോസിന്റെ അനുശാസനം ലംഘിച്ചപ്പോൾ അവരോടു അദ്ദേഹം ചോദിക്കുന്നു; 'നിങ്ങൾക്ക് എന്തു വേണം? ഞാൻ വടിയോടുകൂടിയോ സ്നേഹത്തിലും സൗമ്യാത്മാവിലുമോ നിങ്ങളുടെ അടുക്കൽ വരേണ്ടത്' (1 കൊരി. 4:2). വടിയെന്നുള്ളത് അദ്ദേഹത്തിന്റെ അപ്പസ്തോലികാധികാരത്തെ വ്യഞ്ജിപ്പിക്കുന്നു. അഞ്ചാം അധ്യായത്തിൽ ദുർനടപ്പുകാരോടു സംസർഗം അരുത് എന്നു വിലക്കിയതായി കാണാം. എന്നാൽ കൊരിന്ത്യസഭ തന്റെ വാക്ക് അനുസരിച്ചതായി കാണുന്നില്ല. രണ്ടാനമ്മയുമൊന്നിച്ച് ലൈംഗികബന്ധം പുലർത്തി ജീവിക്കുന്നവനെ സഭയുടെ സംസർഗത്തിൽനിന്നു പുറത്താക്കാൻ ആജ്ഞാപിക്കുന്നു (1 കൊരി. 5:2). എന്നാൽ സഭ ഇക്കാര്യത്തിൽ വളരെ ലാഘവമായ മനോഭാവം പുലർത്തിയതിൽ പൗലോസിനു അമർഷമുണ്ട്. ജഡസംഹാരത്തിനായി ആ കുറ്റവാളിയെ സാത്താനെ ഏല്പിക്കണമെന്നു നിർദ്ദേശിക്കുമ്പോൾ രണ്ടു കാര്യം സൂചിപ്പിക്കുന്നു. സഭാ സംസർഗത്തിൽനിന്ന് അകറ്റുക എന്നാൽ സാത്താന്റെ ആധിപത്യത്തിലേക്കു വിടുക എന്നാണ്. അതു കുറ്റബോധം വന്നു അനുതാപത്തിനുശേഷം സഭയിലേക്കു തിരിച്ചെടുക്കണമെന്ന ഉദ്ദേശ്യത്തോടെയാണ്.

രണ്ടാം ലേഖനത്തിൽ മറ്റൊരു സംഭവം പരാമർശിക്കുന്നു (2 കൊരി. 2:5-11). ഇവിടെപ്പറയുന്നത് ഒന്നാം ലേഖനം അഞ്ചാം അധ്യായത്തിൽ പ്രതിപാദിക്കുന്ന സംഭവം തന്നെയല്ലേ എന്നു സംശയിക്കുന്നവരുമുണ്ട്. പൗലോസിനെതിരായി ആരോ ചെയ്ത കുറ്റമാണ് ഇവിടെ പറയുന്നത്. ഏതായാലും സഭയുടെ ഭൂരിപക്ഷം അവനെ മുടക്കി ശിക്ഷിച്ചു. എന്നാൽ അവനെ വീണ്ടും തിരിച്ചെടുക്കാനാണ് അപ്പസ്തോലൻ നിർദ്ദേശിക്കുന്നത്. മറ്റേതോ കുറ്റത്തെക്കുറിച്ചും അതിന്റെ ശിക്ഷയെക്കുറിച്ചും പിന്നീടു പറയുന്നുണ്ട് (2 കൊരി. 13:1-3). തൽക്കാലം തന്റെ ശാസന മതിയാകുമെന്ന ചിന്തയാണ്.

ഇടയലേഖനങ്ങളിൽ ശിക്ഷണ നടപടികൾ സ്വീകരിക്കുന്നതിനെപ്പറ്റി സൂചനയുണ്ട്. ഹുമനയോസിന്റെയും അലക്സന്തരിന്റെയും പേരിൽ അപ്പസ്തോലൻ അപ്രകാരം ചെയ്തു (1 തിമോ. 1:20, 2 തിമോ. 2:17-18 താരതമ്യം ചെയ്യുക). സഭയിലെ പ്രസ്ബിറ്ററന്മാർക്കെതിരായി ആരോപണമുണ്ടായാൽ രണ്ടോ മൂന്നോ സാക്ഷികളുടെ പിന്തുണ അതിനുണ്ടായിരിക്കണം. കുറ്റക്കാരനെന്നു തെളിഞ്ഞാൽ അയാളെ സഭാസമക്ഷത്തിൽ

പരസ്യമായി ശാസിക്കണം. അങ്ങനെ മാത്രമേ ദൈവജനത്തിന്റെ പരിശുദ്ധി പരിപാലിക്കാൻ കഴിയൂ (1 തിമോ. 5:19–20). ദുരുപദേശങ്ങളെ എതിർക്കുകയും ശാസിക്കുകയും വേണ്ടതാണെന്നു തീത്തോസിനെഴുതുമ്പോൾ പറയുന്നു (1:9, 13). സഭയിൽ ഭിന്നത വളർത്തുന്ന മനുഷ്യനോട് ഒന്നു രണ്ടു വട്ടം ബുദ്ധി പറഞ്ഞശേഷം അവനെ ഒഴിക്ക (3:10).

### മറ്റു കത്തുകളിൽ

എബ്രായ ലേഖനത്തിൽ ശിക്ഷയെപ്പറ്റി പറയുന്നുണ്ടെങ്കിലും അതു സഭ ചെയ്യുന്ന കാര്യമായിട്ടല്ല. സ്വർഗീയ പിതാവു തന്റെ മക്കളെ ശാസിക്കുകയും ശിക്ഷിക്കയും ചെയ്യുന്നതിനെക്കുറിച്ചാണ് (എബ്രാ. 12:5–11). അങ്ങനെയുള്ള ശിക്ഷ ശക്തിയും പക്വതയും കൈവരുത്തുവാൻ സഹായിക്കുന്നു.

യോഹന്നാന്റെ കത്തുകളിൽ ദുരുപദേഷ്ടാക്കൾ കടന്നുകൂടുന്നതിനെപ്പറ്റി കാണാം. ക്രിസ്തുവിന്റെ ദൈവത്വത്തെയും മനുഷ്യത്വത്തെയും സ്വീകരിക്കാത്തവരെ എതിർക്രിസ്തുക്കൾ എന്നാണു വിശേഷിപ്പിച്ചിട്ടുള്ളത് (1 യോഹ. 2:22, 23). അവരിൽ ചിലർ സഭ വിട്ട് പോയിക്കഴിഞ്ഞു. അതുകൊണ്ട് അവർക്കെതിരായി സഭ എന്തെങ്കിലും നടപടി എടുക്കേണ്ട ആവശ്യം ഉണ്ടായില്ല (1 യോഹ. 2:18, 19). വിശ്വാസ വിപരീതികൾക്ക് ആതിഥ്യം നൽകരുതെന്നുണ്ട് (2 യോഹ. 10, 11). മൂന്നാമത്തെ കത്തിൽ സഭാനേതൃത്വത്തെ കൂട്ടാക്കാത്ത ദിയൊത്രഫേസിനെ (വാ. 9, 10) ആരും മാതൃകയാക്കരുതെന്നു പ്രത്യേകം ഉപദേശിക്കുന്നു.

### ഉപസംഹാരം

1. വിശ്വാസികൾക്കു പിൻപറ്റുവാൻ നിയതമായ ഒരു രൂപരേഖ വിശ്വാസത്തിലും (doctrine) നടപടിയിലും നൽകപ്പെട്ടിട്ടില്ല എങ്കിൽ ശിക്ഷണം നടപ്പാക്കുക അസാധ്യമാണ്. ഈ രൂപരേഖ വിശ്വാസപ്രബോധനത്തിൽ നൽകപ്പെട്ടു എന്നു മനസ്സിലാക്കാം.

2. ശിക്ഷണം കൈവരുത്തുന്നതിൽ പല പ്രയാസങ്ങളും അനുഭവപ്പെട്ടു. ശരിയായ വിലയിരുത്തലും നിഷ്പക്ഷമായ നിശ്ചയങ്ങളും എളുപ്പമായിരുന്നില്ല. അതുകൊണ്ട് കർശനമായ ഒരു സമീപനം പലപ്പോഴും സ്വീകരിച്ചില്ല.

3. അപ്പസ്തോലികാധികാരം ഒരു പ്രധാന ഘടകമാണ്. അപ്പസ്തോലത്വത്തെ ചിലർ ചോദ്യം ചെയ്തതായി കാണാം. എങ്കിലും ഭൂരിപക്ഷം സഭാംഗങ്ങളും അദ്ദേഹത്തിന്റെ കൂടെ നിന്നുകൊണ്ടാണ് ശിക്ഷണ നടപടികൾ വിജയിച്ചത്.

4. ഒരാൾ തെറ്റിലായാൽ അയാളെ സ്നേഹത്തിന്റെ ആത്മാവിൽ സഹ വിശ്വാസികൾ ഉപദേശിക്കുകയും തെറ്റിൽനിന്നു പിന്തിരിപ്പിക്കയും വേണം. ഈ നടപടി ശരിയായി യഥാസമയം നിർവഹിക്കപ്പെട്ടാൽ സഭാ ദ്ധ്യക്ഷന്മാരിൽ നിന്നും നടപടി ആവശ്യമാകയില്ല.

5. സഭയുടെ കൂട്ടായ്മയിൽ നിന്നുള്ള ബഹിഷ്കരണം അപ്പസ്തോ ലിക കാലത്തുണ്ടായിരുന്നു. അതിന്റെ വ്യാപ്തി എത്രമാത്രമെന്നു വ്യക്ത മല്ല. ഒരു സഭയിൽനിന്നും ബഹിഷ്ക്കരിച്ചാൽ അത് എല്ലായിടത്തു നിന്നു മുള്ള ബഹിഷ്ക്കരണത്തിനു തുല്യമായിരുന്നു. പ്രധാനമായും വിശുദ്ധ കുർബാന സംസർഗത്തിൽ നിന്നു മാറ്റിനിറുത്തുന്നതിനായിരുന്നു നട പടി. അനുതപിച്ച് ഏറ്റുപറയുമ്പോൾ തിരിച്ചെടുക്കുവാനുള്ള പ്രത്യാശ അതോടൊപ്പമായിരുന്നു.

6. കൊരിന്തിലെ പ്രശ്നത്തിൽ അവിടുത്തെ സഭ മുഴുവനായി ഒരു മിച്ചു ചേർന്ന് ആലോചിച്ച് ശിക്ഷണം എടുത്തതായി കാണാം. എന്നാൽ ആ സമീപനത്തിനു വ്യതിയാനമുണ്ടായി. രണ്ടാം നൂറ്റാണ്ടു മുതൽ അതതു സഭയുടെ തലവന്മാരും വക്താക്കളുമായ എപ്പിസ്കോപ്പന്മാർ ശിക്ഷണത്തിന്റെ ചുമതല വഹിക്കുവാൻ തുടങ്ങി.

7. ശിക്ഷ ഒരിക്കലും അതിൽതന്നെ ഒരന്ത്യമാവാൻ പാടില്ല. അതു നന്മയിലേക്കു നയിക്കുവാനും തിരുത്തലിൽക്കൂടി യഥാസ്ഥാനപ്പെടുത്താ നുമുള്ള ഉദ്ദേശ്യത്തോടെയായിരിക്കണം.

**അഭ്യാസം**

1. സഭയിൽ ശിക്ഷണത്തിന് എന്തു സ്ഥാനമാണുള്ളത്? ചർച്ച ചെയ്യുക.
2. ശിക്ഷണ നടപടികൾക്ക് ഇന്ന് എന്തെല്ലാം പരിമിതികളാണുള്ളത്?
3. ശിക്ഷണത്തിന്റെ ലക്ഷ്യമെന്തായിരിക്കണം?

## പാഠം 4

# സഭയിൽ സ്ത്രീകളുടെ പങ്കാളിത്തം

❑ വിഷയത്തിന്റെ പ്രസക്തി ❑ സ്ത്രീകൾ യേശുവിന്റെ ഉപദേശത്തിലും സമീപനത്തിലും ❑ സ്ത്രീകൾ പുതിയനിയമസഭയിൽ ❑ സ്ത്രീകൾ പൗലോസിന്റെ വീക്ഷണത്തിൽ ❑ സ്ത്രീകൾ ഇന്നത്തെ സഭയിൽ

സമൂഹത്തിൽ സ്ത്രീകൾക്കുള്ള സ്ഥാനത്തെക്കുറിച്ചും അവരുടെ പങ്കാളിത്തത്തെക്കുറിച്ചും അധികമായ ബോധ്യം ഇന്ന് ഉളവായിട്ടുണ്ട്. പാശ്ചാത്യരാജ്യങ്ങളിൽ രൂപംകൊണ്ട വനിതാവിമോചന പ്രസ്ഥാനം, 1975 വനിതാ വർഷമായി ആചരിച്ചത്, വിദ്യാഭ്യാസ സാമൂഹ്യമണ്ഡലങ്ങളിൽ സ്ത്രീകളുടെ വർദ്ധിതമായ ഭാഗഭാഗിത്വം ഇവയെല്ലാം തന്നെ ഇതിനു പ്രേരകമായി വർത്തിക്കുന്നു.

സഭയിൽ അവർക്കുള്ള സ്ഥാനത്തെക്കുറിച്ചും ഉറക്കെ ചിന്തിക്കുവാൻ തുടങ്ങിയിട്ടുണ്ട്. പല പ്രൊട്ടസ്റ്റന്റ് സഭകളിലും വനിതകളെ വൈദിക പദവിയിലേക്കുയർത്തിയിരിക്കുന്നു. ദൈവശാസ്ത്ര വിഷയങ്ങളിൽ അവഗാഹം നേടിയിട്ടുള്ളവരെ ചില സെമിനാരികളിൽ പഠിപ്പിക്കുന്നവരുമായ വനിതകൾ റോമാ സഭയിലുണ്ട്. ഓർത്തഡോക്സ് സഭകളിലും വനിതകളുടെ സ്ഥാനത്തെക്കുറിച്ചും പ്രവർത്തനങ്ങളെക്കുറിച്ചും പൂർവാധികം താൽപര്യം ഉയർന്നിട്ടുണ്ട്. ഈ പശ്ചാത്തലത്തിൽ എന്ത് ഉൾക്കാഴ്ച നമുക്ക് ലഭിക്കുന്നു എന്നു പരിശോധിക്കേണ്ടതാണ്.

## സ്ത്രീകൾ യേശുവിന്റെ ഉപദേശത്തിലും സമീപനത്തിലും

യേശുവിന്റെ സമകാലീനരായ റാബിമാർക്ക് സ്ത്രീകളുടെ നേർക്കുണ്ടായിരുന്ന അവഗണനയും നിന്ദയും യേശുവിനുണ്ടായിരുന്നില്ല. റാബിമാർ അവരുടെ ഉപമകളിൽ സ്ത്രീകളെപ്പറ്റി പരാമർശിക്കുവാൻ മടിച്ചപ്പോൾ യേശു തന്റെ ഉപമകൾ പലതും സ്ത്രീകളെ കേന്ദ്രമാക്കി മെനഞ്ഞെടുത്തു. ഉദാ. അപ്പത്തിനുള്ള മാവു കുഴയ്ക്കുന്ന സ്ത്രീ; നഷ്ടപ്പെട്ട ദ്രഹ്മ കണ്ടെത്തുവാൻ തെരയുന്ന സ്ത്രീ; തിരികല്ലിൽ പൊടിച്ചുകൊണ്ടിരിക്കുന്ന സ്ത്രീ; മണവാളനെ എതിരേൽപ്പാൻ പുറപ്പെടുന്ന പത്തു കന്യകമാർ; അനീതിയുള്ള ന്യായാധിപനെ നിരന്തരം ശല്യപ്പെടുത്തുന്ന വിധവ.

വിവാഹമോചനത്തെപ്പറ്റി പറയുമ്പോൾ സ്ത്രീയും പുരുഷനും ഒരുപോലെ സമഭാവേന വീക്ഷിക്കപ്പെടണമെന്ന സൂചനയാണ് നൽകുന്നത്. പുരുഷന് ഇഷ്ടംപോലെ എന്തും ചെയ്യാമെന്ന മനോഭാവമല്ല യേശു സ്വീകരിച്ചത് (മത്തായി 19:2–9).

യേശുവിന്റെ സമീപനം അന്നത്തെ മനോഭാവത്തിൽ നിന്ന് തികച്ചും

വിപ്ലവകരമായ ഒന്നായിരുന്നു. യഹൂദ സമൂഹത്തിൽ അന്ന് സ്ത്രീകൾ അധഃസ്ഥിതരായിരുന്നു. 'ഒരു പുറജാതിക്കാരനായോ സ്ത്രീയായോ സൃഷ്ടിക്കാത്തതിനാൽ ഞാൻ ദൈവനാമത്തെ വാഴ്ത്തുന്നു' എന്നു സ്തോത്രപ്രാർത്ഥന നടത്തുന്ന സാഹചര്യമായിരുന്നു അന്ന്. പരസ്യാരാധനയിൽ സ്ത്രീകളുടെ പങ്കാളിത്തം പരിമിതമായിരുന്നു. സാമൂഹികാചാരങ്ങളിലും അവർക്ക് പതിത്വം കല്പിച്ചു. അവരുടെ വ്യക്തിത്വം ആദരിക്കപ്പെടാതെ കേവലം അടിമകളെപ്പോലെയും ചിലപ്പോൾ ഉപകരണങ്ങളെപ്പോലെയും മാത്രം കണക്കാക്കിയിരുന്നു. ഈ സാഹചര്യത്തിലാണു യേശുവിന്റെ സമീപനത്തെപ്പറ്റി അറിയേണ്ടത്.

യേശുവിന്റെ ശിഷ്യവൃന്ദത്തിൽ സ്ത്രീകളും ഉൾപ്പെട്ടിരുന്നു. അവർ യേശുവിനെ അനുഗമിച്ചു. തങ്ങളുടെ സമ്പാദ്യം കൊണ്ടു യേശുവിനെയും അപ്പസ്തോല സംഘത്തെയും സഹായിച്ചു വന്നു (ലൂക്കോ. 8:3). ലൂക്കോസിന്റെ സുവിശേഷത്തിൽ സ്ത്രീകൾക്കു കർത്താവ് നൽകിയിട്ടുള്ള സ്ഥാനം ഉയർത്തിക്കാണിക്കുന്നുണ്ട്. ലൂക്കോസിന്റെ ദൈവശാസ്ത്രപരമായ ഒരു വീക്ഷണമാണ് അതിന്റെ പിമ്പിലുള്ളത്. അതായത് ദൈവത്തിനു മുമ്പാകെ നിൽക്കുന്ന ബലഹീനരായ മനുഷ്യരുടെ പ്രാതിനിധ്യം വഹിക്കുന്നവരാണ് സ്ത്രീകൾ. ദൈവവചനം സശ്രദ്ധം ശ്രവിക്കുന്ന മനുഷ്യകുലത്തിന്റെ പ്രതിനിധികൾ കൂടിയാണവർ (ലൂക്കോ. 1:30, 2:19 കാണുക).

ഭ്രഷ്ടുള്ള ശമര്യക്കാരിയുമായി യേശു സംസാരിക്കുന്നു എന്നു മാത്രമല്ല അവിടുന്ന് മശിഹാ ആകുന്നു എന്ന സത്യം അവളോടു വെളിപ്പെടുത്തുകയും ചെയ്യുന്നു (യോഹ. 4:26). അവൾ ഒരു വലിയ മിഷനറി ദൗത്യം നിറവേറ്റുന്നതായി കാണാം. പാപിനിയായ ഒരു സ്ത്രീ അവിടുത്തെ പാദത്തിൽ ഇരിക്കുവാൻ അവിടുന്ന് അനുവദിച്ചു. അവൾക്കു പാപമോചനവും പ്രദാനം ചെയ്തു (ലൂക്കോ. 7:36-50). മറ്റൊരു സ്ത്രീ അവിടുത്തെ പാദാന്തികത്തിൽ ഇരുന്ന് ദിവ്യസത്യങ്ങൾ പഠിക്കുവാൻ അവിടുന്ന് അവസരം നൽകി. മാത്രമല്ല അവളുടെ ആത്മീയ ദാഹത്തെ കർത്താവ് ശ്ലാഘിക്കയും ചെയ്തു (ലൂക്കോ. 10:38-42).

അവിടുന്നു മശിഹാ ആകുന്നു എന്ന സത്യം ആദ്യമായി ഒരു സ്ത്രീക്കു വെളിപ്പെടുത്തിക്കൊടുത്തതുപോലെ അവിടുന്ന് 'പുനരുത്ഥാനവും ജീവനും ആകുന്നു' എന്ന യാഥാർത്ഥ്യവും ഒരു സ്ത്രീക്കാണു വെളിപ്പെടുത്തിയത്. ഒരു വിജാതീയ സ്ത്രീ കർത്താവിനെ സമീപിക്കുമ്പോൾ അവളുടെ വിശ്വാസതീക്ഷ്ണത കണ്ടിട്ട് അവളെ പുകഴ്ത്തുന്നു (മർക്കോ. 7:24-30). നിയമപ്രകാരം രക്തസ്രാവക്കാരി അശുദ്ധയാണ്. എങ്കിലും അങ്ങനെയുള്ള ഒരുവൾ ഭയാശങ്കയോടെ കർത്താവിനെ സമീ

പിച്ചപ്പോൾ അവളെ ധൈര്യപ്പെടുത്തി സൗഖ്യം ദാനം ചെയ്യുന്നു (മർക്കോസ് 5:24-34).

യേശുവിന്റെ ക്രൂശീകരണസമയത്ത് ശിഷ്യന്മാർ ഓടിഒളിച്ചു. എന്നാൽ വിശ്വസ്തരായ ശിഷ്യസ്ത്രീകൾ തന്നെ അനുധാവനം ചെയ്തു. കബറടക്കം വരെയുള്ള സകല കാര്യങ്ങൾക്കും അവർ ദൃക്സാക്ഷികളായിരുന്നു (യോഹ. 9:25, മർക്കോ. 15:40-41).

യേശുവിന്റെ പുനരുത്ഥാനം ക്രൈസ്തവസഭയുടെ അടിസ്ഥാന സത്യമാണ്. അതിനു സാക്ഷ്യം വഹിക്കുവാനുള്ള ദൗത്യം ആദ്യം ലഭിച്ചത് സ്ത്രീകൾക്കായിരുന്നു (യോഹ. 20:17, 18). യഹൂദപാരമ്പര്യത്തിൽ സ്ത്രീകൾ നൽകുന്ന സാക്ഷ്യത്തിനു നിയമദൃഷ്ടിയിൽ വിലയില്ലായിരുന്നു. ഒരു പക്ഷേ അതു അറിഞ്ഞുകൊണ്ടുതന്നെ ആയിരിക്കാം പുനരുത്ഥാനത്തിന്റെ പ്രഥമ സാക്ഷികളായി സ്ത്രീകളെ കർത്താവ് നിയോഗിക്കുന്നത്.

### സ്ത്രീകൾ പുതിയനിയമ സഭയിൽ

പുതിയനിയമ സഭയിൽ സ്ത്രീകൾ ഗണ്യമായ സ്ഥാനം വഹിച്ചിരുന്നു. യേശുക്രിസ്തുവിൽ നിന്നു ലഭിച്ച പ്രചോദനമാണ് അതിനു പ്രധാന ഹേതു. സഭാജീവിതത്തിന്റെ എല്ലാ രംഗങ്ങളിലും സ്ത്രീകൾ പുരുഷന്മാരോടൊപ്പം വർത്തിച്ചിരുന്നു. പരിശുദ്ധാത്മ നൽവരത്തിനായി കാത്തിരിക്കുന്ന സമൂഹത്തിൽ സ്ത്രീകളെയും കാണാം (അ. പ്ര. 1:14). അപ്പസ്തോലന്മാരുടെ പ്രസംഗം കേട്ട് സഭയിലേക്കു കടന്നുവന്നവരിൽ സ്ത്രീകളുമുണ്ട് (അ. പ്ര. 5:14, 8:12).



സഭയുടെ വളർച്ചയ്ക്ക് പരിശുദ്ധാത്മാവിന്റെ കൃപാവരങ്ങൾ വിശ്വാസികൾക്കു നൽകപ്പെട്ടു. പ്രവചനം കൃപാവരങ്ങളിൽ പ്രധാനമായ ഒന്നാണ്. അതു ലഭിച്ച സ്ത്രീകൾ സഭയിൽ ഉണ്ടായിരുന്നു. ഫിലിപ്പോസ് ശെമ്മാശന്റെ പുത്രിമാർ നാലു പേർ അക്കൂട്ടത്തിൽപ്പെടുന്നു (അ. പ്ര. 21:6). ശുശ്രൂഷാമദ്ധ്യേ ആയിരിക്കണം പ്രവചനങ്ങൾ അന്നു നടത്തിയിരുന്നത്. അതുകൊണ്ടായിരിക്കണം പൗലോസ് മൂടുപടമിടാതെ പ്രാർത്ഥിക്കുകയോ പ്രവചിക്കുകയോ ചെയ്യുന്ന സ്ത്രീകളെക്കുറിച്ചു പരാമർശിക്കുവാൻ ഇടയായത് (1 കൊരി. 11:4, 5).

മുഴുവൻ സമയവും സഭാപ്രവർത്തനത്തിൽ വ്യാപൃതരായ സ്ത്രീകൾ ഉണ്ടായിരുന്നു. കെംക്രയാ സഭയിലെ ശുശ്രൂഷകയായി (Deaconess) ഫേബ അവരിൽ ഒരുവളാണ് (റോമ. 16:1). പ്രിസ്ക്കില്ലയും അവളുടെ ഭർത്താവായ അക്വിലാവും പൗലോസിന്റെ സഹപ്രവർത്തകരാണ് (റോമ. 16:3; അ. പ്ര. 18:2 മുതൽ). കൊരിന്തിലെ സഭയിൽ നേതൃത്വം വഹിച്ച

ഒരു സ്ത്രീയാണ് ക്ലോവ. അവർ മുഖാന്തരമത്രേ കൊരിന്തിലെ സഭ യുടെ ദുഃസ്ഥിതി അപ്പസ്തോലൻ മനസ്സിലാക്കുന്നത്.

റോമാ ലേഖനം 16-ാം അധ്യായത്തിൽ പൗലോസിന്റെ സഹപ്രവർത്ത കരുടെ പട്ടികയിൽ അനവധി സ്ത്രീകളെക്കുറിച്ചുള്ള പരാമർശമുണ്ട്. അവരിൽ 'കഠിനാധ്വാനം ചെയ്തവളായ' മറിയാമും 'കർത്താവിൽ വളരെ അധ്വാനിച്ച' പെർസീസും ഉൾപ്പെടുന്നു. 'സുവിശേഷഘോഷണത്തിൽ എന്നോടുകൂടെ പോരാടിയിരിക്കുന്ന' ചില സ്ത്രീകളെയും പൗലോസ് അനുസ്മരിക്കുന്നു (ഫിലി. 4:3). യൂറോപ്പിലെ ആദ്യത്തെ ക്രിസ്ത്യാനി എന്നു വിശേഷിപ്പിക്കപ്പെടുന്ന ലൂദിയുടെ ഭവനത്തിലാണു സഭ സമ്മേ ളിച്ചുകൊണ്ടിരുന്നത് (അ. പ്ര. 16:15, 40).

ചിതറിക്കിടക്കുന്ന പരാമർശങ്ങൾ സൂക്ഷ്മതയോടെ വിശകലനം ചെയ്താൽ പുതിയനിയമസഭയിൽ സ്ത്രീകൾ ഗണ്യമായ പങ്കു വഹി ച്ചിരുന്നതായി കാണാം. ചുറ്റുമുള്ള യഹൂദന്മാരുടെ ഇടയിലും യവനസമൂ ഹത്തിലും സ്ത്രീകൾക്കു യാതൊരു സ്വാതന്ത്ര്യമോ സ്ഥാനമോ അംഗീ കരിച്ചിട്ടില്ലാത്ത സാഹചര്യം കൂടി നാം കണക്കിലെടുക്കുമ്പോഴാണ് ക്രിസ്തീയ സഭയിലെ അവസ്ഥ നമ്മെ ആശ്ചര്യപ്പെടുത്തുന്നത്. "പുതിയ സൃഷ്ടി" ആകുന്ന സഭയുടെ ദൈവശാസ്ത്രമാണ് അതിനു പ്രേരകമാ യിട്ടുള്ളത്.

## സ്ത്രീകൾ പൗലോസിന്റെ വീക്ഷണത്തിൽ

പൗലോസിന്റെ മൗലികമായ വീക്ഷണം വെളിപ്പെടുത്തുന്ന ഒരു പ്രസ്താവനയുണ്ട്. "യഹൂദനും യവനനും എന്നില്ല ദാസനും സ്വത ന്ത്രനും എന്നില്ല ആണും പെണ്ണും എന്നുമില്ല നിങ്ങൾ എല്ലാവരും ക്രിസ്തുയേശുവിൽ ഒന്നത്രേ" (ഗലാ. 3:28). സ്ത്രീപുരുഷ സമത്വത്തിന്റെ അടിസ്ഥാനം യേശുക്രിസ്തുവിലുള്ള ഐക്യമാണ്. കടമകളിലും പ്രവർ ത്തനങ്ങളിലും വ്യത്യാസമില്ല എന്നല്ല അപ്പസ്തോലൻ പറയുന്നത്. അടി മയും ഉടമയും എന്നുള്ള വ്യത്യാസം ക്രിസ്തുവിനോടുള്ള ഐക്യത്തിൽ നഷ്ടപ്പെടും. അതുപോലെ സ്ത്രീയും പുരുഷനും തമ്മിലുള്ള വ്യത്യാസം ഇല്ലാതാകുന്നു.

പൗലോസിന്റെ ഇടയലേഖനങ്ങളിൽ പുരുഷമേധാവിത്വത്തിന്റെ നിഴൽപ്പാടു കാണാം (തിമോ. 2:13-14). സ്ത്രീകളുടെ ചില ബലഹീനത കളെ ഉയർത്തിക്കാണിക്കുന്നുമുണ്ട് (തിമോ. 5:13; 2 തിമോ. 3:6). സ്ത്രീകൾ ശിരോവസ്ത്രം ധരിക്കുന്നതിന്റെ ആവശ്യക്ത (ആരാധനയിൽ സംബന്ധിക്കുമ്പോൾ) കൊരിന്ത്യർക്ക് എഴുതുമ്പോൾ പൗലോസ് വെളി പ്പെടുത്തുന്നു (1 കൊരി. 11:5). അതൊരു പാരമ്പര്യം (tradition) ആയി അദ്ദേഹം ചൂണ്ടിക്കാണിക്കുന്നു. പൊതുസമൂഹത്തിന്റെ ആചാരമര്യാദ

കൾ വിട്ടു പ്രവർത്തിക്കുമ്പോൾ അതുളവാക്കുന്ന ഭവിഷ്യത്ത് അദ്ദേഹം ഓർത്തിരിക്കണം.

സഭായോഗങ്ങളിൽ സ്ത്രീകൾ സംസാരിക്കരുത് എന്നുള്ള വിലക്ക് അന്നത്തെ സാഹചര്യത്തിൽ നൽകിയിട്ടുള്ള ഒന്നാണ് (1 കൊരി. 14:34). സഭായോഗങ്ങളിൽ അവർ സംസാരിച്ചിരുന്നു എന്ന് അതിനു മുമ്പുള്ള ഒരു പ്രസ്താവന തെളിയിക്കുന്നു (1 കൊരി. 11:5 കാണുക). മൂടുപടമിട്ടു പ്രാർത്ഥിക്കയും പ്രവചിക്കയും ചെയ്യാമെന്നാണ് അവിടെ പറയുന്നത്. കൊരിന്തിലെ പ്രത്യേക സാഹചര്യത്തിൽ പരസ്യാരാധനയിൽ സ്ത്രീകൾ നേതൃത്വം നൽകുന്നതിനെ വിരോധിച്ചിരിക്കയാണ് എന്നു മനസ്സിലാക്കിയാൽ മതി.

പൗലോസിനെ സ്ത്രീവിദ്വേഷിയായി കാണുന്ന അനേകരുണ്ട്. എന്നാൽ അദ്ദേഹത്തിന്റെ ദൈവശാസ്ത്രം ശരിയായി വിശകലനം ചെയ്താൽ ആ അഭിപ്രായത്തിനു പ്രസക്തിയില്ലെന്നു കാണാം.

### സ്ത്രീകൾ ഇന്നത്തെ സഭയിൽ

പുതിയനിയമ സഭയിൽനിന്നുള്ള വെളിച്ചം ഇന്നുള്ള സമീപനത്തിനും കാഴ്ചപ്പാടിനും പ്രേരണ നൽകേണ്ടതാണ്. അവിടെ പ്രകടമായ അടിസ്ഥാനതത്വങ്ങൾ കാലദേശങ്ങൾക്കനുസരണമായി പ്രായോഗികമാക്കുന്നതിലാണ് സഭയുടെ ശ്രദ്ധയുണ്ടാകേണ്ടത്.

യഹൂദ പാരമ്പര്യത്തിന്റെയും ഹൈന്ദവ പാരമ്പര്യത്തിന്റെയും സ്വാധീനം നമ്മുടെ സഭയിൽ സ്ത്രീകളെപ്പറ്റിയുള്ള വീക്ഷണത്തിൽ നിലനിൽക്കുന്നു. അതുകൊണ്ട് അവർക്കു സഭയിൽ ഒരു രണ്ടാംതരം അംഗത്വം മാത്രമേ നൽകിയിട്ടുള്ളു എന്നു തോന്നിപ്പോകും. പുതിയനിയമ സഭയിൽ നിന്നുള്ള ഉൾക്കാഴ്ച വേണ്ടവിധത്തിൽ കൊണ്ടുവരുകയാണ് അതിനു പ്രതിവിധി. സമൂഹത്തിൽ എല്ലാ രംഗങ്ങളിലും പുരുഷന്മാരോടൊപ്പം സ്ത്രീകളും പ്രവർത്തിക്കുന്നതായി കാണാം. പുരുഷന്മാരുടെ മാത്രമായി കരുതിയിരുന്ന പല മണ്ഡലങ്ങളിലും സ്ത്രീകൾ അവരുടെ കഴിവുകൾ പ്രകടമാക്കിക്കൊണ്ടിരിക്കുന്നു.

ഇന്ന് സഭയിലെ സണ്ടേസ്കൂൾ അധ്യാപകരിൽ ഗണ്യമായ ഒരു വിഭാഗം സ്ത്രീകളാണ്. ആദ്ധ്യാത്മിക പരിശീലന രംഗത്ത് സ്ത്രീകൾക്കു കാര്യമായ പങ്കുവഹിക്കാമെന്ന് ഇതിനോടകം തെളിയിച്ചിട്ടുണ്ട്. അവർക്ക് ദൈവശാസ്ത്രപരമായ പരിശീലനം നൽകി അവരെ പ്രബുദ്ധരാക്കുകയാണു വേണ്ടത്. ദിവ്യബോധന പദ്ധതിയിൽ പുരുഷന്മാരേക്കാൾ അധികം സ്ത്രീകൾ തൽപരരായിരിക്കുന്നു എന്നത് ശുഭോദർക്കമായ വസ്തുതയാണ്. സഭയുടെ പ്രേഷിതവൃത്തിയിൽ സ്ത്രീകളുടെ കഴിവു

പ്രയോജനപ്പെടുത്തണം. ആതുരസേവാരംഗത്ത് അവർ ചെയ്യുന്നതു പോലെ പുരുഷന്മാർക്കു പ്രവർത്തിപ്പാൻ സാധ്യമല്ല എന്നുള്ളതാണു സത്യം. ഇടവകകളുടെയും സഭയുടെയും സഭയുടെ പൊതുവായുമുള്ള ഭരണരംഗത്ത് സ്ത്രീകൾ പൂർണ്ണമായി അവഗണിക്കപ്പെട്ടിരുന്ന അവസ്ഥയ്ക്ക് മലങ്കരസഭയിൽ മാറ്റം വന്നുകൊണ്ടിരിക്കുന്നു എന്നത് ശുഭോദർക്കമാണ്.

### അഭ്യാസം

1. സ്ത്രീകൾക്കു പട്ടത്വം നൽകുന്നതിനെപ്പറ്റിയുള്ള നിങ്ങളുടെ അഭിപ്രായമെന്ത്?
2. സഭയിൽ വനിതകൾക്ക് ഏതെല്ലാം തലങ്ങളിൽ കൂടുതൽ പങ്കാളിത്തം നൽകാം?
3. സഭയിൽ ഇന്നു വിവേചനം ഏതെല്ലാം രംഗങ്ങളിൽ പ്രകടിപ്പിക്കുന്നു? അതു തുടരണമോ?



## പാഠം 5

# ക്രിസ്തീയ കാര്യവിചാരകത്വം

❑ വിഷയത്തിന്റെ പ്രാധാന്യം ❑ പ്രയോജനങ്ങൾ എന്തെല്ലാം? ❑ അടിസ്ഥാനതത്വങ്ങൾ ❑ ഏതെല്ലാം കാര്യങ്ങളിൽ?

വേദപുസ്തകത്തിൽ വളരെ പ്രാധാന്യം നൽകിയിട്ടുള്ള ഒരു വിഷയമാണ് കാര്യവിചാരകത്വം (Stewardship). പ്രവാചകന്മാരുടെ പ്രബോധനങ്ങളിലും മോശൈക ന്യായപ്രമാണങ്ങളിലും അതെപ്പറ്റി അനുശാസിക്കുന്നു. ദൈവജനം അവരുടെ ജീവിതാനുഭവങ്ങളിൽ എല്ലാം പാലിക്കേണ്ട ഒരു തത്വമായിരുന്നു അത്. യേശുക്രിസ്തു യഹൂദപാരമ്പര്യം പിന്തുടർന്നുകൊണ്ട് തന്റെ ഉപദേശത്തിൽ ഈ വിഷയത്തിനു ഊന്നൽ നൽകിയതായിക്കാണാം. അവിടുത്തെ ഉപമകൾ പലതും കാര്യവിചാരകത്വം പ്രതിപാദിക്കുന്നതായിരുന്നു.

ഇത് ഇന്നു വിശ്വാസികളുടെ ജീവിതത്തിലും വീക്ഷണത്തിലും വളരെ അവഗണിക്കപ്പെട്ട ഒരു തത്വമാണ്. സഭയുടെ പുനർജീവനം നാം വിഭാവനം ചെയ്യുമ്പോൾ കാര്യവിചാരകത്വബോധം വിശ്വാസികളിൽ കൈവരുത്തുക അവശ്യമത്രേ. ധാർമികരംഗത്തും സാമ്പത്തികരംഗത്തുമുള്ള കുഴപ്പങ്ങൾ പരിഹരിക്കുന്നതിനു അതു വളരെ ഉപകരിക്കും.

ഈ വിഷയം പഠിക്കുന്നതിന്റെ പ്രയോജനങ്ങൾ?

സഭയ്ക്കു പൊതുവായും വ്യക്തികൾക്കും പ്രത്യേകമായും പല പ്രയോജനങ്ങൾ ഉണ്ടാകും. ചിലതു മാത്രം ചൂണ്ടിക്കാണിക്കുന്നു.

1. ഓരോ വിശ്വാസിയും ദൈവത്തിന്റെ വകയാണെന്നും അവന്റെ ജീവിതത്തിന്റെ പ്രധാനലക്ഷ്യം ദൈവത്തിനു പ്രയോജനമുള്ള ദാസനായി വർത്തിക്കുക ആണ് എന്നും മനസ്സിലാകുന്നു.

2. ദൈവം അവനെ ഏല്പിച്ചിട്ടുള്ള എല്ലാ കാര്യങ്ങളിലും അവൻ ബുദ്ധിയുള്ള വിശ്വസ്ത ശുശ്രൂഷകനായിരിപ്പാൻ സഹായിക്കുന്നു.

3. വേദപുസ്തകം ദൈവത്തിന്റെ സ്വഭാവത്തെക്കുറിച്ചും പ്രവർത്തനങ്ങളെക്കുറിച്ചും മാത്രമുള്ള ഗ്രന്ഥമല്ല എന്നും മനുഷ്യൻ എപ്രകാരം ദൈവഹിതമറിഞ്ഞു അവിടുത്തോടു സഹകരിക്കുവാൻ വേണ്ടിയിരിക്കുന്നു എന്നും അതിൽ വെളിപ്പെടുത്തുന്നു.

4. ഒരു ക്രിസ്ത്യാനി ആയിരിക്കുക എന്നതിൽ അടങ്ങിയിട്ടുള്ള ഉത്തരവാദിത്തങ്ങൾ ദൈവത്തെ സേവിക്കുകയും മനുഷ്യനെ സഹായിക്കുകയും ആണെന്നു ബോധ്യമാക്കുന്നു.

5. ആരാധന കൂടുതൽ ഹൃദ്യവും അർത്ഥപൂർണ്ണവുമാകുന്നു.

6. പിതാവാം ദൈവം എന്തിനു മനുഷ്യനെ സൃഷ്ടിച്ചുവെന്നും പുത്രൻ തമ്പുരാൻ എന്തിനായി അവനെ വീണ്ടെടുത്തു എന്നും പരിശുദ്ധ റൂഹാ എങ്ങനെ വഴിനടത്തുന്നു എന്നും അറിയുവാൻ സഹായിക്കുന്നു.

7. ക്രിസ്തുവിന്റെ സഭയിലെ അംഗങ്ങൾ എന്ന നിലയിൽ അവരുടെ കർത്തവ്യങ്ങൾ എന്തെല്ലാമെന്നും അവ എങ്ങനെ നിറവേറ്റാമെന്നും പഠിപ്പിക്കുന്നു.



## അടിസ്ഥാനതത്വങ്ങൾ എന്തെല്ലാം?

a. ദൈവം സകലത്തിന്റെയും സ്രഷ്ടാവും ഉടമസ്ഥനും അധികാരിയുമാകുന്നു. 'യഹോവേ, മഹത്വവും ശക്തിയും തേജസ്സും യശ്ശസും മഹിമയും നിനക്കുള്ളത്. സ്വർഗത്തിലും ഭൂമിയിലുള്ളത് ഒക്കെയും നിനക്കുള്ളതല്ലോ. യഹോവേ രാജത്വം നിനക്കുള്ളതാകുന്നു. ... നീ സകലത്തിനും മീതെ തലവനായിരിക്കുന്നു' (1 ദിന. 29:11). 'ഞാൻ കർത്താവാകുന്നു' എന്ന അവകാശ പ്രഖ്യാപനം പഴയനിയമത്തിൽ ഉടനീളം ആവർത്തിച്ചു കേൾക്കാം.

മനുഷ്യൻ ഈ അധികാരത്തെയും അവകാശത്തെയും ചോദ്യം

ചെയ്യുന്ന രംഗങ്ങൾ ആദ്യപുസ്തകം മുതൽ കാണാം. അതാണു സകല പ്രശ്നങ്ങൾക്കും കാരണം.

b. മനുഷ്യനെ കലവറക്കാരനും സൂക്ഷിപ്പുകാരനുമാക്കി നിയമിച്ചു. യഹോവയായ ദൈവം മനുഷ്യനെ കൂട്ടിക്കൊണ്ടുപോയി ഏദൻതോട്ടത്തിൽ വേല ചെയ്യാനും അതിനെ കാപ്പാനും അവിടെ ആക്കി (ഉൽപ. 2:15). ദൈവം മനുഷ്യനു നൽകിയ ആദ്യത്തെ കൽപന, ദൈവത്തിനു വേണ്ടി ദൈവത്തിന്റെ തോട്ടം സൂക്ഷിക്കുക എന്നുള്ളതായിരുന്നു. അതായതു ദൈവത്തിന്റെ പ്രയോജനമുള്ള ഭൃത്യനായിരിക്കുക. യേശുക്രിസ്തു വെളിപ്പെടുത്തിയതു മനുഷ്യൻ ദൈവത്തിന്റെ വിശ്വസ്തനായി സ്വയം അർപ്പിക്കുക എന്നുള്ളതാണ്.

c. ദൈവം സകലത്തേയും സൃഷ്ടിച്ചു എന്നു മാത്രമല്ല മനുഷ്യനും, മറ്റു ജീവജാലങ്ങളും പ്രപഞ്ചം മുഴുവനും ദൈവത്തിന്റെ സംരക്ഷണയിലും പരിപാലനത്തിലുമിരിക്കുന്നു. അവൻ മുഖാന്തരവും അവനായിട്ടും സകലവും നിലനിൽക്കുന്നു (എബ്രാ. 3:4). അവൻ സകലത്തിനും ആധാരമായിരിക്കുന്നു (കൊലോ. 1:17). ദൈവം ആറു ദിവസംകൊണ്ടു സൃഷ്ടി പൂർത്തിയാക്കിയ കഥ കേട്ടുകൊണ്ടിരുന്ന ഒരു ബാലൻ അവന്റെ അപ്പനോടു ചോദിച്ചു. അതിനുശേഷം ദൈവം എന്തു ചെയ്തുകൊണ്ടിരിക്കയാണ്? ദൈവത്തിന്റെ സൃഷ്ടിയുടെ പരിപാലനകർമ്മം ഇന്നും തുടർന്നുകൊണ്ടിരിക്കുന്നു എന്നുള്ളതാണ് സത്യം. എന്റെ പിതാവ് ഇന്നുവരെയും പ്രവർത്തിക്കുന്നു. ഞാനും പ്രവർത്തിക്കുന്നു (യോഹ. 5:17).

d. മനുഷ്യൻ ദൈവത്തിന്റെ ഭൃത്യൻ എന്ന നിലയിലും പ്രപഞ്ചത്തിന്റെ കലവറക്കാരൻ എന്ന നിലയിലും ദൈവത്തോടു ഉത്തരവാദിത്തപ്പെട്ടിരിക്കുന്നു. 'ആദമേ നീ എവിടെ' എന്നു ചോദിച്ചപ്പോൾ മനുഷ്യന്റെ ചുറ്റുപാടുകളെപ്പറ്റി അറിവാൻ ദൈവം വാഞ്ഛിക്കുന്നു എന്നു കാണാം.

'നിന്റെ കരങ്ങളിലിരിക്കുന്നത് എന്ത്?' (പുറ. 4:2) എന്നുള്ള ചോദ്യത്തിൽ മനുഷ്യന്റെ കൈവശമുള്ളവയെപ്പറ്റി ദൈവത്തോട് ഉത്തരവാദിത്തമുണ്ട്. 'നീ ഇവിടെ എന്തു ചെയ്യുന്നു' (1 രാജാ. 19:9) എന്നു ഏലിയാവോടു ചോദിക്കുമ്പോൾ മനുഷ്യന്റെ പ്രവൃത്തികൾക്കുള്ള ഉത്തരവാദിത്വം വെളിപ്പെടുത്തുന്നു. മഹാനായ ഒരു വ്യക്തിയോട് അങ്ങയുടെ മനസ്സിൽ ഉദിച്ചിട്ടുള്ള ഏറ്റവും വലിയ ചിന്ത എന്ത് എന്നു ചോദിച്ചപ്പോൾ ദൈവത്തോടുള്ള എന്റെ വ്യക്തിപരമായ ഉത്തരവാദിത്വം എന്ന് മറുപടി നൽകി.

താലന്തുകളുടെ ഉപമയിൽ കൂടി (മത്താ. 25) മനുഷ്യന്റെ ഉത്തരവാദിത്വത്തെ കർത്താവ് വ്യക്തമാക്കി. മാത്രമല്ല ദൈവസമക്ഷം കണക്കു ബോധിപ്പിക്കുവാനുണ്ടെന്നും വെളിപ്പെടുത്തി. അവൻ ഉൾപ്പൂവുകളെയും ഹൃദയങ്ങളെയും ആരായുന്നവൻ എന്നു സകല സഭകളും അറിയും;

നിങ്ങളുടെ പ്രവൃത്തിക്കു തക്കവണ്ണം ഞാൻ നിങ്ങൾക്കു ഏവർക്കും പകരം ചെയ്യും (വെളി. 2:23). ദൈവം സ്നേഹവാനും ആർദ്രവാനുമായ പിതാവു മാത്രമല്ല നമ്മുടെ പ്രവൃത്തികൾക്കു തക്കവണ്ണം പകരം നൽകുന്ന ന്യായാധിപതിയാകുന്നു.

e. ദൈവത്തോടുള്ള കൃതജ്ഞതയും സ്തോത്രവും ഹൃദയത്തിൽ ഉയരുന്നു. മനുഷ്യനു ചെയ്യുന്ന എല്ലാ സഹായങ്ങൾക്കും കൃപകൾക്കും ദൈവത്തെ നന്ദിനിറഞ്ഞ ഹൃദയത്തോടെ സ്തോത്രം ചെയ്യുവാൻ പ്രേരണയുണ്ടാകും. വിശ്വസ്തനും ബുദ്ധിമാനുമായ കാര്യവിചാരകൻ ദൈവം ചെയ്യുന്ന നന്മകളെപ്പറ്റി ബോധവാനായിരിക്കും. ആദരപൂർവമായ ആരാധനയും സ്തോത്രവും അർപ്പിപ്പാൻ അവൻ സന്നദ്ധനാകും. ഓരോരുത്തനും ഗൃഹവിചാരകന്മാരായി അതിനെക്കൊണ്ട് അന്യോന്യം ശുശ്രൂഷിപ്പിൻ. എല്ലാറ്റിലും ദൈവം യേശുക്രിസ്തു മൂലം മഹത്വപ്പെടുവാൻ ഇടയാകട്ടെ. മഹത്വവും ബലവും എന്നന്നേയ്ക്കും അവനുള്ളത്. ആമേൻ (പത്രോ. 4:10, 11). സകലത്തിലും ദൈവം മഹത്വപ്പെടണം എന്നുള്ള പരമമായ ലക്ഷ്യം നമ്മിൽ പ്രബലപ്പെടും.

## കാര്യവിചാരകത്വം പ്രത്യേകിച്ചും ഏതെല്ലാം കാര്യങ്ങളിൽ?

### 1. സമയത്തെക്കുറിച്ച് കാര്യവിചാരകത്വം

നമ്മുടെ സമയമെല്ലാം ദൈവത്തിന്റെ ദാനമായി നമ്മെ അവിടുന്ന് ഭരമേല്പിച്ചിരിക്കുന്നു. അവിടുത്തെ ദാസരെന്ന നിലയിൽ നമുക്ക് ലഭിച്ചിട്ടുള്ള സമയത്തെപ്പറ്റി നാം ഉത്തരവാദപ്പെട്ടവരാണ്. രണ്ട് ഉപമകളിൽ സമയത്തിന്റെ കാര്യവിചാരകത്വത്തെപ്പറ്റി പറയുന്നു. ഭൃത്യന്മാരെ ചുമതലപ്പെടുത്തിയതിനുശേഷം പോകുന്ന യജമാനൻ; മണവാളനെ എതിരേൽക്കാൻ പുറപ്പെടുന്ന കന്യകമാർ. രണ്ടിലും അവർക്കു ലഭിച്ച സമയത്തെ പ്രയോജനപ്പെടുത്താത്ത വ്യക്തികൾ. അവർ അലസരും മയങ്ങുന്നവരുമാണ്.

അപ്പസ്തോലൻ പ്രബോധിപ്പിക്കുന്നു. ആകയാൽ അജ്ഞാനികളായിട്ടല്ല ജ്ഞാനികളായിട്ടത്രേ നടപ്പാൻ നോക്കുവിൻ. ഇതു ദുഷ്കാലമാകയാൽ സമയം തക്കത്തിൽ ഉപയോഗിച്ചുകൊള്ളുവിൻ (എഫേ. 5:15, 6). കർത്താവ് പ്രസ്താവിക്കുന്നു, 'എന്നെ അയച്ചവന്റെ പ്രവൃത്തി പകൽ ഉള്ളിടത്തോളം നാം പ്രവർത്തിക്കേണ്ടതാകുന്നു. ആർക്കും പ്രവർത്തിച്ചു കൂടാത്ത രാത്രി വരുന്നു' (യോഹ. 9:4). സമയം തക്കത്തിൽ ഉപയോഗിച്ചുകൊണ്ട് പുറത്തുള്ളവരോടു ജ്ഞാനത്തോടെ പെരുമാറുവിൻ (കൊലോ. 4:5). ഉത്സാഹത്തിൽ മടുപ്പില്ലാതെ ആത്മാവിൽ എരുവുള്ളവരായി കർത്താവിനെ സേവിപ്പിൻ (റോമ. 12:11).

ഓരോ ദിവസവും ദൈവത്തിന്റെ ദാനമായി കരുതി അതു വിശ്വസ്ത തയോടെ വിനിയോഗിക്കണം. ജോലിക്കുള്ള സമയം, പ്രാർത്ഥന, ധ്യാനം എന്നിവയ്ക്കുള്ളത്, വിശ്രമത്തിനും, വിനോദത്തിനുമുള്ളത് ഇവയെപ്പറ്റി വ്യക്തമായ രൂപം ഉണ്ടായിരിക്കണം.

**2. നമ്മുടെ ശാരീരികവും മാനുഷികവുമായ കഴിവുകൾ**

ഓരോ വ്യക്തിക്കും കഴിവുകളും താലന്തുകളും ദൈവം നൽകി സൃഷ്ടിച്ചിരിക്കുന്നു. അവ അളവിലും സ്വഭാവത്തിലും വ്യത്യാസപ്പെട്ടി രിക്കുന്നു എന്നതു പരമപ്രധാനമാണ്. പൗലോസ് പറയുന്നു, 'ആകയാൽ നിങ്ങൾ തിന്നാലും കുടിച്ചാലും എന്തു ചെയ്താലും എല്ലാം ദൈവത്തിന്റെ മഹത്വത്തിനായി ചെയ്യുവിൻ' (1 കൊരി. 10:31, കൊലോ. 3:23).

ഓരോ വ്യക്തിക്കും ചില ചുമതലകൾ ദൈവം നൽകുന്നു. അവ യഥാ വിധി നാം നിറവേറ്റുന്നുവെങ്കിൽ മാത്രമേ ജീവിതം അർത്ഥപൂർണവും ധന്യവും ആകൂ. കർത്താവ് സ്വാനുഭവത്തെപ്പറ്റി പറയുന്നു, 'ഞാൻ ഭൂമി യിൽ നിന്നെ മഹത്വപ്പെടുത്തി, നീ എനിക്കു ചെയ്‌വാൻ തന്ന പ്രവൃത്തി തികച്ചിരിക്കുന്നു' (യോഹ. 17:4).

നമ്മുടെ ശരീരങ്ങളെ ദൈവത്തിനു ജീവനുള്ള യാഗമായി അർപ്പിച്ചു കൊണ്ട് നമ്മുടെ പ്രവൃത്തികൾ ദൈവത്തിനുവേണ്ടി ചെയ്യുന്നവയായി കരുതണം. നിങ്ങളെ വിലയ്ക്കു വാങ്ങിയിരിക്കയാൽ നിങ്ങൾ താന്താ ങ്ങൾക്കുള്ളവരല്ല എന്നും അറിയുന്നല്ലോ? ആകയാൽ നിങ്ങളുടെ ശരീരം കൊണ്ടു ദൈവത്തെ മഹത്വപ്പെടുത്തുവിൻ (1 കൊരി. 6:19, 20). നമ്മുടെ കൈകളും കാലുകളും ഓരോ അവയവവും ദൈവത്തിന്റെ സേവനത്തി നായി സമർപ്പിക്കണം.

**3. ധനവും മറ്റു ഭൗതികവസ്തുക്കളും കാര്യവിചാരകാടിസ്ഥാന ത്തിൽ**

ലോകത്തിലുള്ള സകലതും മനുഷ്യനെ ദൈവം വിശ്വാസത്തോടെ ഭരമേല്പിച്ചു. ഭൗതികവസ്തുക്കൾ അവയിൽതന്നെ ദോഷമുള്ളതല്ല. ദൈവം സൃഷ്ടിച്ച സകലവും നല്ലത് എന്നു കണ്ടു. എന്നാൽ അവ നാം എങ്ങനെ ഉപയോഗിക്കുന്നു എന്നതിലാണു നന്മയും തിന്മയും കടന്നുവ രുന്നത്. ദൈവത്തിനായും ദൈവമഹത്വത്തിനായും അവ വിനിയോഗി ക്കപ്പെടുമ്പോൾ വിശുദ്ധമായിത്തീരുന്നു.

വിമൂഢനായ ഒരു ധനവാനെപ്പറ്റി കർത്താവ് ഒരു ഉപമയിൽ വിവരി ക്കുന്നു (ലൂക്കോ. 12). അവൻ നിലം സമ്പാദിച്ചതോ കളപ്പുരകൾ പണി തതോ തെറ്റെന്നു പറയുന്നില്ല. 'മൂഢാ' എന്ന് അവനെ വിളിക്കുന്നത് അവന്റെ സമ്പാദ്യം സ്വാർത്ഥപൂരണത്തിനായി ഉപയോഗിച്ചതിനാലാണ്.

ധനവാനായ ഒരു യുവാവിനോടു അവനുള്ളതെല്ലാം വിറ്റു ദരിദ്രർക്കു കൊടുത്തശേഷം കർത്താവിനെ പിൻപറ്റുവാൻ പറയുന്നു (മർക്കോ. 10:21). അതുകൊണ്ട് എല്ലാവരും അവർക്കുള്ളത് വിറ്റതിനുശേഷം കർത്താവിനെ അനുഗമിക്കണമെന്നർത്ഥമില്ല. ദൈവത്തേക്കാൾ അധികമായ സ്ഥാനം ഭൗതികവസ്തുക്കൾക്ക് ഉണ്ടായിക്കൂടാ. നമുക്കുള്ളവ വിശ്വസ്തതയോടെ കൈകാര്യം ചെയ്യുവാൻ കഴിയണം. അനീതിയുള്ള മാമ്മോനെക്കൊണ്ട് സ്വർഗത്തിൽ സ്നേഹിതരെ ഉണ്ടാക്കിക്കൊൾവിൻ എന്നു കർത്താവ് പറയുന്നു.

ധനം ആർജ്ജിക്കുന്നതിലും വിനിമയം ചെയ്യുന്നതിലും ക്രിസ്തീയ മൂല്യങ്ങൾ മുറുകെപ്പിടിക്കണം. ദൈവം നമ്മെ തന്റെ ട്രസ്റ്റികളാക്കി നിയമിച്ചിരിക്കയാണ്. അവിടുത്തെ സന്നിധിയിൽ നാം നമുക്ക് ലഭിക്കുന്നവയെപ്പറ്റി കണക്കു ബോധിപ്പിക്കേണ്ടതാണ്. ഏതെല്ലാം കാര്യങ്ങൾക്കു വേണ്ടിയാണു നമ്മുടെ സമ്പത്ത് നാം വിനിയോഗിക്കുന്നത്? അതിനു എന്തു മാനദണ്ഡമാണ് നാം സ്വീകരിക്കുന്നത്? ഈ കാര്യങ്ങൾ നമ്മുടെ പരിഗണനയിൽ ഇരിക്കണം.

**അഭ്യാസം**

1. താലന്തുകളുടെ ഉപമയിലെ പ്രധാന ആശയങ്ങൾ എന്തെല്ലാം? (മത്തായി 25:14-30).
2. ക്രിസ്തീയദാനത്തെപ്പറ്റി 2 കൊരി. 9:1-5 ഭാഗത്തുനിന്ന് എന്തെല്ലാം മനസ്സിലാക്കാം?
3. കാര്യവിചാരകത്വം ഏതെല്ലാം കാര്യങ്ങളിലും രംഗങ്ങളിലും പ്രകടമാകണം?



**പാഠം 6**

## സഭയും ക്രിസ്തീയ കുടുംബവും

❑ കുടുംബത്തിന്റെ പ്രാധാന്യം ❑ ഭാര്യാഭർത്തൃബന്ധം ❑ മക്കൾ ദൈവദാനം ❑ കുടുംബം മതപഠനക്കളരി ❑ കുടുംബവും പ്രേക്ഷിതത്വവും

ക്രിസ്തീയസഭ കുടുംബത്തിനു സുപ്രധാനമായ ഒരു സ്ഥാനം നൽകുന്നു. ഗാർഹികസഭ, സഭയുടെ ഒരു പതിപ്പ് എന്നീ വിധത്തിൽ കുടുംബത്തെ വിശേഷിപ്പിച്ചിട്ടുള്ളത് ശ്രദ്ധേയമാണ്. സ്വർഗരാജ്യത്തിന്റെ പ്രതിരൂപം എന്ന് (A miniature heaven on earth) ക്രിസ്തീയ കുടുംബത്തെക്കു

റിച്ചു പറയുന്നു. കുടുംബത്തിന്റെ സ്ഥാനത്തേയും മഹത്വത്തേയും വെളി പ്പെടുത്തുന്ന വിശേഷങ്ങളാണ് ഇവയൊക്കെ.

ആദിമസഭയുടെ ആരംഭവും വളർച്ചയും കുടുംബങ്ങളിലായിരുന്നു എന്ന് അപ്പസ്തോല പ്രവൃത്തികൾ വ്യക്തമാക്കുന്നു. ആദിമ ക്രിസ്തീയ സമൂഹം പ്രാർത്ഥിക്കുവാനും പഠിക്കുവാനും അപ്പം മുറിക്കുവാനും ഒരു മിച്ചു കൂടിയത് കുടുംബങ്ങളിലായിരുന്നു (അപ്പോ. പ്ര. 2:46; 5:42; 12:12). ക്രിസ്തീയ ഭവനങ്ങൾ തന്നെ ആയിരുന്നു ആദിമ ക്രൈസ്തവ ദേവാല യങ്ങൾ (അപ്പോ. പ്ര. 16:15; റോമ. 16:5, കൊലോ. 4:15). ഈ അവസ്ഥയ്ക്ക് പിന്നീട് മാറ്റം വന്നുവെങ്കിലും സഭയും കുടുംബവും തമ്മിലുള്ള ബന്ധം ഗാഢമായിത്തന്നെ തുടർന്നു.

**ഭാര്യാഭർത്തൃബന്ധം**

കുടുംബത്തിന്റെ തുടക്കം ഒരു പുരുഷനും ഒരു സ്ത്രീയും ഒരുമിച്ചു ചേരുന്നതിലാണ്. ഈ ചേർച്ച ദൈവത്തിന്റെ പദ്ധതിയിൽപ്പെട്ടതാണ് എന്ന് മനുഷ്യസൃഷ്ടിയെപ്പറ്റിയുള്ള വിവരണം വ്യക്തമാക്കുന്നു. 'ദൈവം അവരെ ആണും പെണ്ണും ആയി സൃഷ്ടിച്ചു' (ഉല്പ. 1:27). ആണും പെണ്ണുമായി, പരസ്പരം ഭാര്യാഭർത്തൃ ബന്ധത്തിൽ ജീവിക്കുവാൻ സൃഷ്ടിച്ചു എന്നാണതിന്റെ അർത്ഥം. ഈ വാക്യം തന്നെ യേശുക്രിസ്തു ഉദ്ധരിച്ചുകൊണ്ട് ഈ സത്യം വ്യക്തമാക്കുന്നു (മത്താ. 19:14).

സൃഷ്ടിയെപ്പറ്റിയുള്ള രണ്ടാമത്തെ വിവരണത്തിൽ (ഉല്പ. 2:21-25) പുരുഷന്റെ വാരിയെല്ല് എടുത്തു സ്ത്രീയെ സൃഷ്ടിക്കുന്നതായി പറ യുന്നു. അവിടുത്തെ ആശയം പുരുഷനു തക്ക തുണയായിരിപ്പാൻ സ്ത്രീയെ സൃഷ്ടിച്ചു എന്നും അവൻ അവളിലേക്ക് ആകർഷിക്കപ്പെടു മെന്നുമാണ്. അവളെ കൂടാതെ അവൻ ഏകനും അപൂർണ്ണനുമാണ്. സ്ത്രീ പുരുഷന്റെ സഹായി ആണെന്നു പറയുന്നു. ചുരുക്കത്തിൽ സ്ത്രീപുരുഷന്മാർ ഇണയും തുണയുമായി ജീവിക്കുമ്പോൾ അവിടെ കുടുംബം ഉടലെടുക്കുന്നു. 'അവർ ഒരു ശരീരമായിത്തീരും' എന്നുള്ള പ്രസ്താവന കർത്താവും (മത്താ. 19:5) പൗലോസും (എഫേ. 5:31) ഉദ്ധ രിച്ചുകൊണ്ട് ഭാര്യാഭർത്തൃബന്ധത്തിന്റെ ഐക്യവും അവിഭാജ്യതയും വ്യക്തമാക്കി. വെറും ശാരീരികമായ ഒന്നിപ്പിനെപ്പറ്റിയല്ല പറയുന്നത്. രണ്ടു വ്യക്തിത്വങ്ങൾ തമ്മിലുള്ള സമ്പൂർണ്ണമായ ഇഴുകിച്ചേരലിനെ സൂചിപ്പി ക്കുന്നു.

ഭാര്യാഭർത്തൃബന്ധം പവിത്രമാണ് (എബ്രാ. 13:4). ക്രിസ്തുവും സഭയും തമ്മിലുള്ള ബന്ധത്തെ ഇതുമായി ദൃഷ്ടാന്തപ്പെടുത്തിയിരി ക്കുന്നു (എഫേ. 5:21-23). വേർപിരിയപ്പെടാൻ പാടില്ലാത്ത ഒരു ബന്ധ മാണ്. കർത്താവ് സഭയെ സ്നേഹിച്ചു, സഭയ്ക്കുവേണ്ടി ആത്മാർപ്പണം

ചെയ്തു. മാമ്മോദീസായാൽ സഭയെ പരിശുദ്ധമാക്കി കുറ്റങ്ങൾക്കും കുറവുകൾക്കും അതീതമായി സഭയെ ഉയർത്തി. അതുപോലെ ഭർത്താവ് സ്വന്തശരീരത്തെ എന്നപോലെ ഭാര്യയെ കരുതി ആത്മാർത്ഥതയോടെ സ്നേഹിക്കണം. സഭ കർത്താവിനു വിധേയമായി അനുസരണത്തോടെ വർത്തിക്കുന്നതുപോലെ ഭാര്യ ഭർത്താവിനെ ആദരിക്കയും അനുസരിക്കയും വേണം.

ക്രിസ്തുവിനോടുള്ള ബന്ധത്തിൽ ആവണം ഭാര്യാഭർത്തൃബന്ധത്തെ കാണേണ്ടത്. ഭാര്യയ്ക്കു ഭർത്താവിനോടുള്ള ബന്ധവും ഭർത്താവിനു ഭാര്യയോടുള്ള ബന്ധവും. അവർ ഇരുവരും ക്രിസ്തുവിനോടു ഐക്യപ്പെട്ടിരിക്കുന്നു എന്നതിന്റെ അടിസ്ഥാനത്തിലാണ്. ഭർത്താക്കന്മാർ മാതൃകയാക്കേണ്ടത് ക്രിസ്തുവിന്റെ സ്നേഹവും ത്യാഗവും കരുതലുമാണ്. ഭാര്യമാർ ആദർശമാക്കേണ്ടത് സഭയുടെ നിഷ്കളങ്ക ഭക്തിയും സ്നേഹവും വിധേയത്വവുമാണ്.

ജീവന്റെ കൃപയ്ക്ക് കൂട്ടവകാശികൾ (Fellow-heirs) എന്നു പത്രോസ് ശ്ലീഹാ ഭാര്യമാരെപ്പറ്റി പറയുമ്പോൾ (1 പത്രോ. 3:7) പുരുഷന്മാരോടുള്ള അവരുടെ സ്ഥാനത്തെ വ്യക്തമാക്കുന്നു. ഒരു പങ്കാളിത്തമായി (Partnership) കുടുംബജീവിതത്തെ കാണുകയും ആ വിധത്തിൽ സമസ്തഭാവങ്ങളേയും ബന്ധങ്ങളേയും പുലർത്തുകയും വേണമെന്നാണ് ഇതു സൂചിപ്പിക്കുന്നത്.

സെക്സും അതിന്റെ ഉപയോഗവും ദൈവത്താൽ ക്രമീകൃതമായതുകൊണ്ട് അതിന്റെ ശരിയായ ഉപയോഗം ദൈവം ആവശ്യപ്പെടുന്നുണ്ട്. അതുകൊണ്ട് വൈവാഹിക ജീവിതത്തിലെ അവിശ്വസ്തത നീതിക്കെതിരായി ഒരു കുറ്റം മാത്രമല്ല. ദൈവത്തോടു തന്നെയുള്ള ഒരതിക്രമമാണ്. ദാമ്പത്യധർമ്മം നിർവഹിക്കുന്നതിൽ ഭാര്യയും ഭർത്താവും കടപ്പെട്ടവരാണ്. പൗലോസ് പറയുന്നു, ഭർത്താവു ഭാര്യയ്ക്കും ഭാര്യ ഭർത്താവിനും കടപ്പെട്ടിരിക്കുന്നതു ചെയ്യട്ടെ. ഭാര്യയുടെ ശരീരത്തിന്മേൽ അവൾക്കല്ല ഭർത്താവിനത്രേ അധികാരമുള്ളത്. അങ്ങനെ ഭർത്താവിന്റെ ശരീരത്തിന്മേൽ അവനല്ല ഭാര്യയ്ക്കത്രേ അധികാരം (1 കൊരി. 7:4). എന്നാൽ ഉപവാസത്തിനും പ്രാർത്ഥനയ്ക്കുമായി പരസ്പര സമ്മതത്തോടെ ഹ്രസ്വകാലത്തേയ്ക്കു വേർപിരിഞ്ഞിരിക്കുന്നതിനെ പൗലോസ് അംഗീകരിക്കുന്നു.

**മക്കൾ ദൈവദാനം**

ഹവ്വാ ഗർഭം ധരിച്ച് ഒരു മകനെ പ്രസവിച്ചപ്പോൾ പറയുകയാണ്, 'ദൈവാനുഗ്രഹത്താൽ ഞാൻ ഒരു ആൺകുട്ടിയെ പ്രസവിച്ചു' (ഉല്പ. 4:1). മക്കൾ ദൈവത്തിന്റെ ദാനമാണ്. 'മക്കൾ യഹോവ നൽകുന്ന അവ

കാശവും ഉദരഫലം അവൻ തരുന്ന പ്രതിഫലവും തന്നെ' (സങ്കീ. 127:3). സൃഷ്ടികർമ്മത്തിൽ മനുഷ്യൻ ദൈവത്തോടു സഹകരിക്കുന്നതിന്റെ ഫലമാണ് സന്താനങ്ങൾ. സങ്കീർത്തനക്കാരൻ പറയുന്നു, 'നീയല്ലോ എന്റെ അന്തരംഗങ്ങളെ നിർമ്മിച്ചത്; എന്റെ അമ്മയുടെ ഉദരത്തിൽ നീ എന്നെ മെടഞ്ഞു; ഭയങ്കരവും അതിശയകരവുമായി എന്നെ സൃഷ്ടിച്ചിരിക്കയാൽ ഞാൻ നിനക്കു സ്തോത്രം ചെയ്യുന്നു' (സങ്കീ. 139:13, 14).

ഉത്തരവാദിത്വബോധത്തോടെ ദൈവത്തിന്റെ ദാനങ്ങളായ മക്കളെ വളർത്തുന്നതിൽ മാതാപിതാക്കൾക്കു കടമയുണ്ട്. കുഞ്ഞുങ്ങളുടെ ശാരീരികവും മാനസികവും, ആത്മികവുമായ വളർച്ചയ്ക്ക് ഉതകുന്ന അന്തരീക്ഷമായിരിക്കണം കുടുംബത്തിൽ. സ്നേഹവും, വാത്സല്യവും നിശ്ചയമായും അവിടെ ഉണ്ടായിരിക്കണം. സ്നേഹത്തിന്റെ അഭാവമാണ് പല വ്യക്തിത്വബന്ധങ്ങളും മുരടിക്കുന്നതിനു കാരണം. 'ഈ ചെറിയവരിൽ ഒരുവനെ തുച്ഛീകരിക്കാതിരിപ്പിൻ' എന്നുള്ള യേശുവിന്റെ വാക്കുകൾ കുഞ്ഞുങ്ങളോടുള്ള സമീപനത്തിലും പ്രസക്തമാക്കേണ്ടതാണ്. അനിയന്ത്രിതമായ സ്വാതന്ത്ര്യം വ്യക്തിത്വത്തിനു ദോഷം വരുത്തുകയേയുള്ളു. കുഞ്ഞുങ്ങൾ സ്വയമായി ചിന്തിക്കുവാനും പ്രവർത്തിപ്പാനും അവസരം നൽകേണ്ടതാവശ്യമാണ്. പരാജയങ്ങൾ വരുമ്പോൾ അവരെ നിരാശരാക്കാതെ പ്രോത്സാഹനങ്ങൾ നൽകിയും വിജയങ്ങൾ വരിക്കുമ്പോൾ അഭിനന്ദനം നൽകിയും പ്രവർത്തനോത്സുകരാക്കണം. ഒരു കാരണവശാലും ഒരു പൈതൽ പോലും അവഗണിക്കപ്പെട്ടു എന്നു വരാൻ ഇടയാകരുത്.



## മതപഠനക്കളരി

മാതാപിതാക്കളാണു മതപഠനത്തിന്റെ പ്രാരംഭാദ്ധ്യാപകർ. കുടുംബത്തിന്റെ പിൻബലവും പ്രോത്സാഹനവും കൂടാതെ സഭയ്ക്ക് ഒരിക്കലും അതിന്റെ മതബോധന ദൗത്യവും ആദ്ധ്യാത്മിക പരിശീലനവും ശരിയായി നിർവഹിക്കാനാവില്ല. വിശ്വാസത്തിന്റെ ആദ്യപാഠങ്ങൾ പഠിക്കേണ്ടതു കുടുംബത്തിൽ നിന്നാണ്.

ഇതിനു ഒരു നല്ല ദൃഷ്ടാന്തമാണ് തിമോത്തിയോസിന്റെ കുടുംബം. 'ആ വിശ്വാസം ആദ്യം നിന്റെ വല്യമ്മ ലോവീസിലും അമ്മ യൂനിക്കയിലും ഉണ്ടായിരുന്നു. നിന്നിലും ഉണ്ടെന്ന് ഞാൻ ഉറച്ചിരിക്കുന്നു' (2 തിമോ. 1:5). അമ്മയും വലിയമ്മയും വിശ്വാസം പഠിപ്പിക്കുന്നതിൽ ശ്രദ്ധാലുക്കളായിരുന്നു. പൗലോസ് തിമോത്തിയോസിനെ അനുസ്മരിപ്പിക്കുന്നു. 'നീയോ ഇന്നവരോടു പഠിച്ചു എന്നോർക്കയും ക്രിസ്തുയേശുവിങ്കലുള്ള വിശ്വാസത്താൽ നിന്നെ രക്ഷയ്ക്കു ജ്ഞാനിയാക്കുവാൻ മതിയായ തിരുവെഴുത്തുകളെ ബാല്യം മുതൽ അറികയും ചെയ്യുന്നതുകൊണ്ട് നീ പഠിച്ചും നിശ്ചയം പ്രാപിച്ചും ഇരിക്കുന്നതിൽ നിലനിൽക്ക' (2 തിമോ.

3:14 മു.).

മതവിശ്വാസത്തിനുള്ള അവസരങ്ങൾ ഇന്നു കുറഞ്ഞുവരുന്ന സാഹചര്യത്തിൽ കുടുംബങ്ങളിൽ അതു നടക്കേണ്ടതു കൂടുതൽ ആവശ്യമായി വന്നിരിക്കയാണ്. പ്രാർത്ഥനയിൽ, തിരുവചനത്തിൽനിന്നു വായിച്ചു പഠിക്കുവാനും ധ്യാനിക്കുവാനും അവസരങ്ങൾ ഉണ്ടാകണം. കുടുംബത്തിൽ ദൈവസാന്നിദ്ധ്യം സാക്ഷാൽക്കരിക്കപ്പെടുന്നത് പ്രാർത്ഥനയിലൂടെയാണ്. എന്തെന്നാൽ, 'രണ്ടോ മൂന്നോ പേർ എന്റെ നാമത്തിൽ കൂടിവരുന്നിടത്തൊക്കെയും ഞാൻ അവരുടെ നടുവിൽ ഉണ്ട്' (മത്താ. 18:20) എന്ന് കർത്താവ് വാഗ്ദാനം ചെയ്തിരിക്കുന്നു.

### പ്രേക്ഷിതപ്രവൃത്തിയിൽ

സഭ ലോകത്തിലേക്കു പ്രേക്ഷിതയായി അയയ്ക്കപ്പെട്ടിരിക്കയാണ്. സഭയ്ക്കു ലോകത്തോടുള്ള ദൗത്യനിർവഹണത്തിൽ കുടുംബവും പങ്കുപറ്റുന്നു. വിശ്വാസത്തിലധിഷ്ഠിതമായ ജീവിതം വഴി പരസ്പരസ്നേഹത്തിലും സേവനത്തിലും അടിയുറച്ച സമൂഹത്തിന്റെ മാതൃക നൽകുവാൻ ക്രിസ്തീയ കുടുംബത്തിനു കഴിയണം.

ക്രിസ്തു വിഭാവനം ചെയ്യുന്ന ലോകത്തെ സൃഷ്ടിക്കുന്ന സഭയുടെ ദൗത്യത്തിൽ കുടുംബത്തിനു പങ്കുവഹിക്കാനുണ്ട്. അനീതിയും അക്രമണവും ചൂഷണവും ഇല്ലാത്ത ലോകം ഉന്നംവച്ചുകൊണ്ടുള്ള സഭയുടെ പ്രവർത്തനത്തിൽ ഓരോ കുടുംബവും ഭാഗഭാക്കാകേണ്ടതുണ്ട്. സ്വന്തം കുടുംബത്തിന്റെ ഇടുങ്ങിയ ചക്രവാളത്തിനപ്പുറം കടന്നു വിശാലമായ സമൂഹത്തിന്റെ നന്മയെ ലക്ഷ്യമാക്കി പ്രവർത്തിക്കാൻ ഓരോ കുടുംബത്തോടും സഭ ആവശ്യപ്പെടുന്നു. മാനവ സമൂഹമാകുന്ന മഹാകുടുംബത്തെ ക്രിസ്തുവിൽ നവീകരിക്കുന്നതിനും പൂർണ്ണമാക്കുന്നതിനും വേണ്ട പ്രവർത്തനങ്ങളാണ് ഓരോ ക്രിസ്തീയ കുടുംബവും കാഴ്ച വെയ്ക്കേണ്ടത്.

### അഭ്യാസങ്ങൾ

1. കുടുംബത്തിന്റെ 'ക്രിസ്തീയത' എപ്രകാരം സംരക്ഷിക്കാം?
2. ഇന്ന് കുടുംബഭദ്രതയെ അലട്ടുന്ന പ്രശ്നങ്ങൾ ചർച്ച ചെയ്യുക?
3. പൗലോസ് 'വിവാഹവിദ്വേഷി' ആയിരുന്നു എന്നു പറയുന്നതു ശരിയോ? (1 കൊരി. 7 വായിക്കുക).

# ദിവ്യബോധനം ഗ്രന്ഥാവലി

## A. സർട്ടിഫിക്കറ്റ് കോഴ്സ് (P.O.C.E) ഗ്രന്ഥങ്ങൾ

| | | |
|---|---|---|
| 1. | പ്രകാശത്തിലേക്ക് | ഫാ. ടി. ജെ ജോഷ്വാ |
| 2. | സഭ വളരുന്നു | ഫാ. ഡോ. വി. സി. ശമുവേൽ |
| 3. | പ്രത്യാശാ കിരണങ്ങൾ | ഡീ. ഡോ. കെ. എ. ജോർജ് |
| 4. | വേദശാസ്ത്രവീഥിയിൽ | ഫാ. കെ. എൽ. മാത്യു വൈദ്യൻ |
| 5. | ജനതകളുടെ പ്രകാശം | ഫാ. ഡോ. കെ. എം. ജോർജ്. |
| 6 | വിശ്വാസദീപ്തി | ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ് |
| 7. | സാക്ഷികളുടെ സമൂഹം | ഫാ. ഡോ. ജേക്കബ് കുര്യൻ |
| 8. | അബ്ബാ പിതാവേ | ഫാ. ഡോ. ബേബി വർഗീസ് |
| 9. | ദൈവജനം | ഫാ. സി. സി. ചെറിയാൻ |
| 10. | ജീവിതപാതയിൽ | ഫാ. ഒ. തോമസ് |

## B. ഡിപ്ലോമ കോഴ്സ് (D.O.C.E.) ഗ്രന്ഥങ്ങൾ

| | | |
|---|---|---|
| 11. | അപ്പോസ്തോലപ്രബോധനങ്ങൾ | ഫാ. ടി. ജെ ജോഷ്വാ |
| 12. | ദൈവതേജസ്സിലേക്ക് | ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് |
| 13. | പ്രവാചകസന്ദേശം | ഫാ. വി. എം. ജെയിംസ് |
| 14. | നിത്യജീവനിൽ | മാത്യൂസ് മാർ സേവറിയോസ് |
| 15. | ധർമ്മദീപ്തി | ഗീവർഗീസ് മാർ ഒസ്താത്തിയോസ് |
| 16. | നേർവഴിയിൽ | ഫാ. സി.സി ചെറിയാൻ<br>& ഫാ. ജോൺസ് എബ്രഹാം |
| 17. | സാക്ഷ്യപാതയിൽ | ഫാ. ഡോ. ജേക്കബ് കുര്യൻ |
| 18. | ആത്മാവിലും സത്യത്തിലും | ഫാ. ഡോ. ബി. വർഗീസ് |
| 19. | ആധുനിക ഭാരതസഭ | ഫാ. ഡോ. വി. സി. ശമുവേൽ |
| 20. | ഭൂമിയിൽ പറുദീസ | ഫാ. ഒ. തോമസ് |



ദിവ്യബോധനം പദ്ധതിയിൽ ചേർന്നു പഠിക്കുവാൻ
ആഗ്രഹിക്കുന്നവർ എഴുതുക

Registrar, Divyabodhanam,
Orthodox Seminary, P.B. 98, Kottayam - 68600 1, Kerala